833 സെപ്തംബർ 1, 1991
വില 4 രൂപ

# കലാകൗമുദി



മുഖചിത്രം: ശ്രീ. വെങ്കിട്ടരമണൻ
കളർ ട്രാൻസ്പരൻസി: ശ്രീ. സഞ്ജയ് പാണ്ഡെ

## ആത്മാഭിമാനം

പലരും പലകുറി പറയുകയും എഴുതുകയും ഒക്കെ ചെയ്തുകഴിഞ്ഞ വിഷയമാണ്. എങ്കിലും ഉദ്ദേശ്യം നടപ്പാക്കി കിട്ടായ്കയാൽ പ്രസക്തി നഷ്ടപ്പെട്ടിട്ടില്ലാത്തതിനാൽ വീണ്ടും അവതരിപ്പിക്കുകയാണ്. എങ്ങാനും ആരുടെയെങ്കിലും ശ്രദ്ധയിൽപ്പെട്ട് കിട്ടിയെങ്കിലോ എന്ന വ്യാമോഹം!

പത്തുമുപ്പത് കൊല്ലങ്ങൾക്കുമുമ്പ് നമ്മുടെ സംസ്ഥാനത്തിന് മനോഹരമായ ഒരു പേര് ലഭിച്ചു: കേരളം. ശ്രവിക്കാൻ എന്തൊരു സുഖം! ഒപ്പം ഒരുപാട് വിഷ്വൽസുമുള്ള പദം. പറഞ്ഞിട്ടെന്ത് കാര്യം. കേരളം ഒരിക്കലും കേരളമായി അറിയപ്പെടുന്നില്ല. മറിച്ച് 'കേരള' മാത്രം. തികച്ചും നിരുപദ്രവമായ ഒരു 'അം' ആരോ മുക്കി. അങ്ങനെ നാം 'കേരള'യായി. നമ്മുടെ തൊട്ടടുത്ത സംസ്ഥാനം പതുക്കൊന്നും കൂടാതെ 'തമിഴ്നാട്' ആയിത്തന്നെ നെഞ്ചും വിടർത്തി നിലകൊള്ളുമ്പോഴാണ് വാല് മുറിച്ച നായയെപ്പോലെ 'കേരള'യായി നമ്മുടെ നില്പ്. എന്തുകൊണ്ട് തമിഴൻെറ നാടിന് 'തമിഴ്നാട്' തന്നെ നല്കി. ആത്മാഭിമാനമുള്ള തമിഴൻ അത്ര വേഗമൊന്നും ഉത്തരേന്ത്യൻ ഹിന്ദിവാലയുടെ വിരട്ടിനും മീശപിരിക്കലിനും വഴങ്ങുന്നവനല്ല എന്നത് തന്നെ കാര്യം. അത്തരം വിദ്യ പുറത്തെടുത്താൽ 'ബെൽട്ട് ബോംബ്' പോലും പ്രയോഗിക്കാൻ തമിഴൻ മടിക്കില്ല എന്നവർക്കറിയാം. നമ്മളോ? രാജാവിനേക്കാൾ വലിയ രാജഭക്തിയുമായി ഉള്ള 'കൈകൾ ഒക്കെ നീട്ടി സാദരം ഹിന്ദിയെ സ്വീകരിച്ചിരുത്തി. അപ്പോൾ തുടങ്ങി വാലുമുറിക്കൽ. 'കേരളം' 'കേരള'യായി. അടുത്തിടെ നമ്മുടെ മന്ത്രിമുഖ്യൻെറ പേർപോലും അവർ കുറുക്കി: 'കറുണാകർജി' അറങ്ങിൽ ശ്രീധറിന് പകരം മുല്ലപ്പള്ളി രാമചന്ദറും കുറിയനും പ്രത്യക്ഷപ്പെട്ടു തുടങ്ങി. അങ്ങനെയങ്ങിനെ പല മുറിവാലന്മാരേയും അവർ സൃഷ്ടിച്ചുവിടും.

മാതാ, പിതാ, ഗുരു ദൈവംവരെ മാത്രം പോരാ, ബഹുമാനവും ഭക്തിയും. സ്വയം ബഹുമാനിക്കാനും നാം പഠിക്കേണ്ടിയിരിക്കുന്നു. എങ്കിൽ എൻെറയും നിങ്ങളുടെയും പേരുകൾ അതിൻെറ യഥാർത്ഥ അവസ്ഥയിൽത്തന്നെ ഉച്ചരിക്കപ്പെടും. 'കേരളം' കേരളമായി തന്നെ അറിയപ്പെടും. ' തെലുഗുദേശം' പോലെ കേരളാ കോൺഗ്രസ്സുകൾ ''കേരളദേശം'' പാർട്ടികളായി മാറും. 'കറുണാകർജി' എന്ന കുറുക്കുവഴി ഒഴിവായി നമുക്ക് നമ്മുടെ മുഖ്യമന്ത്രിയെ ശ്രീമാൻ കെ. കരുണാകരനായി മടക്കി കിട്ടുകയും ചെയ്യും. 'മാതാ, പിതാ, ഗുരുദൈവം' വരെ മാത്രം പോര, എന്നുമാത്രം.

**ജോർജ് മാത്യു,**
ശ്രേയസ്, എസ്.എൻ.നഗർ
തിരുവനന്തപുരം

## മുല്ലപ്പള്ളിയെക്കുറിച്ച്

മുല്ലപ്പള്ളി രാമചന്ദ്രനെക്കുറിച്ച് ടി. പത്മനാഭനും അഡ്വ. എം. കൃഷ്ണൻകുട്ടിയും എഴുതിയത് വായിച്ചപ്പോൾ ഈയിടെ എനിക്കുണ്ടായ ഒരനുഭവം ഓർമ്മവരുന്നു.

എം.ടിയുടെ പുതിയ ചിത്രമായ ''കടവി''ൻെറ പ്രിവ്യൂവിനു പോയ ഞാൻ ഒരൊഴിഞ്ഞ നിരയിൽ തനിയെ ചെന്നിരുന്നപ്പോൾ പിറകിൽ നിന്നു കേട്ടു: ഇതാ മുകുന്ദൻ. തിരിഞ്ഞു നോക്കിയപ്പോൾ ഉഷാരാമചന്ദ്രനെയാണു കണ്ടത്. മുല്ലപ്പള്ളി അടുത്തിരിപ്പുണ്ട്. എന്നെക്കണ്ട് രണ്ടുപേരും എഴുന്നേററു നിന്നു.

കണ്ടിട്ട് കുറെദിവസമായി. ഉഷ പറഞ്ഞു.

ഞാനും ഉഷയും വീട്ടിൽ വരാം. മുല്ലപ്പള്ളി പറഞ്ഞു.

കേരളത്തിലെ ഒരു ചെറിയ എഴുത്തുകാരൻെറ ഡെൽഹിയിലുള്ള ബർസാത്തി ഫ്ളാററിൽ ആ എഴുത്തുകാരനെ കാണുവാനായി ഏതു കേന്ദ്രമന്ത്രിയാണ് വരിക? രാമചന്ദ്രനല്ലാതെ...

നാമറിയാതെ നമ്മിൽനിന്നു സാവധാനം ചോർന്നുപോകുന്ന നമ്മുടെ രാഷ്ട്രീയവിശ്വാസത്തെ പുനർജ്ജീവിപ്പിക്കുവാൻ രാമചന്ദ്രന്മാർ ഇനിയുമുണ്ടാകണം. നമ്മുടെ രാഷ്ട്രീയത്തിൽ അവശേഷിച്ചിരിക്കുന്ന 'വിശുദ്ധിയാണ് മുല്ലപ്പള്ളി രാമചന്ദ്രൻ. ഏതു പാർട്ടിയുടെ ലേബലിലായാലും ശരി, നാളെ നമ്മുടെ നാട് ഭരിക്കുന്നത് ഈ ചെറുപ്പക്കാരനായിരുന്നെങ്കിൽ എന്ന് ആശിച്ചുപോകുന്നു...

**എം. മുകുന്ദൻ.**

## ഊർജ്ജ സംരക്ഷണം പ്രധാനം

''കേരളത്തിലെ വൈദ്യുതി ലഭ്യതയും സാദ്ധ്യതയും'' എന്ന ശ്രീ. ജോസ് ജേക്കബ്ബിൻെറ പഠനം വസ്തുനിഷ്ഠവും ശരിയായ കാഴ്ചപ്പാടിലുള്ളതും ആയിരുന്നു. ലേഖകനും കലാകൗമുദിക്കും അഭിനന്ദനങ്ങൾ. ചില വസ്തുതകൾ കൂടി ഇക്കാര്യത്തിൽ പ്രസക്തമാണെന്നു തോന്നുന്നു.



രണ്ടായിരാമാണ്ടിലെ കേരളത്തിൻെറ വൈദ്യുതി ഡിമാൻഡിനെപ്പററി പല മതിപ്പുകളും ഉണ്ടെങ്കിലും രണ്ടായിരാമാണ്ടിൽ രണ്ടായിരം കോടി യൂണിററ് എന്ന കണക്കാണ് പലപ്പോഴും ഉദ്ധരിക്കപ്പെട്ടു കേട്ടിട്ടുള്ളത്. ഹൈടെൻഷൻ/എക്സ്ട്രാ ഹൈടെൻഷൻ വൈദ്യുതി ഉപയോഗത്തിൽ 15 ശതമാനം വളർച്ച (ഇതുവരെയുള്ളതിൻെറ മൂന്നിരട്ടി) എന്ന സങ്കല്പമാണ് ഇതിൻെറ പിന്നിലുള്ളത് എന്ന് അധികമാർക്കും അറിയില്ല. അതിനു പകരം താരതമ്യേന തൊഴിലവസരം കൂടുതൽ ഉണ്ടാക്കുന്നതും മൂല്യവർദ്ധന നല്കുന്നതുമായ എൻജിനീയറിംഗ്—ഇലക്ട്രോണിക്സ്—ലഘു വ്യവസായങ്ങൾക്ക് മുൻഗണന നല്കുകയും, പ്രസരണ വിതരണ` നഷ്ടം പത്തുശതമാനത്തിൽ പിടിച്ചുനിർത്തുകയും, മെച്ചപ്പെട്ട ടെക്നോളജികളിലൂടെയും മാനേജ്മെൻറിലൂടെയും ഗാർഹിക വ്യാവസായിക രംഗങ്ങളിൽ ഊർജ്ജ സംരക്ഷണം ഉറപ്പുവരുത്തുകയും, ധൂർത്തും പാഴ്ചെലവും പാടേ ഒഴിവാക്കുകയും ചെയ്താൽ നമ്മുടെ ആവശ്യം 1000–1200 കോടി യൂണിററിൽ ചുരുക്കാൻ കഴിയും.

''എന്നെ തല്ലണ്ടമ്മാവാ, ഞാൻ നന്നാകില്ലാ'' എന്നു പണ്ടൊരനന്തിരവൻ പറഞ്ഞതുപോലെ, നമ്മുടെ ഊർജ്ജരംഗം നന്നാകില്ലായെന്നും, ധൂർത്തും പാഴ്ചെലവും കെടുകാര്യസ്ഥതയും തുടരുമെന്നും, പ്രസരണ വിതരണനഷ്ടം കാര്യമായി കുറയില്ലെന്നും കണക്കാക്കിയാൽപ്പോലും, വൈദ്യുതിസാന്ദ്രമായ വൻ വ്യവസായങ്ങളെ നിരുത്സാഹപ്പെടുത്തി, ലഘു വ്യവസായങ്ങൾക്കു മുൻഗണന കൊടുത്താൽത്തന്നെ നമ്മുടെ ആവശ്യം 1500 കോടിയിലധികം പോകില്ല.

ഇത്രയും വൈദ്യുതി ലഭ്യമാക്കാൻ ആദ്യം ചെയ്യേണ്ടത് പ്രസരണ വിതരണസംവിധാനം കാര്യക്ഷമമാക്കുകയും, ഇപ്പോൾ പണി പാതിയായിക്കിടക്കുന്നവയ്ക്കു പുറമെ വലിയ പാരിസ്ഥിതിക ആഘാതവും തർക്കങ്ങളുമില്ലാത്ത ജലവൈദ്യുത പദ്ധതികൾ (അവയിൽ പൂയംകുട്ടിയും മാനന്തവാടിയും പെടില്ല, പക്ഷേ, ചെറുകിട-മിനിമൈക്രോപദ്ധതികൾ പെടും, പെടണം) സമയബന്ധിതമായി പൂർത്തിയാക്കുകയുമാണ്. കൂടാതെ നമുക്കർഹമായ കേന്ദ്രവിഹിതം നേടിയെടുക്കാനുള്ള സംവിധാനവും ഉണ്ടാക്കണം. ഇത്രയുമായാൽത്തന്നെ കെ.എസ്.ഇ.ബിയുടെ പട്ടികപ്രകാരം 1324 കോടി യൂണിററായി. കായംകുളം തെർമൽ പ്ളാൻറും ബോംബെഹൈയിൽ കത്തിച്ചു പാഴാക്കിക്കളയുന്ന (പ്രതിദിനം 130 ലക്ഷം ക്യൂബിക് മീററർ) പ്രകൃതിവാതകം പൈപ്പുമാർഗ്ഗം എത്തിച്ച് നടപ്പാക്കാവുന്ന താപനിലയങ്ങളും ഇതിനു പുറമെയാണെന്നും ഓർക്കുക.

ഇതൊക്കെയാണെങ്കിലും ആണവനിലയവുംകൂടി വേണമെന്ന് വാശിപിടിക്കേണ്ട കാര്യമുണ്ടോ?

**ആർ.വി.ജി. മേനോൻ**
ഹരിത, പൂജപ്പുര
തിരുവനന്തപുരം.

# സി.അച്യുതമേനോൻ



ഒരാൾ മരിക്കുമ്പോൾ, അതും സമുന്നത വ്യക്തിയാവുമ്പോൾ, അദ്ദേഹം ആരായിരുന്നു എന്ന് ആരായുക സാധാരണമാണ്.

ഔപചാരികമായി ഒരു ചരമക്കുറിപ്പിൽ ഒതുക്കിനിറുത്താനായിരിക്കും, നാം അപ്പോഴെല്ലാം ശ്രമിക്കുക. അല്ലെങ്കിൽ ആ വ്യക്തിക്ക് നാം ചില ഗുണഗണങ്ങൾ ചാർത്തിക്കൊടുക്കും—നമ്മുടെ ഇഷ്ടാനിഷ്ടമനുസരിച്ച്.

ശ്രീ. സി. അച്യുതമേനോൻെറ കാര്യത്തിലും അതു തന്നെ സംഭവിക്കുന്നു. മനുഷ്യസ്നേഹി, അച്ചടക്കനിഷ്ഠയുള്ള കമ്മ്യൂണിസ്റ്റുകാരൻ, അസാമാന്യ ഇച്ഛാശക്തിയുള്ള ഭരണാധികാരി, എഴുത്തുകാരൻ.... അങ്ങനെ പോകും ആ അപദാനങ്ങൾ. ശരിയാണ് ഈ വിശേഷണങ്ങളെല്ലാം അദ്ദേഹത്തിന് നന്നേ ഇണങ്ങും. എന്നാൽ അതിനൊക്കെ അപ്പുറമല്ലേ അദ്ദേഹം.

സ്വന്തം പാർട്ടിക്കു പോലും മുള്ളായിത്തീർന്ന ആ വ്യക്തിത്വം നമുക്ക് നഷ്ടപ്പെട്ടുകഴിഞ്ഞ നൻമകളുടെ ഒരു പ്രതീകമായിരുന്നു. പലതിനോടും വാചാലമായി പ്രതികരിക്കുന്നില്ലെങ്കിലും, താൻ വിലമതിച്ചിരുന്ന വിശ്വാസങ്ങളും ആദർശങ്ങളും അതിനിഷ്ഠൂരമായി ചവിട്ടിമെതിക്കുന്നത് നിശ്ശബ്ദമായ അമർഷത്തോടെ നോക്കിയിരുന്നുവെങ്കിലും, മനുഷ്യനിലുള്ള വിശ്വാസം അവസാനംവരെ അദ്ദേഹത്തിന് നഷ്ടപ്പെട്ടിരുന്നില്ല. ആ വിശ്വാസം കൂടി കൈവിട്ടു പോകുമോ എന്ന ഉൽക്കണ്ഠയിലായിരുന്നു അവസാന നാളുകൾ അദ്ദേഹം ചെലവിട്ടിരുന്നത്. ഒരർത്ഥത്തിൽ അദ്ദേഹം കേരളീയ ജീവിതത്തിലെ ഒരു ഓംബുഡ്സ്മാൻ ആയിരുന്നു. പക്ഷെ നാം മനഃപൂർവമായി അദ്ദേഹം ചൂണ്ടിക്കാട്ടിയ അരുതുകൾ കാണാൻ കൂട്ടാക്കിയില്ല.

എം.എൽ.എ, എം.പി, ധനമന്ത്രി, മുഖ്യമന്ത്രി എന്നീ നിലകളിലെല്ലാം അധികാരത്തിൻെറ ഭാഗമായിരുന്നല്ലോ അദ്ദേഹം. എന്നിട്ടും ദേഹത്ത് ഒരു കറപോലും പുരളാതെ ശ്രദ്ധിക്കാൻ അദ്ദേഹത്തിന് എങ്ങനെ സാധിച്ചു? സത്യത്തിൽ അത്ഭുതമല്ലേ? ഒരു പഞ്ചായത്തു മെമ്പറായാൽപ്പോലും ജീവിതസൗകര്യങ്ങൾ അനായാസം ഒപ്പിച്ചെടുക്കാൻ കഴിയുന്ന ഇന്നത്തെ ചുറ്റുപാടുകളിൽ ഒരു അച്യുതമേനോൻ മാത്രമല്ലേയുള്ളൂ, അധികാരത്തിൻെറ പൊടിയും തട്ടി ഇറങ്ങിപ്പോന്നതായി.

ഭാര്യയും മക്കളുമൊക്കെ അദ്ദേഹത്തിനുമുണ്ട്. അവർക്ക് നാല് കാശോ ഒരിത്തിരി പൊന്നോ ഒരു തുണ്ട് ഭൂമിയോയൊക്കെ ഉണ്ടാക്കിയെന്നും പറഞ്ഞ് ആരും അദ്ദേഹത്തെ കുറ്റപ്പെടുത്തുകയുമില്ലായിരുന്നു. അങ്ങനെയൊന്നും ചെയ്യാതെ, സമർത്ഥൻമാരിൽ വെറും മണ്ടനായി ജീവിക്കേണ്ടിവരിക, അതാണ് സുഖം എന്ന് ആത്മാർത്ഥമായി വിശ്വസിക്കുക—അതൊരു വല്ലാത്ത മാനസികാവസ്ഥയാണ്. ആർക്കാകും അതിനൊക്കെ? അല്ലെങ്കിൽ ആരെങ്കിലും അങ്ങനെയൊരു ഗൗതമനാകാൻ ഇക്കാലത്ത് തയ്യാറാകുമോ?

ശ്രീ.സി. അച്യുതമേനോൻ അതായിരുന്നു.

ചൊറിപിടിച്ച് അളിഞ്ഞ ഈ രാഷ്ട്രീയത്തിൽ, അതൊരു വല്ലാത്ത ജീവിതം തന്നെയായിരുന്നു.

രാഷ്ട്രീയക്കാരനെന്ന് പറയുമ്പോൾ പുച്ഛരിക്കുന്ന ചെറുപ്പക്കാരനും ചെറുപ്പക്കാരിക്കും അന്തസ്സായി നമുക്ക് ചൂണ്ടിക്കാണിച്ചുകൊടുക്കാൻ കഴിയും—അതാ, അച്യുതമേനോൻ നടന്നു പോയ വഴി, അതായിരുന്നുവെന്ന്.

**എസ്. ജയചന്ദ്രൻ നായർ**

# ഗൗരി

ടി. പദ്മനാഭൻ



ആറുമാസത്തെ ഇടവേളയ്ക്കുശേഷം അവർ പരസ്പരം കാണുകയായിരുന്നു. ഗൗരി ക്ഷീണിച്ചിട്ടുണ്ടെന്ന് അയാൾക്ക് തോന്നി. ഹ്,.ന്നുമാത്രമല്ല ഗൗരിയെ കണ്ണടയോടുകൂടി കാണുന്നതും ആദ്യമായിട്ടായിരുന്നു. അയാൾ അവരെ പതുക്കെ ശരീരത്തോട് ചേർത്തുപിടിച്ച് ആർദ്രമായസ്വരത്തിൽ. ചോദിച്ചു:

''എന്തുപറ്റി?''

ആദ്യം അവർ ഒന്നും പറഞ്ഞില്ല. പിന്നീട് നിർബ്ബന്ധപൂർവ്വം ചോദിച്ചപ്പോൾ പറഞ്ഞു:

''ഈയിടെയായി ഒരുത്സാഹക്കുറവ് അനുഭവപ്പെടുന്നു. വായിക്കുമ്പോൾ തലവേദന വരും. എന്തെങ്കിലും കാര്യമായി ആലോചിക്കുമ്പോഴും വരും. ഡോക്ടറെ കണ്ടപ്പോൾ പറഞ്ഞത്, വിശേഷിച്ചൊന്നുമില്ല, കണ്ണട വയ്ക്കാത്തതുകൊണ്ടാണ് എന്നാണ്. അതുകൊണ്ട് ഇപ്പോൾ ഒരാഴ്ചയായി.....''

പോർട്ടിക്കോവിൽ അവർ രണ്ടുപേർ മാത്രമേയുണ്ടായിരുന്നുള്ളു. നേരം പുലരാറായിരുന്നെങ്കിലും ഇരുട്ട് അകന്നിരുന്നില്ല; നേരിയ മഞ്ഞുമുണ്ടായിരുന്നു.

ഹോട്ടലിൽ എല്ലാവരും അപ്പോൾ രാവിലത്തെ സുഖകരമായ മയക്കത്തിലായിരുന്നു....

ശരീരമില്ലാത്ത രണ്ടാത്മാക്കളെ പോലെ അവർ പരസ്പരം ചേർന്നുനിന്നു. അയാൾക്ക് അപ്പോൾ അവരോട് എന്തൊക്കെയോ പറയണമെന്നുണ്ടായിരുന്നു. പക്ഷേ ഒരുതരം കുറ്റബോധത്തിന് പൂർണ്ണമായും അടിപ്പെടുകയാൽ ഒന്നും പറയാൻ കഴിഞ്ഞില്ല.

''എന്തോ, എനിക്കൊന്നുമറിയില്ല.'' ഗൗരി പറഞ്ഞു: ''ഈയിടെയായി കാലത്തെക്കുറിച്ച്, വയസ്സിനെക്കുറിച്ച് കൂടുതൽ കൂടുതൽ ബോധവതിയാകുന്നു.... ചില രാത്രികളിൽ ഒറ്റയ്ക്ക് ഞെട്ടിയുണർന്ന്....''

അയാളുടെ ഉള്ളിൽ പൊടുന്നനെ ഒരു കൊളുത്തിവലിയുണ്ടായി. ശരീരമാകെ വിറയ്ക്കുകയും ചെയ്തു. പക്ഷെ തൻെറ ഭാവപ്പകർച്ച പുറത്തുകാണരുതെന്ന് അയാൾക്കുണ്ടായിരുന്നു. അയാൾ അവരുടെ കൈ അമർത്തിപ്പിടിച്ച് പറഞ്ഞു:

''ഇല്ല, ഇല്ല. നമ്മൾക്കൊരിക്കലും വയസ്സാവുകയില്ല–''

അവർ അപ്പോൾ പുഞ്ചിരിക്കാൻ ശ്രമിച്ചു. എന്തോ പറയാനും അവർ ആരംഭിച്ചു. പക്ഷേ, പിന്നീട്, ഒരു രണ്ടാം വിചാരത്തിലെന്നപോലെ, പറയാതിരിക്കയും ചെയ്തു.

അവർ രണ്ടുപേരും ചെറുപ്പക്കാരായിരുന്നില്ല എന്നത് ഒരു സത്യമായിരുന്നു. എന്നാൽ അവർ മദ്ധ്യവയസ്ക്കരുമായിരുന്നില്ല. രണ്ടിൻെറയും നടുവിലെവിടെയോ ആയിരുന്നു അവരുടെ പ്രായം. അയാൾക്ക് അവരെയപേക്ഷിച്ച് വയസ്സ് അല്പം കൂടുതലായിരുന്നുവെങ്കിലും ഒരിക്കലും അത് തോന്നിച്ചിരുന്നില്ല.....

വയസ്സിനെപ്പറ്റി ഒരിക്കലും അവർ സംസാരിക്കാറുണ്ടായിരുന്നില്ല. അതുകൊണ്ട് ഇപ്പോൾ ആദ്യമായി അതുകേട്ടപ്പോൾ....

ഗൗരി പിന്നീട് പറഞ്ഞു:

''വെറുതെ നമ്മൾ എന്തൊക്കെയോ പറഞ്ഞ് സമയം കളഞ്ഞു? വരൂ, വേഗം നടക്കാം. അവിടെ യെത്തുമ്പോൾ ഇന്ന് ഒരു പക്ഷേ......''

അവൾ തിടുക്കത്തിൽ പറഞ്ഞു:

''ഇല്ല, ഇല്ല. എൻെറ കുട്ടി അവിടെയെത്തുന്നതിനുമുമ്പായി ഒരിക്കലും സൂര്യൻ ഉദിക്കില്ല; എനിക്ക് നല്ല ഉറപ്പുണ്ട്.''

കടലിന് സമാന്തരമായിപോകുന്ന റോഡിലൂടെ അവർ നടന്നു. ഇതിനുമുമ്പും ഒന്നിലധികം തവണ അതിലൂടെ അവർ പോയിട്ടുണ്ടായിരുന്നു. എപ്പോഴും പുലർച്ചയ്ക്ക് തന്നെ. എന്നിട്ട് കടലിലേക്ക് തള്ളിനില്ക്കുന്ന പാറയുടെ മുകളിൽ, സൂര്യൻ കടലിൽ നിന്ന് ഉദിച്ചുയരുന്നതും കാത്ത്....

ഗോപാൽ പുരിനോട് എന്താണ് ഗൗരിക്ക് ഇത്ര വലിയ ഇഷ്ടം എന്ന് അയാൾക്ക് ഒരിക്കലും മനസ്സിലായിരുന്നില്ല. ഒന്നാലോചിച്ചാൽ അതിലും സുന്ദരമായ സ്ഥലങ്ങൾ അവർ വേറെ കണ്ടിരുന്നില്ലേ—? അവിടങ്ങളിലൊക്കെ താമസിച്ചിരുന്നില്ലേ—? മഹാബലേശ്വർ, പച്ച്മാറി, ഡാർജ്ജിലിങ്ങ്, കന്യാകുമാരി.... എന്നിട്ടും ഗൗരിക്ക് എന്നും ഇഷ്ടം ഗോപാൽ പുരിനോട് തന്നെയായിരുന്നു. ഒന്നുകിൽ ടൂറിസ്റ്റുകളുടെ ബഹളമാരംഭിക്കുന്നതിന് തൊട്ടുമുമ്പ്; അല്ലെങ്കിൽ സീസൻ കഴിഞ്ഞ ഉടനെ... അവിടത്തെ കടൽക്കരയിലൂടെ, ഗ്രാമത്തിലൂടെ പകലുകൾ നടന്നുനീക്കി, എല്ലാ പുലർച്ചകളിലും പാറക്കെട്ടിൽ ചെന്നിരുന്ന്....

അവിടത്തെ ഹോട്ടലിലെ ശാന്തമായ അന്തരീക്ഷത്തിൽ സമയത്തെക്കുറിച്ച് ഒരു ബോധവുമില്ലാതെ, ഒരു വേവലാതിയുമില്ലാതെ....

തണ്ടും വലയുമായി മീൻപിടിക്കാൻ പോകുന്ന ഏതാനുംപേർ അവരെ മുറിച്ച് കടന്നുപോയി. അതൊഴിച്ചാൽ റോഡ് അപ്പോഴും വിജനമായിരുന്നു. മഞ്ഞിൻെറ കട്ടി നിമിത്തം ഒന്നും വ്യക്തമായി കാണാമായിരുന്നില്ല. വഴിവിളക്കുകളാണെങ്കിൽ വെളിച്ചത്തിൻെറ നേരിയ ചീളുകൾ മാത്രമായിരുന്നു.

വിളക്കുകാലുകളുടെ ചുറ്റും ശലഭങ്ങൾ നൃത്തം ചെയ്തുകൊണ്ടിരുന്നു.

അവർ രണ്ടുപേരും ഒന്നും സംസാരിക്കാതെ നടന്നു. എങ്കിലും അയാൾ ആലോചിക്കുന്നുണ്ടായിരുന്നു:

ആറുമാസംമുമ്പ് ഗൗരി എഴുതി–

ഇത്തവണ ഖാട്മാണ്ടുവിൽ ഒരാഴ്ച മാനേജ്മെൻറ് സെമിനാർ. ഞങ്ങളുടെ കമ്പനിയിലെ ടോപ് എക്സിക്യൂട്ടീവ്സ് മാത്രമേയുള്ളൂ; വെളിയിൽനിന്ന് ആരെയും വിളിക്കുന്നില്ല. ഇതിൻെറ നടത്തിപ്പിൻെറ പൂർണ്ണ ഉത്തരവാദിത്വം എനിക്കാണ്. ജനുവരി 7ന് തീരും. അതുകഴിഞ്ഞ് ഒരാഴ്ച ലീവെടുത്ത് നേപ്പാളിൽ തന്നെ കഴിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾ വരില്ലേ—? വരണം. അല്ലെങ്കിൽപ്പിന്നെ എന്തിനാണ് ഞാൻ.....

നമുക്ക് രണ്ടുപേർക്കും കൂടി.... ഒരിക്കൽ എന്നോട് അന്നപൂർണ്ണയുടെ താഴ്വരയിലുള്ള ഒരു തടാകത്തെയും തടാകത്തിൻെറ നടുവിലുള്ള ഏകാന്തമായ ഒരു ദ്വീപിനെയും കുറിച്ച് പറഞ്ഞിരുന്നില്ലേ? നമ്മൾ പരിചയപ്പെടുന്നതിന് മുമ്പ്, ഒരു തവണ, ആ ദ്വീപിലെ പഴയ ഒരു ഹോട്ടലിൽ ചെന്ന് ഏതാനും നാളുകൾ കഴിച്ചുകൂട്ടിയതിനെക്കുറിച്ച് പറയാറില്ലേ—? എനിക്ക് ഇപ്പോൾ അവിടെ പോകാൻ, എൻെറ ഈ ലോകത്തെപൂർണ്ണമായും മറന്ന് അങ്ങയുടെ കൂടെ ഏതാനും നാളുകൾ കഴിക്കാൻ ധൃതിയായിരിക്കുന്നു!....

അയാൾ ഓർത്തു. എഴുത്തുകിട്ടിയ മുതൽ അയാൾക്കും ധൃതിയായിരുന്നല്ലോ—!

....വൈകുന്നേരം അവർ പശുപതിനാഥൻെറ ക്ഷേത്രത്തിലേക്കുപോയി. ഉച്ചയ്ക്കത്തെ ഫ്ളൈറ്റിന് അയാൾ എത്തിയിട്ടേ ഉണ്ടായിരുന്നുള്ളൂ. ഗൗരി ഒരു കൊച്ചുകുട്ടിയുടെ ആഹ്ളാദത്തോടും ഉത്സാഹത്തിമർപ്പോടും കൂടി പറഞ്ഞു: ''നമുക്ക് നടന്നിട്ട് പോകാം.''

അതിനുമുമ്പും അവിടെ പോയിട്ടുള്ള അയാൾ പറഞ്ഞു:

''ക്ഷീണിക്കും; ഇത്തിരിദൂരമുണ്ട്. വഴിയാണെങ്കിൽ ഒരു വൃത്തിയുമില്ലാത്ത.....''

അപ്പോൾ ഗൗരി വീണ്ടും പറഞ്ഞു:

''അതു സാരമില്ല; ഞാൻ ക്ഷീണിച്ചാൽ എന്നെ നോക്കാൻ എൻെറ കൂടെ ഇപ്പോൾ......''

എന്നിട്ട് ഗൗരവം നടിച്ചുകൊണ്ട്, എന്നാൽ ഒരു കുസൃതിച്ചിരിയോടുകൂടി: ''ഇത്തവണ ദേവൻെറ മുമ്പിലെത്തുമ്പോൾ ഞാൻ സനാഥയായിരിക്കുമല്ലോ—!''

അയാളോർത്തു: ''സനാഥ എന്നവാക്ക് ഗൗരി ഉച്ചരിച്ചപ്പോൾ അവരുടെ ശബ്ദം തെല്ല് വിറച്ചിരുന്നില്ലേ? അവരുടെ ഭംഗിയേറിയ കണ്ണുകളിൽ പ്രതീക്ഷയുടെ തിനാളങ്ങൾ പടർന്നു കയറിയിരുന്നില്ലേ?''

പക്ഷെ അപ്പോൾ അയാൾ....

സന്ധ്യക്കാണ് അവർ ക്ഷേത്രത്തിലെത്തിയത്. ക്ഷേത്രത്തിലെത്തിയപ്പോൾ ഗൗരി ദേവനെക്കുറിച്ചൊക്കെ മറന്നുപോയി! മടുപ്പോടെ ഗൗരി പറഞ്ഞു: ''എന്തൊരു വൃത്തികേട്—!''

ക്ഷേത്രത്തിൻെറ പിറകിലെ വലിയ



കൽക്കെട്ടിൽ ചരിച്ചുപണിത പടവുകളിലൂടെ അവർ 'ബാഗ്മതി'യുടെ കരയിലേക്ക് ഇറങ്ങിച്ചെന്നു. അകലെയുള്ള മലകളിൽ നിന്ന് മണ്ണ് കുത്തിയിളക്കി ഉന്മാദിനിയെപ്പോലെ അലറിപ്പാഞ്ഞുവരുന്ന 'ബാഗ്മതി' അവിടെ അല്പം ശാന്തയായിരുന്നു. എങ്കിലും അവൾ ഇരുണ്ട് തന്നെ കാണപ്പെട്ടു.....

''ബാഗ്മതി'യുടെ കരയിലെ ചിതകളിൽ നിന്ന് ശവങ്ങളെരിയുന്നുണ്ടായിരുന്നു. മുക്കാലും കത്തിത്തീരാറായ ശവങ്ങൾ; കത്തി, പാതിയായ ശവങ്ങൾ; തീപിടിച്ചു തുടങ്ങിയ ശവങ്ങൾ; തങ്ങളുടെ ഊഴവും കാത്ത് നദിക്കരയിൽ വിറങ്ങലിച്ചു കിടന്ന ശവങ്ങൾ...

ആകാശം ഇരുണ്ട് കിടക്കുകയായിരുന്നു. വളരെ നേരിയ ഒരു ചാറ്റൽ മഴയുമുണ്ടായിരുന്നു..... പക്ഷെ അവർ അതൊന്നും അറിയാതെ ബാഗ്മതിയുടെ കരയിലെ ചിതകളിലേക്ക് നോക്കി മൂകരായിനിന്നു. ഒരു ഘട്ടത്തിൽ 'മതി; വാ, പോകാം', എന്ന് അയാൾ പറഞ്ഞപ്പോൾ ഗൗരി സമ്മതിച്ചില്ല. ഗൗരി അയാളുടെ കൈപിടിച്ചുനിർത്തി. ഗൗരി ഒന്നും പറയുന്നുണ്ടായിരുന്നില്ല. ഗൗരിയുടെ കണ്ണുകൾ പൂർണ്ണമായും ചിതകളിലായിരുന്നു...

ചിതകൾ ശബ്ദമുണ്ടാക്കിക്കൊണ്ട് എരിഞ്ഞു.

ഗൗരി മങ്ങിയ ഒരു ചിത്രത്തിലെന്നപോലെ സ്തബ്ധയായി...

പിറ്റേന്ന് കാലത്ത് അവർ വിമാനത്തിൽ 'പൊഖാറ'യിലേക്ക് പോയി. വയലുകളുടെ, വീടുകളുടെ, ബാഗ്മതിയുടെ മുകളിലൂടെയൊക്കെ അവരുടെ കൊച്ചുവിമാനം താണുപറന്നു. ഗൗരി വളരെ ആഹ്ളാദവതിയായിരുന്നു.

'പൊഖാറ'യിൽ നിന്ന് അന്നപൂർണ്ണയുടെ തണലിലേക്ക് കാറിൽ. പിന്നീട് തടാകത്തിൻെറ മദ്ധ്യത്തിലുള്ള പഴയ ഹോട്ടലിൽ..... ഹോട്ടൽ എന്നുവച്ചാൽ ചെത്തിത്തേയ്ക്കാത്ത ഉരുളൻ കല്ലുകളും മിനുക്കാത്ത കാട്ടുതടിയും കൊണ്ട് നിർമ്മിച്ച ഏതാനും കുടിലുകൾ. കുടിലുകളിൽ മുളകൊണ്ടും ചൂരൽകൊണ്ടും മടഞ്ഞെടുത്ത കട്ടിൽ, മേശ, കസേല...

ബാഹ്യലോകത്ത് ലഭിക്കുന്ന സൗകര്യം എന്നുപറയാൻ അവിടെ ആകെയുണ്ടായിരുന്നത് പൈപ്പ് വെള്ളവും ഇലക്ട്രിസിറ്റിയുമായിരുന്നു. പിന്നെ ടെലഫോണും.....

''ഏറ്റവും സമാധാനം നിറഞ്ഞ ഏതാനും ദിവസങ്ങൾ...

കുടിലിലെ വരാന്തയിൽ നിന്നുകാണുന്ന തടാകത്തിലെ ജലപ്പരപ്പ്; തടാകത്തിൻെറ അങ്ങേക്കരയിലുള്ള താഴ്വാരകൾ; തഴ്വരകളിലെ കാട്ടുപൂക്കൾ... എല്ലാറ്റിനുമുപരിയായി സദാ മഞ്ഞിൻെറ ശിരോവസ്ത്രമണിഞ്ഞു നില്ക്കുന്ന 'അന്നപൂർണ്ണ.....'

ഗൗരി ആഹ്ളാദവതിയായിരുന്നു.

എങ്കിലും അയാളുടെ ഉള്ളിൽ മിക്കപ്പോഴും ഭയമുണ്ടായിരുന്നു. ബാഗ്മതിയുടെ കരയിൽ, കത്തിയെരിയുന്ന ചിതകൾക്കുമുമ്പിൽ, എല്ലാം മറന്ന് ഒരു ചിത്രത്തിലെന്നപോലെ സ്തബ്ധയായിനിന്ന ഗൗരിയുടെ രൂപം എത്ര ശ്രമിച്ചിട്ടും മനസ്സിൽ നിന്ന് മാഞ്ഞുപോവുകയുണ്ടായില്ല...

പിന്നീട്, ഒഴിവുദിവസങ്ങൾ തീർന്നപ്പോൾ, രണ്ടുപേരും രണ്ടുവഴിക്ക് അവരുടേതായ ലോകങ്ങളിലേക്ക് പതിവുപോലെ മുഖംമൂടികളുമണിഞ്ഞ്....

തിരിച്ചെത്തിയ ഉടനെ തന്നെ ഗൗരി എഴുതി: ''..... ഇന്നലെ യാത്രയുടെ ക്ഷീണം

ഞാൻ അറിഞ്ഞതേയില്ല. എൻെറ ഒപ്പം ആരാണുണ്ടായിരുന്നതെന്നോ-? പറയില്ല! എനിക്കറിയില്ല, ഞാനാകെ മാറിയിരിക്കുന്നു! ഈ സ്നേഹം മധുരമായ വേദനതന്നെ? അങ്ങ് ഒരിക്കലെഴുതിയില്ലേ, 'വേദനയോടുകൂടി സ്നേഹിക്കുന്നു?' എന്ന്? എത്രശരി—! ഞാൻ ഇപ്പോഴതറിയുന്നു!.... ധർമ്മസങ്കടങ്ങളുടെ നടുവിലും പേരിടാനാവാത്ത ആഹ്ളാദം?...."

ഗോപാൽപൂരിലെ ആളൊഴിഞ്ഞ നിരത്തിലൂടെ ഗൗരിയേയുംകൂട്ടി നടന്നപ്പോൾ അയാളും ആലോചിച്ചിരുന്നത് ധർമ്മസങ്കടങ്ങളെക്കുറിച്ചുതന്നെയായിരുന്നു! ഗൗരിയുടേതു മാത്രമല്ല, അയാളുടേതും.

ഒരുഘട്ടത്തിൽ ഗൗരി ചോദിച്ചു.

"എന്താണ് ആലോചിച്ചുകൊണ്ടിരിക്കുന്നത്? ഒന്നുംപറയാതെ.....".

അയാൾ പെട്ടെന്ന് ഞെട്ടി. എന്നിട്ട് പിന്നീട് പതുക്കെ പറഞ്ഞു:

"ഇല്ല; ഒന്നുമില്ല".

അവർ ഒരു വിളക്കുകാലിൻെറ ചുവട്ടിലായിരുന്നു. ഗൗരി പൊടുന്നനേ അയാളെ പിടിച്ചുനിർത്തി. അയാളുടെ മുഖത്തേക്ക് ഉററുനോക്കിക്കൊണ്ട് ചോദിച്ചു:

"സത്യംപറയണം. എന്നോട് മടുപ്പുതോന്നുന്നുണ്ടോ? ഇതൊന്നും വേണ്ടായിരുന്നു എന്ന്...എപ്പോഴെങ്കിലും..."

അയാൾ അമ്പരപ്പോടെ അവരെ നോക്കിയപ്പോൾ ഗൗരി തുടർന്നു. "ചിലപ്പോൾ ഞാൻ ഓർത്തുപോകുന്നു. പ്രത്യേകിച്ചും ഈയിടെയായി...എന്തുകൊണ്ടാണ് എന്നറിയില്ല. അങ്ങ് ഒരുതരത്തിലുള്ള സ്നേഹക്കുറവും ഒരിക്കലും എന്നോട് കാട്ടിയിട്ടില്ല. എങ്കിലും ഈയിടെയായി...ഞാൻ ഒരു ഭാരമാകുന്നുണ്ടോ എന്ന്....സ്നേഹത്തിൻെറ കാണാക്കയങ്ങളിലേക്ക് അങ്ങയെ പിടിച്ചുകൊണ്ട് പോയത് ഞാനായിരുന്നല്ലോ! അങ്ങാണെങ്കിൽ ആദ്യമൊക്കെ ഒഴിഞ്ഞുമാറാൻ പരമാവധി ശ്രമിക്കയും ചെയ്തു. എന്നിട്ടും ഞാൻ.... എനിക്കറിയാമായിരുന്നു അങ്ങയുടെ ഉള്ളിലും സ്നേഹമുണ്ടെന്ന്. എനിക്കാ സ്നേഹം വേണമായിരുന്നു; കൂടിയേ കഴിയുമായിരുന്നുള്ളു. അതുകൊണ്ട് ഞാൻ എല്ലാം മറന്ന് ...."

അയാൾ അവരെ വാചകം പൂർത്തിയാക്കാൻ അനുവദിക്കാതെ മാറോട് ചേർത്തുനിർത്തി. അയാൾക്ക് കരച്ചിൽ വരുന്നുണ്ടായിരുന്നു. അവരുടെ നെറുകയിൽ ആർദ്രമായി ചുംബിച്ചുകൊണ്ട് അയാൾ പറഞ്ഞു.

"അങ്ങനെയൊന്നും പറയല്ലേ! എനിക്കു സഹിക്കാൻ കഴിയില്ല..."

മുറിവേററ ഒരു പക്ഷിക്കുഞ്ഞ് അഭയം നേടാൻ ശ്രമിക്കുന്നതുപോലെ അവർ അയാളോട് ഒന്നുകൂടി ചേർന്നുനിന്നു. എന്നിട്ട്, ഒരു തേങ്ങലിൻെറ വക്കത്തോളമെത്തിക്കൊണ്ട്, തന്നോടെന്നപോലെ പറഞ്ഞു. "....എൻെറ 'സുമി', എൻെറ 'സുമി', എൻെറ മകൾ! അവളെ കാണാൻ ഞാൻ ഒരു കള്ളിയെപ്പോലെ പാത്തും പതുങ്ങിയും ബോർഡിങ്ങിൽ ചെന്ന്...."

അവരെ സമാധാനിപ്പിക്കാൻ അയാളുടെ കൈയിൽ അപ്പോൾ വാക്കുകളുണ്ടായിരുന്നില്ല.

അവർ വീണ്ടും പറഞ്ഞു.

"ഡൈവോഴ്സും തരില്ലത്രെ! വേണമെങ്കിൽ ഞാൻ കോടതിയിൽ പോകട്ടെ എന്നാണ് പറയുന്നത്! ഇതുവരെയും എന്നെ ദ്രോഹിച്ചതുപോരാതെ ഇനിയും....വയ്യ...വയ്യ..."

അവർ രണ്ടുപേരും ഒന്നും പറയാൻ കഴിയാതെ അവിടെനിന്നു.

ഒടുവിൽ കുറെക്കഴിഞ്ഞപ്പോൾ, അയാൾ പതുക്കെ പറഞ്ഞു:

"വരൂ, സൂര്യനെ കാണാനല്ലേ നമ്മൾ എത്രയോ അകലെനിന്ന് ഇവിടെ....വളരെ കാലത്തുതന്നെ, എന്നിട്ട് ...."

അവർ പുഞ്ചിരിക്കാൻ ശ്രമിച്ചു.

"ഞാനെന്തൊക്കെയോ പറഞ്ഞുപോയി. പറയാൻ പാടില്ലാത്തതായിരുന്നു. പക്ഷേ ഒരു നിമിഷം! മനസ്സിൻമേലുള്ള പിടി വിട്ടുപോയി...."

അയാൾ അവരെ തലോടിക്കൊണ്ട് പറഞ്ഞു:

"വരൂ, നമുക്ക് നടക്കാം".

നിരത്തിൽനിന്ന് കടല്ക്കരയിലേക്കിറങ്ങി, ഇപ്പോൾ വളരെ അടുത്താതെങ്കിലും, രാവിലത്തെ മഞ്ഞിൽ നനഞ്ഞ് ധൂസരമായ ഒരു ചിത്രം പോലെ അവ്യക്തമായി മാത്രം കാണുന്ന പാറക്കൂട്ടങ്ങളുടെനേർക്ക് നടക്കുമ്പോൾ അയാൾ തനിക്ക് വളരെ ഇഷ്ടമായ ഒരു പഴയ കവിതയുടെ ഈരടികൾ പതുക്കെ ഉരുവിട്ടുകൊണ്ടിരുന്നു.

"ഒരു താരകയെ കണ്ട് രാവുമറന്നു
പുതുമഴയെ കണ്ട് വരൾച്ച മറന്നു–"

കടൽ ശാന്തമായിരുന്നു.

സൂര്യനുദിച്ചുയരുന്നതും കാത്ത് പാറക്കൂട്ടങ്ങളുടെ മുകളിൽ കടലിലേക്ക് നോക്കി അവർ ഇരുന്നു.

അവർ ഒന്നും സംസാരിച്ചിരുന്നില്ല.

മൗനത്തിൻെറ ഏതോ ഒരു ദുർബ്ബലഘട്ടത്തിൽ അയാൾ ചോദിച്ചു:

"ഞാൻ ഒരു കഥ പറഞ്ഞു തരട്ടെ? പറയണമെന്ന് പലപ്പോഴും വിചാരിച്ചതാണ്. പക്ഷേ കഴിഞ്ഞില്ല. ഇപ്പോൾ...."

ഗൗരി ശാന്തമായി പറഞ്ഞു:

"എനിക്ക് ഒരു കഥയും ഇതുവരേയും പറഞ്ഞു തന്നിരുന്നില്ലല്ലോ! ഞാനൊട്ടു ചോദിച്ചിരുന്നുമില്ല. എങ്കിലും...എനിക്കാഗ്രഹമുണ്ട്. പറയൂ".

തെല്ലുനേരം ഓർമ്മകളിലാണ്ടിരുന്നശേഷം അയാൾ പതുക്കെ പറയാൻ തുടങ്ങി.

"പണ്ട്, വളരെ പണ്ട്, ഒരു ചെറുപ്പക്കാരനുണ്ടായിരുന്നു. അയാൾക്കറിയാവുന്ന ഒരു പെൺകുട്ടിയുമുണ്ടായിരുന്നു. പെൺകുട്ടി അയാളുടെ സ്നേഹിതൻെറ അനുജത്തിയായിരുന്നു. അതിനു പുറമേ അവർ രണ്ടുപേരുടെയും വീട്ടുകാരും പരിചയത്തിലായിരുന്നു...ഇതൊക്കെക്കൊണ്ട് ചെറുപ്പക്കാരനും പെൺകുട്ടിക്കും പരസ്പരം കാണാനും സംസാരിക്കാനുമൊന്നും ഒരു വിഷമവുമുണ്ടായിരുന്നില്ല.

പെൺകുട്ടി കാണാൻ വളരെ നല്ലതായിരുന്നു. എപ്പോഴും അവൾ വളരെ മൃദുവായേ സംസാരിച്ചിരുന്നുള്ളു. അവളുടെ വാക്കുകൾ ചെറുപ്പക്കാരന് അമൃതായിരുന്നു.

പെൺകുട്ടി അയാളെ ആത്മാർത്ഥമായിത്തന്നെ സ്നേഹിച്ചു. അയാളും അവളെ സ്നേഹിച്ചിരുന്നു.

ഒരു തവണ അയാളുടെ വീട്ടിൽവച്ച് ഒരു സംഭവമുണ്ടായി. അവർ രണ്ടുപേരും ആലിംഗനബദ്ധരായി അയാളുടെ മുറിയിൽ നില്ക്കയായിരുന്നു. അപ്പോൾ ആരോ അങ്ങോട്ട് വരുന്നുണ്ടെന്നു വിചാരിച്ച് അയാൾ ബദ്ധപ്പാടോടെ അവളിൽനിന്ന് ഒഴിഞ്ഞുമാറി. അവളും അതുപോലെ തന്നെ ചെയ്തു. ഈ വെപ്രാളത്തിൽ പെൺകുട്ടിയുടെ കുപ്പിവളകളിൽ ചിലത് തകരുകയും അവളുടെ മനോഹരമായ കൈത്തണ്ടയിൽ ചെറിയ ഒരു മുറിവ് ഉണ്ടാവുകയും ചെയ്തു.

സത്യത്തിൽ ആരും അപ്പോൾ ആ മുറിയിലേക്ക് വന്നിരുന്നില്ല. ഭയംനിമിത്തം അവർക്ക് അങ്ങനെ തോന്നിയതായിരുന്നു.

പെൺകുട്ടിയുടെ കൈത്തണ്ടയിൽനിന്ന് ചോര കിനിയുന്നുണ്ടായിരുന്നു.

അത് തുടച്ചുകളഞ്ഞതിനുശേഷം, പൊട്ടിയ വളത്തുണ്ടുകളെടുത്ത് കൈയിൽ പിടിച്ച്, അപരാധബോധത്തോടെ ചെറുപ്പക്കാരൻ പറഞ്ഞു:

"ഞാൻ വേറെ വാങ്ങിത്തരാം."

അയാളെ ജീവിതം മുഴുവൻ പിൻതുടരുന്ന ഒരുനോട്ടം ആ പെൺകുട്ടി അപ്പോൾ നോക്കി.

അവളുടെ കണ്ണുകളുടെ അഗാധതയിൽ സ്നേഹം മാത്രമേ അയാൾക്ക് കാണാൻ കഴിഞ്ഞുള്ളു.

അവൾ പറഞ്ഞു:

"വേറെ വാങ്ങിത്തരേണ്ട; ഇത് എപ്പോഴും ഓർമ്മയുണ്ടായാൽ മതി!"

......ചെറുപ്പക്കാരൻ പിന്നീട് ഉന്നതവിദ്യാഭ്യാസത്തിനായി അന്യദിക്കിലേക്ക് പോയി.

ആയിടയ്ക്ക് അവർ ചുരുക്കമായേ കണ്ടിരുന്നുള്ളു. പെൺകുട്ടിയുടെ കുററംകൊണ്ടായിരുന്നില്ല. സത്യത്തിൽ അയാളായിരുന്നു ഒരു ഭീരുവിനെപ്പോലെ പെരുമാറിയത്.

പിന്നീട് കാലാന്തരത്തിൽ, പെൺകുട്ടി വിവാഹിതയാകയും ഒരമ്മയാവുകയും ചെയ്തു.

അവളെ കല്യാണം കഴിച്ചത് നല്ല ധനസ്ഥിതിയുള്ള ഒരു ബിസിനസ്സുകാരനായിരുന്നു.

പശ്ചാത്താപത്തിൻെറ മുള്ളുകൾ ഇടയ്ക്കൊക്കെ ചെറുപ്പക്കാരൻെറ മനസ്സിനെ കുത്തിനോവിക്കാറുണ്ടായിരുന്നെങ്കിലും, 'അവൾ ഒരു നിവൃത്തിയുള്ള വീട്ടിലാണല്ലോ എത്തിയത്, നല്ല ഒരു ഭർത്താവിനെയാണല്ലോ അവൾക്ക് ലഭിച്ചത്, സംതൃപ്തമായ ഒരു കുടുംബജീവിതമാണല്ലോ അവൾ നയിക്കുന്നത്' എന്നൊക്കെ ഓർത്ത് അയാൾ അപ്പോഴൊക്കെ സ്വയം സമാധാനിച്ചു.

പക്ഷേ, അയാളുടെ സമാധാനത്തിനൊന്നും ഒരടിസ്ഥാനവുമുണ്ടായിരുന്നില്ല എന്നതായിരുന്നു സത്യം. പെൺകുട്ടിയുടെ ജീവിതം തികച്ചും ദുഃഖഭൂയിഷ്ഠമായിരുന്നു. അവിടെ താളപ്പിഴകളും ശ്രുതിഭംഗങ്ങളും മാത്രമേ ഉണ്ടായിരുന്നുള്ളു.

പിന്നീട്, അധികമൊന്നും വൈകാതെ തന്നെ അവൾ രോഗബാധിതയാകയും മരിക്കയും ചെയ്തു.

മരിക്കുന്നതിന് മുമ്പ് ചെറുപ്പക്കാരൻ അവളെ ഒരിക്കൽ കണ്ടിരുന്നു.

അയാൾ ഒരു സ്നേഹിതനെ കാണാനായി പോവുകയായിരുന്നു. ആ വഴിയ്ക്ക് എവിടേയോ ആണ് പെൺകുട്ടി ഭർത്താവിൻെറകൂടെ താമസിച്ചിരുന്നത് എന്ന് അയാൾക്ക് അറിയാമായിരുന്നു. അയാൾ പലതുംഓർത്ത് ഇടവഴിയിലൂടെ നടക്കുമ്പോൾ മുകളിലെ ഒരു വളപ്പിൽനിന്ന് ഒരുശബ്ദം കേട്ടു.

നോക്കിയപ്പോൾ മരംമറഞ്ഞു നില്ക്കുന്ന പെൺകുട്ടിയായിരുന്നു. അയാളെത്തന്നെ നോക്കിക്കൊണ്ട്.

അയാൾ ഞെട്ടിത്തെറിച്ചുപോയി.

പെൺകുട്ടി വളരെ ക്ഷീണിച്ച്, ചോരയെല്ലാംപോയി, വിളറി...

ഒരു നൊടിയിട മാത്രമേ അവർ പരസ്പരം നോക്കിനിന്നുള്ളു.

എങ്കിലും ആ ചുരുങ്ങിയ സമയംകൊണ്ടു തന്നെ അവളുടെ കണ്ണുകളിൽ പഴയ സ്നേഹവും പ്രതീക്ഷയുമൊക്കെ വഴിഞ്ഞൊഴുകുന്നത് ....

പക്ഷേ അപ്പോഴും ചെറുപ്പക്കാരൻ ഒരു ഭീരുവിനെപ്പോലെതന്നെ പെരുമാറി.

പിന്നീട് കൊല്ലങ്ങൾ കഴിയുന്തോറും ഇതിൻെറയൊക്കെ ഓർമ്മ വേട്ടനായ്ക്കളെപ്പോലെ അയാളെ പിൻതുടർന്നുകൊണ്ടിരുന്നു.

അതിനുശേഷം വളരെ കൊല്ലങ്ങൾ കഴിഞ്ഞിട്ട് ചെറുപ്പക്കാരൻ-അയാൾ അപ്പോൾ ഏതാണ്ടൊരു മദ്ധ്യവയസ്കനായിക്കഴിഞ്ഞിരുന്നു—പഴയ വഴികളിലൂടെ യാത്ര ചെയ്യുകയായിരുന്നു. അയാൾ അപ്പോൾ ദൂരെ എവിടേയോ ഒരു വലിയ ഉദ്യോഗസ്ഥനൊക്കെ ആയിക്കഴിഞ്ഞിരുന്നു. അയാളുടെകൂടെ കാറിൽ അയാളുടെ ഏടത്തിയുണ്ടായിരുന്നു. കാർ ഒരു വളവിൽ സ്പീഡ് കുറച്ച് പതുക്കെ തിരിഞ്ഞപ്പോൾ ഒരു പെൺകുട്ടി-അല്ല, യുവതിയോ?- അവരെ കടന്നുപോയി.

അയാൾ ഞെട്ടി.

ഒരു നിമിഷനേരത്തേക്ക് അയാളുടെ ഹൃദയമിടിപ്പ് നിന്നതുപോലെയായി.

അയാൾ കടന്നുപോയ ആ പെൺകുട്ടിയെത്തന്നെ നോക്കിയിരുന്നപ്പോൾ, അവിശ്വസനീയമായ ഒരു കാഴ്ച കണ്ടിട്ടെന്നപോലെ നോക്കിയിരുന്നപ്പോൾ, ഏടത്തി പറഞ്ഞു:

"നീയറിയില്ല. അത് നമ്മുടെ പഴയ.....യുടെ മകളാണ്. വീട്ടിൽ വരാറുണ്ട്. പാവം കുട്ടി! അവളുടെ അമ്മ ഇപ്പോഴുണ്ടായിരുന്നെങ്കിൽ...."

അയാൾ ഒന്നുംപറയാൻ കഴിയാതെ, കണ്ണടയൂരി ടവൽകൊണ്ട് മുഖംതുടച്ചിരുന്നു.

കഥ നിർത്തി അയാൾ മിണ്ടാതിരുന്നു.

ഗൗരിയും ഒന്നും പറയുന്നുണ്ടായിരുന്നില്ല. എങ്കിലും....അവരുടെ കൈകൾ സ്നേഹപൂർവ്വം അയാളെ...

ഗോപാൽപൂരിലെ കടലിന്ന് മുകളിൽ അപ്പോഴും മേഘങ്ങളുണ്ടായിരുന്നു.

സൂര്യൻ മേഘങ്ങൾക്ക് പിറകിൽ ഒളിച്ചുകളിക്കുന്നതുപോലെ തോന്നി.

അവർ ക്ഷമയോടെ കാത്തിരുന്നു.



# ഓർമ്മ ഒരു പഴയ കഥ

സേതു



ഞങ്ങൾ ചെന്നു കയറിയപ്പോൾ ഗോപൻ മുകളിലത്തെ മുറിയിൽനിന്ന് ഉറക്കച്ചടവോടെ ഇറങ്ങിവന്നു.

"ഊണുകഴിഞ്ഞ് ഒന്ന് മയങ്ങി." അയാൾ കണ്ണുകൾ അടർത്തിത്തിരുമ്മിക്കൊണ്ട് കോട്ടുവായിട്ടു. "ഊണിനുമുമ്പ് ഒരു റണ്ടെണ്ണം പൂശിയിരുന്നു. സാധാരണ ഉച്ചയ്ക്ക് പതിവില്ലാത്തതാണ്, അതോണ്ട് തലയ്ക്കൊരു കെട്ട്."

ഞങ്ങൾ ഇരുന്നു. ഞാനും കേശുവും.

ഗോപൻ വീണ്ടും കോട്ടുവായിട്ടുകൊണ്ട് ഞങ്ങളുടെ മുഖങ്ങളിലൂടെ അലസമായി നോക്കുകയായിരുന്നു.

"നിങ്ങൾ വരുമെന്ന് എനിക്കുറപ്പായിരുന്നു. സാവിത്രി മരിച്ചയന്നും നിങ്ങൾ വന്നിരുന്നുവല്ലോ. പരശുരാമനാണോ വന്നത്?"

"അല്ല, നിസാമുദ്ദീനാണ്."

"ചിലപ്പോൾ അങ്ങിനെയാണ്." ഗോപൻ ചിരിക്കാൻ നോക്കി. "പരശുരാമനെ കാത്തു നിൽക്കുമ്പോൾ ആദ്യം ഓടിയെത്തുക നിസാമുദ്ദീനായിരിക്കും. ചരിത്രവും റെയിൽവേയുടെ സമയപ്പട്ടികകളും അനുസരിച്ച് ആരാണാവോ ആദ്യം എത്തേണ്ടത്? ആരാണാവോ വൈകിപ്പോയത്? ആവോ ആർക്കറിയാം, അല്ലേ."

ഗോപന് ഒരു കുലുക്കവുമില്ലല്ലോ. ഞാൻ തെല്ലൊരു വിസ്മയത്തോടെ ഓർത്തു. സാവിത്രി മരിച്ചയന്ന് ഞങ്ങൾ വന്ന് കയറിയപ്പോഴും ആദ്യം ഇങ്ങിനെയൊക്കെത്തന്നെയായിരുന്നു. പക്ഷെ, അന്ന് അപ്പോഴേക്കും ഒരു മൂന്നെണ്ണം പൂശിക്കഴിഞ്ഞിരുന്നു. ഞങ്ങൾ വന്നതിനു ശേഷം ആരുംകാണാതെ കുളിമുറിയിൽ കയറി ഒരു ലാർജ്ജ് കൂടി വിഴുങ്ങുന്നത് കണ്ടു. അപ്പോൾ, പുറത്ത് ശവമഞ്ചം വണ്ടിയിൽ കയററുന്നതിൻെറ തിരക്കായിരുന്നു.

അല്പനേരത്തേക്ക് ആരുമൊന്നും മിണ്ടിയില്ല. തടിച്ച് പ്രായമായ ഒരു സ്ത്രീ ഉൾമുറിയുടെ വാതിൽക്കൽ വന്ന് എത്തിനോക്കിയിട്ട് അകത്തേക്ക് കയറിപ്പോകുന്നത് കണ്ടു.

"നിങ്ങൾക്കോർമ്മയുണ്ടോ ആവോ." ഗോപൻ പെട്ടെന്ന് പറഞ്ഞു. "സാവിത്രി പോയിട്ട് ഇന്നലെ രണ്ടുകൊല്ലം തികഞ്ഞു. ഏകാന്തതയുടെ രണ്ട് വർഷങ്ങൾ എന്നോ മറ്റോ താൻ പറഞ്ഞേക്കാം. പക്ഷെ, അത് തീരെ ശരിയല്ല, കേട്ടോ. അതിനുമുമ്പും പിമ്പും എൻെറ ഏകാന്തതയ്ക്ക് ഏറ്റക്കുറച്ചികളൊന്നുമുണ്ടായിട്ടില്ലല്ലോ. വേണമെങ്കിൽ ഏകാന്തതയുടെ നാൽപ്പത് വർഷങ്ങൾ എന്നോ മറേറാ പറഞ്ഞ് വെയ്ക്കാം."

എങ്ങനെ തുടങ്ങണമെന്നറിയാതെ പരുങ്ങുകയായിരുന്നു ഞാൻ. കേശു എന്തോ ഉരിയാടാൻ തുടങ്ങിയപ്പോഴേക്കും ഗോപൻ ഇടയിൽക്കയറി ചോദിച്ചു.

"നിങ്ങള് ഊണ് കഴിച്ചോ?"

"ഉവ്വ്" ഞാനൊരു നുണ പറഞ്ഞു. വാസ്തവത്തിൽ വണ്ടിയിറങ്ങിയപ്പോൾ ഒന്നും കഴിക്കണമെന്ന് തോന്നിയിരുന്നില്ല.

"പൂശിയോ?"

ഞങ്ങൾ മുഖത്തോടുമുഖം നോക്കി.

"അതാ കേശുവിൻെറ പൂശിന് പഴയ മൂച്ചില്ലെന്നുണ്ടോ?" ഗോപൻ ഊറിച്ചിരിക്കുകയായിരുന്നു.

ആരോ കടന്നുവന്നു. നന്നെ മെലിഞ്ഞ ഒരു മനുഷ്യനും, തല നരച്ച ഒരു സ്ത്രീയും. ഗോപൻെറ മുഖത്തേക്ക് വല്ലായ്മയോടെ ഒന്നുനോക്കിയിട്ട് എന്ത് പറയണമെന്നറിയാതെ അവർ അല്പനേരം അറച്ചുനിന്നു.

"ബസ്സിനേ വന്നത്?" ഗോപൻ ചോദിക്കുന്നത് കേട്ടു.

"അതേ" ആ സ്ത്രീ തലയാട്ടി. "ഫോൺ കിട്ടിയപ്പോഴേക്കും ആദ്യത്തെ ബസ്സ് പോയിക്കഴിഞ്ഞിരുന്നു. പിന്നെ അടുത്ത ബസ്സായപ്പോഴേക്കും കോളേജ് കുട്ട്യോൾടേം ഓഫീസിൽ പോണോരടേം തിരക്കായി. ഒരു വിധത്തില് ഇടിച്ച് പിടിച്ച് കയറിക്കൂടി. പണ്ടത്തെപ്പോലെ ഇപ്പൊ ബസ്സിൻെറ കമ്പീലൊന്നും താങ്ങിപ്പിടിച്ച് നിക്കാൻ വയ്യാണ്ടായിരിക്കുണു കുട്ട്യേ—"

അവർ അകത്തേക്ക് പോകുമ്പോൾ ഗോപൻ എന്തോ ഓർത്തുകൊണ്ട് പറഞ്ഞു.

"നമ്മുടെ രാജ്യം എത്രകണ്ട് പുരോഗമിച്ചിരിക്കുന്നു, അല്ലേ. ഞാനറിയാതെ തന്നെ

എനിക്ക് വേണ്ടപ്പെട്ടവർ ഫോൺ കറക്കി വിവരം ലോകമെമ്പാടും അറിയിച്ച് കഴിഞ്ഞിരിക്കുന്നു. ഒരു പൈൻറ് കാലിയാക്കുന്ന നേരംകൂടി വേണ്ടാ ബന്ധുമിത്രാദികൾക്ക് പറന്നും ഓടിയും തുഴഞ്ഞും അങ്ങിനെ കൂട്ടംകൂട്ടമായി ഇവിടെ എത്തിച്ചേരാൻ. ആരു പറഞ്ഞു, നമ്മുടെ പഞ്ചവത്സരപദ്ധതികൾ വിജയിച്ചിട്ടില്ലെന്ന്. ഒരുപാട് ഫോണുകൾ, പത്രങ്ങൾ, നിരത്തുകൾ, വണ്ടികൾ, ഡ്രൈവർമാർ. ഈ നിശ്ശബ്ദ വിപ്ളവത്തിന് മുമ്പിൽ അഷ്ടദിക്പാലകർ എന്ന പഴയ പാർട്ടികൾ അങ്ങിനെ അന്തംവിട്ട് നിൽക്കുകയാവും. ആളുകൾ ദിക്കുകളുടെ അതിരുകൾ പൊട്ടിച്ച് അങ്ങിനെ തലങ്ങും വിലങ്ങും ഒഴുകുകയല്ലേ...''

കേശുവിൻെറ മുഖം വരിഞ്ഞുമുറുകുന്നത് ഞാൻ കണ്ടു. സംസാരത്തിൻെറ പോക്ക് അയാൾക്ക് തീരെ പിടിക്കുന്നില്ലെന്ന് തോന്നി.

''വരൂ.'' ഗോപൻ എഴുന്നേററു. ''നമുക്ക് മോളിലേക്ക് പോകാം. ഇവിടെ താഴെയിരുന്നാൽ സന്തുബന്ധുക്കളുടെ ആക്രമണം കലശലായേക്കും. വടക്കുനിന്നും തെക്കുനിന്നും ഒരുപാട് തീവണ്ടികളും ബസ്സുകളും വന്നെത്തേണ്ട സമയമാണിത്.''

''അങ്ങിനെ പോയാൽ പററില്ലല്ലോ'' കേശു ഇടയിൽ കയറി കടുത്ത സ്വരത്തിൽ പറഞ്ഞു. ''തന്നെ കാണാനാണല്ലോ അവർ ഇത്രയും ദൂരം താണ്ടി പാടുപെട്ട് വന്നെത്തുന്നത്. അവരെ ഒഴിവാക്കുന്നത് ബോറാണ്.''

''ഒഴിവാക്കുകയല്ല മേസ്ത്രീ.'' ഗോപൻ ആ പഴയ ചിരി ചിരിച്ചു. പണ്ട് ലോഡ്ജിൽ ഒരുമിച്ച് താമസിച്ചിരുന്ന കാലത്ത് കൂട്ടത്തിലെ ഏററവും നല്ല സംഘാടകൻ എന്ന നിലയിൽ അയാൾ കേശുവിനെ മേസ്ത്രി എന്നാണല്ലോ വിളിച്ചിരുന്നത്.

ഗോപൻ തുടർന്നു:

''പാതിവിവരങ്ങളുമായി ഓടിപ്പാഞ്ഞ് വന്നുകയറുന്നവർക്ക് വാർത്തകൾക്കുള്ള വിശപ്പായിരിക്കും ആദ്യം. അവർക്ക് അത്യാവശ്യം വേണ്ട വിവരങ്ങൾ കൊടുക്കാനായി താഴെ ഒരു ഇൻഫർമേഷൻ കൗണ്ടർ തന്നെയുണ്ടല്ലോ. ജാനുവമ്മായി, അവരുടെ മകൾ ശാരദേട്ടത്തി, കിച്ചു എന്നിവർ രാവിലെ തന്നെ സ്ഥലത്തെത്തി ആ ഭാരിച്ച ചുമതല ഏറെറടുത്ത് കഴിഞ്ഞിരിക്കുന്നു. എൻെറ കിടപ്പുമുറിയിലെ ഫോണിൻെറ എക്സ്ററൻഷൻ ഇപ്പോൾ പൂർണ്ണമായും കിച്ചുവിൻെറ നിയന്ത്രണത്തിലാണ്. ഈ ലോകമെമ്പാടും വിളിച്ചു പറയുന്ന ആ മനോഹരശബ്ദം നമ്മുടെ കിച്ചുവിൻേറത് തന്നെയാണ്. അങ്ങിനെ ഈ താൽക്കാലിക കൺട്രോൾ റൂമിൽ നിന്ന് വേണ്ടത്ര വിവരങ്ങൾ അകത്താക്കി ഒരു ഏമ്പക്കവും വിട്ടുകഴിയുമ്പോഴേക്കും അതിഥികൾ ഏതാണ്ട് തൃപ്തരായിക്കാണും. അതോടെ എൻെറ ജോലിയും വളരെ എളുപ്പമാകുന്നു. ബന്ധുമിത്രാദികൾ സ്ഥലം വിടുന്നതിനുമുമ്പ് മുകളിൽ കയറിവന്ന് എന്നെ പരമ ദയനീയമായി ഒന്ന് നോക്കുന്നു. ചില ആശ്വാസവാക്കുകൾ പറയുന്നു. അല്പം ഉപദേശം തരുന്നു. ഞാൻ എല്ലാവരോടുമായി പൊതുവിൽ ഒന്ന് തലയാട്ടുന്നു. അവർ പറഞ്ഞതെല്ലാം മൊത്തമായി കൈപ്പററുന്നു. വെയിലാറിയിട്ട് പോയാൽ മതിയല്ലോ എന്ന പൊള്ളവാക്ക് പറയുന്നു. വെയിലാറുമ്പോഴേക്കും റോഡിൽ തിക്ക് കൂടുമല്ലോ, ഞങ്ങൾ പോകട്ടെ ഗോപാ, എന്ന് അവർ പറയുന്നു. ഒരുപക്ഷെ ഒരുപാട് ദൂരെനിന്ന് വരുന്നവർ ഈ രാത്രിയും ഇവിടെ തങ്ങിയെന്ന് വരാം. എന്തായാലും നാളത്തോടെ എല്ലാം വീണ്ടും ശാന്തം. ഇതാണ് യഥാർത്ഥമായ കമ്മ്യൂണിക്കേഷൻ വിപ്ളവം.''

ഗോപൻ ഒരു ചെറുചിരിയോടെ കോണിപ്പടികൾ കയറുകയായിരുന്നു. എന്ത് ചെയ്യണമെന്നറിയാതെ ഞങ്ങളും പിറകെ ചെന്നു.

മുകളിലെ മുറിയിലെത്തിയപ്പോൾ ഞാൻ മെല്ലെ ചോദിച്ചു.

''ഞങ്ങളും കൂടുതൽ വിവരങ്ങൾക്ക് താഴെ കൺട്രോൾ റൂമിൽ തിരക്കണമെന്നുണ്ടോ ആവോ?''

ഗോപൻ അത് തീരെ കരുതിയിരുന്നില്ലെന്ന് തോന്നി. അയാളുടെ മുഖം പൊടുന്നനെ വാടി. പങ്ക കറക്കിക്കൊണ്ട് അയാൾ ചാരുകസേരയിലേക്ക് വീണു. എതിരെയുള്ള കസേരകളിൽ ഞങ്ങളും ഇരുന്നു.

''എന്തേ നീയങ്ങനെ പറഞ്ഞത്? നിങ്ങൾ രണ്ടുപേരോടും ഞാൻ തന്നെയാണ് വിളിച്ച് പറഞ്ഞത്. സാവിത്രി മരിച്ചപ്പോഴും ഞാൻ നിങ്ങളെ മാത്രമേ നേരിട്ട് വിളിച്ചുള്ളൂ. ഐ വാണ്ടഡ് യൂ ടു കം. ഐ ഡെസ്പറേറ്റ്ലി വാണ്ടഡിററ്. എനിക്ക് ആരോടെങ്കിലും ഒന്ന് വർത്തമാനം പറയണം, ഒരു കാര്യവുമില്ലെന്നറിയാം. എന്നാലും ഒരുപാട് നേരം അതുമിതും പറയണം.''

കണ്ണുകൾ ഇറുകെപ്പൂട്ടി ഗോപൻ എന്തോ ഓർക്കുകയായിരുന്നു.

''മേസ്ത്രിക്കറിയാല്ലോ'' അയാൾ പതുക്കെ പറഞ്ഞു.

''എൻെറ ഈ മടിയിൽ കിടന്നാണ് അവൾ, അമ്മു, വളർന്നത്. ലൈക്ക് എ ക്യൂട്ട് ചൈനീസ് ഡോൾ. അവൾ ശരിക്കുമൊരു സുന്ദരിപ്പാവയെപ്പോലെയിരുന്നു. എനിക്കു ശേഷം ഇരുപത് വർഷങ്ങൾ കഴിഞ്ഞാണ് അമ്മ യാതൊരു കാര്യവുമില്ലാതെ അവളെ പെററിട്ടത്. അതുകഴിഞ്ഞ് അവർ എത്രകൊല്ലം ഒരേ കിടപ്പ് കിടന്നുന്നറിയ്യോ തനിക്ക്. അഞ്ച് വർഷവും അഞ്ച് മാസവും. ദാ താഴത്തെ ആ തെക്കേ മുറിയിലെ കട്ടിലിൽ. നോക്കാൻ ഈ ഞാനൊരാൾ മാത്രം. പേരിന് ഒരു പണിക്കാരിയും. അതിനിടയിൽ എൻെറ പഠിത്തം കഴിഞ്ഞു. ഒരു ജോലി തരമാക്കി. അമ്മയേയും അമ്മുവിനേയും നോക്കി. എല്ലാം ഞാൻ തനിച്ച്. അന്നീ ബന്ധുക്കളും ചാർച്ചക്കാരുമൊന്നുമില്ല. അവധിക്കാലത്ത് രണ്ടോ മൂന്നോ ദിവസം ആരെങ്കിലും വന്ന് നിന്നാലായി. എന്നും രാവിലെ അമ്മുവിനെ കിടക്കയിൽനിന്ന് എഴുന്നേല്പിച്ച്, മൂത്രത്തുണികൾ മാററിയിട്ട്, പല്ല് തേപ്പിച്ചു കുളിപ്പിച്ച്, ആഹാരം കൊടുത്ത് സ്കൂളിൽ കൊണ്ടുചെന്നാക്കിയിട്ടാണ് ഞാൻ ഓഫീസിൽ പോവുക. വൈകുന്നേരം മററു കുട്ടികൾ പോയിക്കഴിഞ്ഞിട്ടും ഞാൻ ഓഫീസിൽനിന്ന് വരുന്നതുവരെ സ്കൂൾ വരാന്തയിൽ കാലുമാട്ടിക്കൊണ്ട് അവൾ അങ്ങനെ ഇരിക്കും. ഒടുവിൽ ഒരു ത്രിസന്ധ്യയ്ക്ക്...''

''താൻ പറഞ്ഞിട്ടുണ്ട് പലതവണ ഇതൊക്കെ'' കേശു ഓർമ്മപ്പെടുത്തി.

ഒരിക്കൽക്കൂടി പറഞ്ഞോട്ടെ എന്ന മട്ടിൽ ഞാൻ അയാളുടെ നേർക്ക് കണ്ണുകാട്ടി.

അതൊന്നും ശ്രദ്ധിക്കാതെ ഗോപൻ തുടരുകയായിരുന്നു.

''അങ്ങിനെ കുറെ കൊല്ലം കടന്നുപോയി. അപ്പോഴാണ് ആ നശിച്ച ട്രാൻസ്ഫർ വരുന്നത് നിങ്ങളുടെ പട്ടണത്തിലേക്ക്. അതോടെ സകലതും താളം തെററുന്നു. അമ്മുവിനെ ബോർഡിങ്ങിലാക്കാതെ വഴിയില്ലെന്നായി. എനിക്ക് അതോർക്കാൻ കൂടി വയ്യായിരുന്നു. എന്നും കിടക്കുമ്പോൾ അവളുടെ കൈ എൻെറ നെഞ്ചത്ത് വച്ചില്ലെങ്കിൽ എനിക്ക് ഉറക്കം വരില്ലായിരുന്നു. വലുതായിട്ടും, അവൾ അടുത്ത് കിടക്കുമ്പോൾ കുട്ടിക്കാലത്തെ ആ മൂത്രത്തിൻെറ നാററം എൻെറ മൂക്കിലേക്കെത്തുമായിരുന്നു. ഒടുവിൽ അവൾ പോയി, ദൂരെയുള്ള ബോർഡിങ്ങിലേക്ക്. പണക്കാരുടെ കുട്ടികൾ പഠിക്കുന്ന സ്കൂളിലേക്ക്. അച്ഛൻ കരുതിവച്ചുപോയ വകയിൽ കുറെയൊക്കെ ബാക്കിയുണ്ടായിരുന്നല്ലോ.

''അന്നൊക്കെ താൻ എല്ലാ ശനിയാഴ്ചയും ബൈക്കിൽ കയറി അങ്ങോട്ടു വച്ചുപിടിക്കാറുണ്ടായിരുന്നു.''

''ശരിയാണ്, ആഴ്ചയിലൊരിക്കലെങ്കിലും അവളെ കാണാതിരിക്കാൻ വയ്യായിരുന്നു. ആ കുഞ്ഞന്നായരുടെ ലോഡ്ജിൽ നിങ്ങളോടൊത്ത് തിമർത്തു കഴിയുമ്പോഴൊക്കെ എൻെറ ഉള്ളിൽ എപ്പോഴും അവളായിരുന്നു. അവൾക്ക് ഹോസ്ററലിൽ നേരാംവണ്ണം ആഹാരം കിട്ടുമോ ആവോ? തൊട്ടാവാടിപോലെ വളർന്ന കുട്ടിയാണ്. അവളെ പഠിപ്പിച്ച് ഒരു വലിയ സയൻറിസ്ററാക്കണമെന്നായിരുന്നു എൻെറ മോഹം. പക്ഷെ ബോർഡിങ്ങിൽ രണ്ടുമൂന്നു വർഷം കഴിഞ്ഞപ്പോഴേക്കും അവളാകെ മാറിക്കഴിഞ്ഞിരുന്നു. അപ്പോഴേക്കും അവൾ ഹൈസ്കൂളിലായിക്കഴിഞ്ഞിരുന്നു. ഒരു ശനിയാഴ്ച പതിവുപോലെ ഞാൻ ചെന്നപ്പോൾ അവൾ കൊഞ്ചിക്കൊണ്ട് പറഞ്ഞു, ഏട്ടാ എനിക്ക് മ്യൂസിക്ക് പഠിക്കണംന്ന്. നോക്കൂ, സംഗീതമെന്നല്ല, മ്യൂസിക്കെന്നാണ് അവൾ പറഞ്ഞത്, എൻെറ അമ്മുമോള്. ആയ്ക്കോട്ടെ, കുട്ടീ, ഞാൻ പറഞ്ഞു. പാട്ട് പഠിപ്പിക്കുന്ന ആരെങ്കിലും ഇവിടെയടുത്ത് ഉണ്ടോയെന്ന് അന്വേഷിക്കൂ. എനിക്കും സംഗീതത്തില് വലിയ കമ്പമായിരുന്നല്ലോ—അതും ഹിന്ദുസ്ഥാനി സംഗീതത്തില്. അപ്പോൾ അവൾ പറയുകയാണ്, പാട്ടല്ല അവൾക്കിഷ്ടം ഇൻസ്ട്രമെൻറ്സ് ആണെന്ന്—നല്ലതുതന്നെ, ഞാൻ പറഞ്ഞു. മോള് വീണ പഠിച്ചോളൂ. എനിക്കും വല്യ ഇഷ്ടാണ് വീണവായന. അപ്പോഴവൾ പറയുകയായി അവൾക്ക് ഗിററാർ പഠിക്കണംന്ന്. ഇലക്ട്രിക് ഗിററാർ. ഞാൻ ശരിക്കുമൊന്ന് ഞെട്ടിപ്പോയി. ഞാനൊരു തനി പഴഞ്ചൻ കാരണവരെപ്പോലെ പറഞ്ഞു, മോളേ, വായ്പാട്ടാണ് പെങ്കുട്ട്യോൾക്ക് നല്ലത്. ഇനി ഇൻസ്ട്രമെൻറ്സ് തന്നെ വേണമെന്ന് നിർബ്ബന്ധമുണ്ടെങ്കിൽ വീണ അല്ലെങ്കിൽ വയലിൻ. കൂടിവന്നാൽ മൃദംഗം. അങ്ങനെ ഏതെങ്കിലും മതി. അതൊക്കെ കേട്ട് അവൾ നിർത്താതെ ചിരിക്കുകയായിരുന്നു. ആ ചിരിയുടെ പൊരുൾ അന്നേ ഞാൻ മനസ്സിലാക്കേണ്ടതായിരുന്നു. അന്നെനിക്ക് അതിന് കഴിഞ്ഞില്ല. ഒടുവിൽ, പതിവുപോലെ വിട്ടുകൊടുത്തു. അവൾ ഗിററാർ പഠിക്കാൻ പോയി. അവളുടെ കൂട്ടുകാരി നീത്താ ഫെർണാണ്ടസ്സിനോടൊപ്പം.''

ഗോപൻ ഒന്ന് നിറുത്തി എന്തോ ഓർത്തിട്ട് പറഞ്ഞു.

''അതൊരു സിഗ്നലായിരുന്നു. ശ്രീപുരത്തപ്പൻ എനിക്ക് തന്ന ആദ്യത്തെ സിഗ്നൽ. പക്ഷെ മണ്ടനായ എനിക്കത് തീരെ മനസ്സിലായില്ല. ആ പ്രായത്തിൽ നമ്മുടെ ചോയ്സ് കുട്ടികളുടെ മേൽ കെട്ടിയേൽപ്പിക്കരുതെന്നും അവരെ സ്വന്തം വാസനയനുസരിച്ച് വളരാൻ വിടണമെന്നുമൊക്കെ ഒരു മനശ്ശാസ്ത്രജ്ഞൻെറ സ്റ്റൈലിൽ ഞാൻ നിങ്ങളോടൊക്കെ വീമ്പടിച്ചു.''

ആരോ കതകിൽ തട്ടി. അത് കിച്ചുവായിരുന്നു.

''ഉണ്ണ്യേട്ടനൊരു ഫോൺ. ബോംബേന്നാണ്.''

''ഞാൻ ഇല്ലെന്ന് പറയാൻ ഏൽപ്പിച്ചിരുന്നില്ലേ.''

''ബോംബേല് ഓഫീസിൽ നിന്നാണ്.''

''ഏത് നരകത്തിൽ നിന്നായാലും എന്നെ വിളിക്കരുതെന്ന് ഞാൻ നിന്നോട് പറഞ്ഞിരുന്നല്ലോ.''

''അതിപ്പൊ ബോംബേലെ ഓഫീസിൽ നിന്നാകുമ്പോ—''

''ഷട്ടപ്പ്. യൂ സ്ററുപ്പിഡ്.'' ഗോപൻ പെട്ടെന്ന് പൊട്ടിത്തെറിച്ചു. ''ഈ നിസ്സാര

കാര്യംപോലും കൈകാര്യം ചെയ്യാൻ നിന്നെക്കൊണ്ടാവില്ല, അല്ലേ.''

കിച്ചു തെല്ലൊരു പരുങ്ങലോടെ ഞങ്ങളുടെ നേർക്ക് നോക്കി.

''എന്തായാലും താൻ പോയി ഒന്ന് അററൻഡ് ചെയ്യു'' ഞാൻ പറഞ്ഞു.

''നൊ. ഞാനില്ലെന്ന് പറഞ്ഞേക്കൂ.''

''ബോംബേന്നാന്ന് പറഞ്ഞപ്പൊ ഉണ്ണ്യേട്ടനെ വിളിക്കാന്ന് പറഞ്ഞ് പോയി.''

''യൂ ഇഡിയററ്'' ഗോപൻ ശരിക്കും അലറുകയായിരുന്നു. ''ഞാനിവിടെ ചത്ത് കിടക്കുകയാണെന്ന് പറയൂ. ഒരു കറുത്ത കോട്ടുമിട്ട് അടുത്ത ഫ്ളൈററിന് തന്നെ വരാൻ പറയൂ. റീത്ത് ഇവിടന്ന് വാങ്ങിക്കാം. ഗോ... ഗെററ് ലോസ്ററ്. അതർവൈസ് ഐ വിൽ കിൽ യൂ.''

കതക് ചാരി പുറത്തേക്ക് കടക്കുമ്പോൾ കിച്ചുവിൻെറ മുഖത്ത് ചോരയില്ലായിരുന്നു.

എഴുന്നേററുചെന്ന് വലിയൊരു ഒച്ചയോടെ കതകുകൾ വലിച്ചടച്ച് സാക്ഷയിടുമ്പോൾ ഗോപൻ അണയ്ക്കുന്നുണ്ടായിരുന്നു. അയാളുടെ മുഖമാകെ വലിഞ്ഞുമുറുകി ചുവന്ന് ബാധയേററപോലെയായി.

വീണ്ടും ചാരുകസേരയിൽ വന്ന് വീഴുമ്പോൾ അയാളുടെ ശരീരം വിറയ്ക്കുന്നുണ്ടായിരുന്നു. അയാൾ നെഞ്ച് അമർത്തി തിരുമ്മുന്നുണ്ടായിരുന്നു.

''അയാം സോറി. ഞാൻ വെറുതെ നിങ്ങളുടെ മൂഡ് കളഞ്ഞു, അല്ലേ.''

''സാരമില്ല. വെറുതെ ആവശ്യമില്ലാതെ, ചെറിയ കാര്യങ്ങൾക്ക് എന്തിനായിങ്ങനെ എക്സൈററഡ് ആകുന്നത്?'' കേശു കസേര അടുത്തേക്ക് നീക്കിയിട്ട് പതുക്കെ ചുമലിൽ കൈവച്ചു.

''മേസ്ത്രി ഒരു ഉപകാരം ചെയ്യോ. പോർ മി എ ഡ്രിങ്ക്. എ റിയലി ലാർജ്ജ് വൺ. മേസ്ത്രിയുടെ ആ പഴയ കൈപ്പുണ്യമൊന്ന് കാണട്ടെ.''

കേശു എഴുന്നേൽക്കുമ്പോൾ ഗോപൻ പതിയെ ചിരിക്കുകയായിരുന്നു.

''ദാ ആ മോളിലത്തെ കബോർഡിലുണ്ട് വിസ്കി. വേണെങ്കില് നിങ്ങളുമൊന്ന് പൂശിക്കോളൂ. തണുത്ത വെള്ളത്തിന് താഴെ പോകേണ്ടിവരും. അത് വേണ്ട. ഇവിടെ ജഗ്ഗിലുള്ള വെള്ളം മതി. ഇപ്പോത്തന്നെ നമ്മുടെ കിച്ചു താഴെ പോയി അവിടെ മഹത്തായൊരു രംഗം സൃഷ്ടിച്ചുകാണും.''

''പൊട്ടെ ഗോപാ. നമുക്ക് വേറെന്തെങ്കിലും പറയാം.''

മഞ്ഞദ്രാവകം ഒന്ന് മൊത്തിക്കൊണ്ട് ഗോപൻ ഉറക്കെയൊന്ന് ചിരിച്ചു.

''നിങ്ങള് വിചാരിക്കുണുണ്ടാവും ഒരു ടിപ്പിക്കൽ സെൻറിമെൻറൽ ഫൂൾ എന്ന് എടാ, കാര്യത്തോടടുക്കുമ്പൊ നമ്മളൊക്കെ അത് തന്നെയാണെടാ. ദാ നോക്കൂ. ''അയാൾ ചുററുമുള്ള പുസ്തകങ്ങൾ നിറച്ച അനേകം ഷെൽഫുകളുടെ നേർക്ക് കൈവീശി.'' നീ താടിയൊക്കെയുള്ള വല്യ എഴുത്തുകാരനല്ലേ. എന്നാൽ നീ വായിച്ചതിനെക്കാൾ എത്രയോ ഇരട്ടി പുസ്തകങ്ങൾ ഞാൻ വായിച്ചു തള്ളിയിരിക്കുന്നു. ഈ കാണുന്നത് മാത്രമല്ല, കൈയിൽ കിട്ടുന്നതും തേടിപ്പിടിക്കുന്നതുമായിട്ട്. നിങ്ങളുടെ പട്ടണം വിട്ടശേഷം എൻെറ പണി അത് മാത്രമായിരുന്നല്ലോ. എന്നിട്ടും ഞാനിപ്പൊ ഒരു തനി നാട്ടിൻപുറത്തുകാരൻ തറവാടിയെപ്പോലെ സംസാരിക്കുന്നു അല്ലേ? നമ്മളൊക്കെ അതുതന്നെയാണെടാ. ചോരയിലുള്ളതൊക്കെ അലിയിച്ച് കളയുക അത്ര എളുപ്പമൊന്നുമല്ല. നിൻേറതുപോലൊരു താടിവയ്ക്കാൻ ഞാൻ കൂട്ട്യാലും കൂടും. ഇത്തിരി നരവീണതായിരിക്കുമെന്ന് മാത്രം. അതുകൊണ്ട് ഞാൻ ഹാൻഡ്സം അല്ലാതെയൊന്നുമാകില്ല. സാവിത്രിയുടെ കണ്ണിൽ ഞാൻ ലോകത്തിലേക്കു വച്ച് ഏററവും സുന്ദരനായിരുന്നു, അറിയ്യോ നിനക്ക്? വെറും ഭംഗിവാക്കല്ല. ഷി റിയലി മെൻറിററ്. അസാദ്ധ്യമായ സെൻസ് ഓഫ് 'ബ്യൂട്ടിയുണ്ടായിരുന്നു അവൾക്ക്. ചുററുമുള്ള എന്തിലും ഏതിലും അവൾ സൗന്ദര്യം തേടിപ്പോയി. പ്രകൃതിയുടെ ചലനങ്ങളിൽ, ഭാവപ്പകർച്ചകളിൽ, മൗനത്തിൽ, അപരിചിതൻെറ കാലൊച്ചകളിൽ, സ്നേഹത്തിൻെറ സ്പർശങ്ങളിൽ, ഗന്ധങ്ങളിൽ, ഒത്തുചേരലിൻേറയും കൊടുക്കൽ വാങ്ങലിൻേറയും ഊഷ്മളതയിൽ, എല്ലാം എല്ലാം അവൾ സൗന്ദര്യം കാണുകയായിരുന്നു. ഒരുപക്ഷേ, ഈ മഹാപ്രപഞ്ചത്തിലെ എല്ലാ സൗന്ദര്യവും ഏററവും കുറഞ്ഞ കാലത്തിനുള്ളിൽ ആവാഹിച്ചെടുക്കണമായിരുന്നല്ലോ അവൾക്ക്, പഞ്ചേന്ദ്രിയങ്ങളിലൂടെ, എത്രയോ ചെറിയൊരു ജീവിതമായിരുന്നു അവളുടേത്. എൻെറ ജീവിതത്തിലേക്ക് അവൾ നന്നെ വൈകി കടന്നുവന്നു. നേരത്തേ തിരിച്ചുപോകുകയും ചെയ്തു.''

ഗോപൻ പൊടുന്നനെ നിശ്ശബ്ദനായി, ചാരുകസേരയിൽ നിവർന്നുകിടന്ന് അയാൾ മെല്ലെ കണ്ണുകളടച്ചു. അയാൾ ഓർമ്മകളിൽ മുങ്ങിപ്പോകുകയായിരുന്നു.

ഞാൻ കേശുവിൻെറ മുഖത്തേക്കുനോക്കി. അയാളാകെ വല്ലാതായിരുന്നു. സാധാരണ ഇത്തരം അവസരങ്ങളിൽ കേശുവാണ് മുൻകൈയെടുത്ത് ചാടിവീണ് ചുററുപാടുകളുടെ നിയന്ത്രണം കൈയിലെടുക്കുക. അതുകൊണ്ടാണ് ഞങ്ങൾ അയാളെ മേസ്ത്രി എന്ന് വിളിച്ചിരുന്നതും. ഇപ്പോഴാകട്ടെ കേശു മരവിച്ചിരിക്കുകയാണ്. ആ കുപ്പിയുടെ നേർക്ക് നോക്കാൻപോലും അയാൾ മടിക്കുന്നതുപോലെ തോന്നി.

അൽപ്പം കഴിഞ്ഞ് ഗോപൻ കണ്ണുതുറന്നു. ഒരു വിഡ്ഢിച്ചിരി ചിരിച്ചു.

''സംഗതി ഭയങ്കര ബോറായി അല്ലേ. ഞാൻ ഫിററായിട്ട് എന്തൊക്കെയോ വങ്കത്തങ്ങൾ വിളിച്ചു കൂവുകയായിരുന്നെന്ന് നിങ്ങൾ കരുതും. നമ്മള് തമ്മിൽ കണ്ടിട്ടുതന്നെ രണ്ടുവർഷങ്ങളായി അല്ലേ. ജീവിതത്തിലെന്നും തനിച്ചാകാൻ വിധിക്കപ്പെട്ട ഒരാൾക്ക്, അതും നാൽപ്പത് വയസ്സായ ഒരു വിഡോവർക്ക് ജീർണ്ണിക്കാൻ രണ്ടു വർഷങ്ങൾ ധാരാളം മതി അല്ലേ. അതൊക്കെവെച്ചു വേണമെങ്കിൽ നിനക്കൊരു കഥയെഴുതാം. അതിൽ ഞാനൊരു ടൈപ്പു കഥാപാത്രമാകും. ഏതാണ്ട് ഒരുതരം സിമ്പതി ആവശ്യപ്പെടുന്ന ഒരു സാധാരണ കഥാപാത്രം. നിനക്ക് അതൊരു ആശ്വാസമായേക്കാം. പക്ഷേ, എനിക്കോ—പോട്ടെ. അപ്പോൾ ഞാനെന്താണ് പറഞ്ഞുകൊണ്ടുവന്നത്? ആ, അമ്മു ഗിററാർ പഠിക്കാൻ തുടങ്ങിയ കാര്യം, അല്ലേ?''

അയാൾ മുന്നോട്ടാഞ്ഞിരുന്ന് ഗ്ളാസ് കാലിയാക്കിയിട്ട് കേശു തടയുന്നതിനുമുമ്പ് കുറേ വിസ്കികൂടി ഗ്ളാസ്സിലേക്കു പകർന്നു.

''മതി ഗോപാ.'' കേശു കയർക്കുന്നതുകണ്ട് ''എനിക്കു വീണ്ടും പഴയ മേസ്ത്രിയാകേണ്ടിവരുമെന്നാ തോന്നണത്.''

''നീ പോടാ. നീ വെറുമൊരു മേസ്ത്രിയല്ലേ. എനിക്ക് ബോംബെയിൽ ഇതിലും വലിയൊരു മേസ്ത്രിയുണ്ട്. ഹോമിമിസ്ത്രി. എൻെറ ബോസ്സ്. കഴുകൻെറ കൊക്കുപോലെ നീണ്ട മൂക്കുള്ള ഒരു പാഴ്സി. അയാളെക്കൂടി ഞാൻ കൂട്ടാക്കിയിട്ടില്ല. പിന്നെയാ നീയ്. ഇന്നിവിടെ നമ്മള് ആഘോഷിക്കുകയല്ലേ. ഒക്കേഷൻ രണ്ടെണ്ണമാണ്. രണ്ടു വർഷങ്ങൾക്കുശേഷം നമ്മൾ പഴയ പക്ഷികൾ വീണ്ടും ഒത്തുകൂടുന്നു, ഒരേ കൊമ്പിൽ. പിന്നെ ഇന്ന് ഞാൻ സ്വാതന്ത്ര്യം പ്രഖ്യാപിച്ചിരിക്കുന്ന ദിവസമല്ലേ, എന്നെ ഈ ലോകവുമായി കൂട്ടിയിണക്കിയിരുന്ന അവസാനത്തെ കണ്ണിയും മുറിഞ്ഞ് പോയിരിക്കുന്നു. ഇവൻെറ ഈ പുസ്തകങ്ങളിലൊക്കെ വായിക്കുന്ന തരത്തിലുള്ള, അപ്പൂപ്പൻ താടിപോലെ ഒഴുകിനടക്കുന്ന ഒരാൾ. പിന്നെ ഞാൻ ആരെ കൂട്ടാക്കണം? ഞാൻ നേരാംവണ്ണം നികുതികൾ കൊടുക്കുന്നു. നിരത്തിൻെറ ഇടതുവശത്തൂടെ നടക്കുന്നു. അതാതു കാലത്തെ രാജ്യാവിൻെറ ചില്ലിട്ട പടം എൻെറ മുറിയിൽ തൂക്കുന്നു. സാധാരണ സിവിക്സ് പുസ്തകങ്ങളിൽ പഠിച്ച കാര്യങ്ങളെല്ലാം ഒട്ടും തെററാതെ ചെയ്തു കൂട്ടുന്നു.''

വാതിലിൽ തട്ട് കേട്ടു. കേശു പോയി കതകു തുറന്നു. കിച്ചുവായിരുന്നു. അവൻെറ മുഖത്ത് ഒരു വളിച്ച ചിരിയുണ്ട്. ഗോപൻ ചിരിക്കാൻ നോക്കി.

''കിച്ചൂ, കുഞ്ഞേ, അയാം റിയലി സോറിട്ടോ. ഐ വാസ് എക്സൈറ്റഡ്.''

''അത് സാരല്യാ ഉണ്ണ്യേട്ടാ.''

''ഇപ്പൊ ആരടെ കോളാ വന്നിരിക്കണേ? വല്ല നിക്കരാഗ്വൻ പ്രസിഡൻേറാ മാറേറാ ആയിരിക്ക്യോ അനുശോചിക്കാൻ വിളിക്കണത്.''

''ഇല്ല. ഞാൻ ഫോൺ താഴെയിറക്കി വച്ചിരിക്ക്യാണ്.'' കിച്ചു പല്ലിളിച്ചു. ''ഉണ്ണ്യേട്ടനെ കാണണംന്ന് പറഞ്ഞ് താഴെ ചിലര് വല്ലാതെ തിടുക്കം കൂട്ടണു.''

''അതുവ്വോ. എന്നാൽ കുട്ടൻ ഒരുകാര്യം ചെയ്യൂ. ഉണ്ണ്യേട്ടൻ ഇവിടെ ദാ ഈ രണ്ടു മഹാകള്ളൻമാരുടെ നടുവിലായിട്ട് അങ്ങനെ പൂസായി, ആണിയില് തറച്ചപോലെ കിടക്കാന്ന് പറഞ്ഞോളൂ. ചെന്ന് കാണണത് അപകടാന്നും പറഞ്ഞോളൂ. വെളിവില്ലാതെ വല്ല കടിക്ക്യോ, മാന്ത്യോ മറേറാ ചെയ്താലോ. അതോടെ അവര് സ്ഥലം വിട്ടോളും.''

കിച്ചു തലയാട്ടി പോകാൻ തുടങ്ങുമ്പോൾ ഗോപൻ അവനെ വീണ്ടും കൈ കാട്ടി വിളിച്ചു.

''എൻെറ കുട്ടൻ ഒരു ഉപകാരംകൂടി ചെയ്യ്യോ. ഈ വല്യ വല്യ ആള്വോള് മരിക്കുമ്പൊ മറുനാട്ടിലെ എംബസീല് ഒരു പുസ്തകം വയ്ക്കാറുണ്ടെന്ന് കേട്ടിട്ടുണ്ടാവും. അതുപോലെ ഒരെണ്ണം, നമ്മടെ കുന്നംകുളത്തുകാര്ടെ, വരയിടാത്ത ഒരു നൂറ് പേജിൻെറ പുസ്തകം ടീപ്പോയില് വച്ചോളൂ. ആർക്കെങ്കിലും എന്തെങ്കിലും പറയാനുണ്ടെങ്കിലും അതില് കുറിച്ചിട്ടോട്ടെ. പിന്നീട് തനിച്ചിരുന്ന് വായിക്കാൻ നല്ല രസായിരിക്കും.''

കിച്ചു പോയപ്പോൾ കതകിൽ വീണ്ടും സാക്ഷ വീണു.

''ഈ മദ്യപാനികളുടെ കമ്പനി ഭയങ്കര ബോറാണല്ലേ.'' ഗോപൻ ചിരിച്ചു. ''എനിക്കും ചിലപ്പൊ തോന്നാറുണ്ട് അങ്ങനെയൊക്കെ. ഒരു കണകുണയില്ലാത്ത വർത്തമാനോം ഒച്ചേം ബഹളോമൊക്കെ. അതുപോട്ടെ. ഞാനെന്താണ് പറഞ്ഞുവന്നത്—അമ്മുമോള് ഗിററാർ പഠിക്കാൻ തുടങ്ങിയതിനെപ്പററി. അത് ശ്രീപുരത്തപ്പൻ തന്ന ആദ്യത്തെ സിഗ്നലായിരുന്നു കൂട്ടരേ. അത് അന്നെനിക്കു മനസ്സിലായില്ല. അങ്ങനെയിരിക്കുമ്പൊ വരുന്നു രണ്ടാമത്തെ സിഗ്നൽ. അവൾ കോളേജിലെത്തുന്നതിന് മുമ്പുതന്നെ ഞാൻ നിങ്ങളുടെ പട്ടണത്തിൽനിന്ന് സ്ഥലംമാറിക്കഴിഞ്ഞിരുന്നുവല്ലോ. അവൾ മറെറാരു ഹോസ്റ്റലിലായി. ഞാൻ വേറൊരു പട്ടണത്തിലും. എന്നാലും എല്ലാ ഞായറാഴ്ചയും ഞാൻ ഓടിച്ചെല്ലും, അവളെ പുറത്തേക്ക് കൂട്ടിക്കൊണ്ട് പോകും. അവൾക്ക് പ്രിയപ്പെട്ട ചൈനീസ് ആഹാരം വാങ്ങിക്കൊടുക്കും. സിനിമ കാണിക്കും. കടൽത്തീരത്ത് പോകും. അങ്ങനെ ഒരു ദിവസം കണ്ടപ്പോൾ അവൾ പറയുകയാണ്, അവൾക്ക് മുടിമുറിക്കണമെന്ന്. നിങ്ങൾ കണ്ടിട്ടില്ലേ അമ്മുവിനെ. എങ്ങനെ കറുത്തു നീണ്ട മുടിയായിരുന്നു അവൾക്ക്. അതു വെട്ടിമുറിച്ച് ആൺകുട്ടികളുടേത് പോലെയാക്കണമെന്ന് അവൾക്കൊരേ വാശി. അന്നെനിക്ക് സത്യമായും അരിശവും സങ്കടവും വന്നു. പററില്ലെന്ന് ഞാൻ പറഞ്ഞു. കറുത്തു നീണ്ട മുടി ശ്രീത്വത്തിൻെറ ലക്ഷണമാണെന്ന് പറഞ്ഞപ്പോൾ അവൾ കുലുങ്ങിച്ചിരിച്ചു. അത് ഗിറ്റാറിൻെറ ശബ്ദംപോലിരുന്നു. എന്തുപറഞ്ഞാലും ഞാനതിന് സമ്മതിക്കില്ലെന്ന് പറഞ്ഞപ്പൊ കരച്ചിലായി, പിണക്കമായി. ഹോസ്ററലിൻെറ മുററത്തൊരു സീൻ തന്നെയുണ്ടാക്കി അവള്. മദർ സുപ്പീരിയർ ഓടിയെത്തിയപ്പോൾ ഇത് വെറുമൊരു മുടിയുടെ പ്രശ്നമാണെന്ന് പറഞ്ഞ് മുടിയില്ലാത്ത അവരെ ഒരു വിധത്തിൽ പറഞ്ഞയച്ചു. യൂ നോ. പെൺകുട്ടികളുടെ നീണ്ട മുടി കാണാൻ എന്തു രസമാണ്. നമ്മളീമറുനാടൻ മലയാളി സമാജങ്ങളുടെ ഓണപ്പരിപാടികൾക്ക് കൈകൊട്ടിക്കളി തുള്ളാൻ നിക്കണെ ചില കോൺവൻറ് സ്കൂൾ കുട്ട്യോളെ കാണാറില്ലേ? മുമ്പിലും പിറകിലും ഒന്നുമുണ്ടാവില്ല്യാ. പിന്നെ മുടീംകൂടി വെട്ട്യാൽ ആണോ പെണ്ണോന്ന് തിരിച്ചറിയണതെങ്ങനെ? അത് എത്ര പറഞ്ഞിട്ടും അവൾക്ക് മനസ്സിലായില്ല.



എന്നാലും എൻെറ ഇഷ്ടത്തിന് എതിരായി തോന്ന്യാസമായിട്ട് എന്തെങ്കിലും കാട്ടിക്കൂട്ടുമെന്ന് ഒരിക്കലും കരുതിയില്ല. പക്ഷേ, അടുത്ത ശനിയാഴ്ച നേരിൽ കണ്ടപ്പോൾ, ഞാൻ ഞെട്ടിത്തരിച്ചുപോയി. അവൾ ശരിക്കുമൊരു കോലമായിക്കഴിഞ്ഞിരുന്നു. ബോയ് കട്ടടിച്ച്, മാക്സിയുമിട്ട് ഒരു കൊച്ചു മദാമ്മയെപ്പോലെ അവൾ പടവുകളിറങ്ങിവന്നപ്പോൾ സത്യത്തില് എനിക്ക് അറപ്പാണ് തോന്നിയത്. അവളെ ചുററുപ്പററി ഞാൻ കെട്ടിയുണ്ടാക്കിയതെല്ലാം അതോടെ അലിഞ്ഞ് തീരുകായിരുന്നു.''

ഒന്ന് നിറുത്തിയിട്ട് ഗോപൻ ഒരു സിഗററ്റു കത്തിച്ചു.

''അന്ന് മുമ്പിൽ കണ്ട ആ വികൃതമായ കോലം ഞാനൊരിക്കലും മറക്കില്ല. അതെൻെറ അമ്മുവല്ലായിരുന്നു. വേറെയാരോ. എനിക്ക് കിനാവിൽ കാണാൻപോലും കഴിയാത്തൊരു രൂപം. അതോടെ ഞാനാകെ മാറി. പിന്നീടുള്ള വീക്കെൻഡുകളിൽ അവളെ തേടിച്ചെല്ലാൻ മിനക്കെട്ടില്ല. ഒന്നു രണ്ടു തവണ കാണാതായപ്പോൾ അവൾ ഇംഗ്ളീഷിൽ നീണ്ട കത്തുകളെഴുതി. ഒരിക്കൽ ഓഫീസിലേക്ക് ഫോൺ ചെയ്തു. ചെറിയൊരു മറുപടി അയച്ചെങ്കിലും ഞാൻ കാണാൻ പോയില്ല. എന്തോ എനിക്കവളെ ആ രൂപത്തിൽ കണ്ടുകൊണ്ട് നിൽക്കാൻ വയ്യായിരുന്നു......ഒടുവിൽ, മാസങ്ങൾക്കു ശേഷം വീണ്ടും കണ്ടപ്പോഴേക്കും അവളും ഒരുപാടു മാറിക്കഴിഞ്ഞിരുന്നു. അവൾ ജീൻസും ടോപ്പുമണിഞ്ഞിരുന്നു. മുഖത്തൊരു താൻപോരിമ. വിചിത്രമായൊരു പരിചയക്കേട്. ഞാൻ ഇത്തിരിനേരം തലകുനിച്ചുനിന്നു. ഞങ്ങൾക്കിടയിൽ പെട്ടെന്ന് വലിയൊരു അകലമുണ്ടായതുപോലെ. അവളുടെ പ്രിയപ്പെട്ട ചൈനീസ് റെസ്റ്റോറൻറിൽ ഞങ്ങൾ ഉച്ചഭക്ഷണത്തിന് പോയി. ഞാനൊരു ബിയറുകുടിച്ചുകൊണ്ടിരിക്കുമ്പോൾ അവൾ കാര്യമായൊന്നും സംസാരിച്ചില്ല. പഴയ ചിരിയും കളിയുമൊക്കെ എവിടെയോ പോയതുപോലെ, അവൾ വേറെ ഏതോ ലോകത്തിലായിരുന്നു. മുമ്പൊക്കെ കാണുമ്പോൾ ഞാൻ ആദ്യം ചോദിക്കുക പഠിത്തത്തെക്കുറിച്ചായിരുന്നു. അത്തവണ എന്തോ അങ്ങനെയൊന്നും ചോദിക്കാൻ എനിക്കു തോന്നിയില്ല. പക്ഷേ, അവൾതന്നെ എല്ലാം പറഞ്ഞു. അവൾ ചില വൈകുന്നേരങ്ങളിൽ ഒരു പോപ്പുമ്യൂസിക് ഗ്രൂപ്പിൻെറ കൂടെ പെർഫോമൻസിനു പോകാറുണ്ടത്രെ. ചില സ്ററാർ ഹോട്ടലുകളിൽ, ചില ക്ളബ്ബു ചടങ്ങുകളിൽ. ആ വേഗതയുള്ള ജീവിതം അവൾക്കു നന്നെ രസിക്കുന്നുണ്ടെന്ന് തോന്നി. അത്യാവശ്യത്തിനുള്ള പണവും കിട്ടുന്നുണ്ടെന്ന് പറഞ്ഞു. അതൊരു സൂചനയായിരുന്നു. ഇനി എൻെറ ഡ്രാഫ്ററ് കിട്ടിയില്ലെങ്കിലും അവൾക്ക് സ്വന്തം കാലിൽ നിൽക്കാൻ കഴിയുമെന്ന സൂചന. കൂട്ടത്തിൽ ഫ്രെഡി എന്ന ചുരുളൻ മുടിക്കാരനായ ചെറുപ്പക്കാരനെക്കുറിച്ച് പറഞ്ഞു. അയാളുടെ ഒരു പടവും കാട്ടിത്തന്നു. അത് ശ്രീപുരത്തപ്പൻെറ മൂന്നാമത്തെ സിഗ്നലായിരുന്നു. ഇക്കുറി എന്താ എനിക്കത് മനസ്സിലായി. എന്നാലും ഒന്നും രണ്ടും പറഞ്ഞ് ആ റെസ്റ്റോറൻറില് വച്ച് ഒരു സീനുണ്ടാക്കരുതെന്ന് കരുതി കടിച്ചുപിടിച്ച് നിന്നു. ഒന്നുമാത്രം പറഞ്ഞു—എന്തൊക്കെയായാലും ഡിഗ്രിയെടുക്കണമെന്ന്, അല്ലെങ്കിൽ ഭാവിയിൽ പശ്ചാത്തപിക്കുമെന്ന്. അപ്പോഴും അവൾ ദൂരെയെവിടെയോ നോക്കിക്കൊണ്ട് വെറുതെ തലയാട്ടി—''

പുറത്ത് ഒരു ചാററൽ മഴ വീഴാൻ തുടങ്ങിയിരുന്നു. ചെറിയൊരുകാററും, ജനാലക്കതകുകൾ, അടിക്കാൻ തുടങ്ങിയപ്പോൾ കേശു എഴുന്നേററ് പോയി കൊളുത്തുകളിട്ടു.

''ഏറെ നാളത്തെ പൊരിച്ചിലിനുശേഷം ഈ ചാറ്റൽമഴ ഒരു രസമാണ്'' കേശു പറയുന്നത് കേട്ടു.

''കടപ്പുറത്ത് കൂടെ നമ്മള് മൂന്നുപേരും മഴയും നനഞ്ഞ് അങ്ങനെ നടക്കാറുണ്ടായിരുന്നത് ഓർമ്മയുണ്ടോ?''

''വേണമെങ്കിൽ ഈ നാട്ടിൻപുറത്തുകൂടെയും നമുക്കങ്ങനെ നടക്കാം.'' ഗോപൻ പറഞ്ഞു. ''കാണുന്നവർ നൊസ്സാണെന്ന് പറയും. അത്രേള്ളൂ. അത് സാരല്യാ.''

ഞങ്ങൾ സമ്മതിച്ചു.

വേഷം മാറാനായി എഴുന്നേൽക്കുമ്പോൾ ഗോപൻെറ കാലുകൾ ആടുന്നുണ്ടായിരുന്നു.

''തനിക്ക് നടക്കാൻ ബുദ്ധിമുട്ടുണ്ടോ'' ഞാൻ ചോദിച്ചു.

''ഹേയ് ഒന്നൂല്യന്നെ. കുറെ വെള്ളം തലയിൽ വീഴുമ്പൊ, ഈ കെട്ടൊന്നഴിയായിരിക്കും....സാരല്യാ''

ഞങ്ങൾ താഴേക്കിറങ്ങി ചെന്നപ്പോൾ അവിടെ ആരൊക്കെയോ അമർത്തിയ ശബ്ദ

(ശേഷം 44.-ാം പേജിൽ)



# നീർമാതളം പൂത്തകാലം

## മുപ്പത്തിയൊന്ന്

ഞങ്ങളുടെ അയൽക്കാരനായ ജമിന്ദാറുടെ പാചകക്കാരനെ എല്ലാവരും ഠാക്കൂർ എന്നാണ് വിളിച്ചിരുന്നത്. അയാൾക്ക് ഏകദേശം നാലര അടി ഉയരം മാത്രമെ ഉണ്ടായിരുന്നുള്ളു. വിളർത്തു മെലിഞ്ഞ ഒരു മനുഷ്യൻ. പക്ഷേ, തററുടുത്ത് അരയിൽ ഒരു ചുവന്ന ബംഗാളിത്തോർത്ത് കെട്ടി മുഷിഞ്ഞ പൂണൂലും സിന്ദൂരപ്പൊട്ടുമായി നടക്കുമ്പോൾ അയാൾക്ക് അസാമാന്യമായ തലയെടുപ്പ് ഉണ്ടെന്ന് ഞങ്ങൾക്ക് തോന്നിയിരുന്നു.

ഞങ്ങളുടെ വീടിന്റെ ടെറസ്സിൽനിന്ന് ചുവട്ടിലേക്ക് നോക്കിയാൽ ബാനർജിയുടെ പൂമുഖവും മുററവും ഭൃത്യജനങ്ങളുടെ ആവശ്യത്തിന് നിർമ്മിച്ച പുരയും കാണാമായിരുന്നു. മരച്ചില്ലകൾ ഞങ്ങളെ ചുവട്ടിലുള്ളവരുടെ ദൃഷ്ടികളിൽ നിന്ന് മറച്ചിരുന്നു.

വീട്ടിന്റെ പുറത്ത് പോവാൻ സന്ദർഭം കിട്ടാത്തതുകൊണ്ടാവാം പാറുക്കുട്ടി മതിലിനോട് ചേർത്ത് ഒരു പീഠം വച്ച്, അതിൻമേൽ കയറി നിന്നുകൊണ്ട് അയൽക്കാരുടെ വീട്ടിലേക്ക് സന്ധ്യാനേരത്തും രാത്രിസമയത്തും രഹസ്യമായി നോക്കാറുണ്ടായിരുന്നു. അങ്ങനെ നോക്കാറുണ്ടായിരുന്നു എന്ന് പാറുക്കുട്ടിതന്നെയാണ് എന്നോട് പറഞ്ഞത്.

''ആയ്. ആയ്. അങ്ങിനെ ചെയ്യരുത്.'' ഞാൻ പറുക്കുട്ടിയോട് പറഞ്ഞു.

''ഇയ്ക്ക് നേരം പോണ്ടേ കുട്ട്യേ?'' പാറുക്കുട്ടി ചോദിച്ചു.

ബാനർജിയുടെ പാചകക്കാരനെ കുഞ്ഞാത്തുവും നാരായണൻനായരും ഠാക്കൂർ മോഷായ് എന്നാണ് വിളിച്ചിരുന്നത്. പക്ഷേ, അയാളെപ്പററി സംസാരിക്കുമ്പോൾ പാറുക്കുട്ടി ആ പേരിന് പകരം ഗൌളിയെന്ന പദം ഉപയോഗിച്ചു.

''ദേ കുട്ട്യേ നൊമ്മടെ ഗൌളി ഒരു ഭാര്യേം കൂട്ടിക്കൊണ്ട് വന്നടക്കുന്നു.'' പാറുക്കുട്ടി ഒരു ദിവസം വിളിച്ചു പറഞ്ഞു. ഞാൻ ടെറസ്സിലേക്ക് ഓടി.

ഠാക്കൂർ റിക്ഷയിൽനിന്ന് ഒരു ഭാണ്ഡവും ഒരു പച്ചത്തകരപ്പെട്ടിയും ഇറക്കി വെക്കുന്നത് ഞാൻ കണ്ടു. മുഖത്തിന്റെ പകുതിഭാഗം സാരികൊണ്ട് മൂടിയ ഒരു സ്ത്രീരൂപം മുററത്ത് നിന്നിരുന്നു. ശാന്തുവിന്റെ അമ്മ പുറത്തുവന്നപ്പോൾ ആഗത അവരുടെ കാലടികൾ തൊട്ട് വണങ്ങി. കാലടികൾ തൊടുമ്പോഴാണ് പാചകക്കാരന്റെ വധുവിന്റെ അസാമാന്യ വലിപ്പമുള്ള നിതംബം ഞങ്ങളുടെ കണ്ണിൽപ്പെട്ടത്.

''വെല്യേ ചന്തീന്ന് കേട്ട്ട്ട്ണ്ട് കുട്ട്യേ. പക്ഷേ, ഇങ്ങനൊരു ചന്തി ആദ്യാ ഞാൻ കാണണത്.'' പാറുക്കുട്ടി പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു.

ഠാക്കൂറിന്റെ വധു ഒത്ത ഉയരവും തടിയുമുള്ള ഒരു മദ്ധ്യവയസ്കയായിരുന്നു. സ്ത്രീധനത്തിനുവേണ്ടി ഠാക്കൂർ അവളെ കല്യാണം കഴിച്ചതാവാമെന്ന് പാറുക്കുട്ടി പിറുപിറത്തു.

''ഒരു ചേർച്ചേല്യ. പൂതനാമോക്ഷം! അല്ലാണ്ടെന്താ ഞാൻ പറയണ്ട്!'' പാറുക്കുട്ടി ശബ്ദം ഉയർത്തിക്കൊണ്ട് പ്രസ്താവിച്ചു.

ഠാക്കൂർ പെട്ടെന്ന് തല ഉയർത്തി മരച്ചില്ലകളിലേക്ക് നോക്കി. പക്ഷേ, ഞങ്ങളെ അയാൾക്ക് കാണുവാൻ കഴിഞ്ഞില്ല.

ഠാക്കൂറിന്റെ വധു ഇരുനിറവും ചുരുണ്ട മുടിയും മലച്ച കീഴ്ച്ചുണ്ടും ഭൂമിയെ കുലുക്കുന്ന നടത്തവും ഉള്ള ഒരു സ്ത്രീയായിരുന്നു. അവർ തുളസിത്തറയിൽ മൺചിരാത് കത്തിച്ചു വെക്കുന്നത് സന്ധ്യയ്ക്ക് ഞാൻ നോക്കിക്കണ്ടു. ഒരിക്കൽ തന്റെ മുടി കോതിക്കെട്ടി ആ കെട്ടിൽ ഒരു ചെമ്പകപ്പൂവ് തിരുകുന്നതും ഞാൻ കണ്ടു. അവർക്ക് മറെറാരു വിവാഹബന്ധത്തിൽ ഒരു മകൾ ജനിച്ചിരുന്നു എന്ന് ആരോ പറഞ്ഞ് കേട്ടുവെന്ന് നാരായണൻ നായർ പറഞ്ഞു.



ഗൌളിക്ക് കൊറച്ചുംകൂടി ചെറുപ്പായ ഒരു പെണ്ണിനെ കിട്ട്വായിരുന്നു. ഇതിന്റെ മൊഖം കണ്ടോ? പിത്തംപിടിച്ച് പൂതലിച്ചടക്കുന്നു.'' പാറുക്കുട്ടി പറഞ്ഞു.

''അതിന് ഒരാനച്ചന്തണ്ട്.'' നാരായണൻ നായർ അഭിപ്രായപ്പെട്ടു.

രാത്രി ഊണുകഴിഞ്ഞ് പാത്രങ്ങൾ കഴുകി കമഴ്ത്തി താൻ മതിലിന്റെ സമീപം നിന്നപ്പോൾ ഠാക്കൂറിന്റെ വധു അയാളെ കോരിയെടുത്ത് മുററത്തുകൂടി ധൃതിയിൽ തങ്ങളുടെ പുരയിലേക്ക് നടക്കുന്നത് പല തവണയും കണ്ടുവെന്ന് പാറുക്കുട്ടി പറഞ്ഞു.

''ഒരീസം ഗൌളിയെപ്പിടിച്ച് ആയമ്മ ഒക്കത്ത് വെച്ചു തള്ളാര് കുട്ട്യോളെ കൊണ്ടുനടക്കണന്തി......'' പാറുക്കുട്ടി തുടർന്നു. സംസാരിക്കുമ്പോൾ സംസാരത്തിന്റെ ഒപ്പം ചിരിക്കുവാനും ശ്രമിച്ചതുകൊണ്ടാവാം മൂക്കിൽക്കൂടിയും ചില ശബ്ദങ്ങൾ പാറുക്കുട്ടി പുറപ്പെടുവിച്ചു. ആ ശബ്ദങ്ങൾ എന്നെ ചിരിപ്പിച്ചു.

രാത്രിസമയം ഠാക്കൂറിനെ ഭാര്യ എടുത്തു ശയനമുറിയിലേക്ക് കൊണ്ടുപോവുന്നതിനെപ്പററി ഞാൻ ശാന്തുവിനോടു പറഞ്ഞു. ശാന്തു അതിന്റെ കാരണം തേടിയപ്പോൾ വധു പറഞ്ഞുവത്രെ തന്റെ ഭർത്താവ് ജോലി ചെയ്തു തളർന്ന് അടുക്കളത്തിണ്ണമേൽ ഉറങ്ങിപ്പോവാറുണ്ടെന്ന്.

ശാന്തുവിന് അവരോടു പുച്ഛമാണ് തോന്നിയത്. വളർന്നു വിവാഹിതയാവുമ്പോൾ തന്റെ കരുത്തനായ ഭർത്താവ് തന്നെ കൈകളിൽ വാരി എടുത്ത് ശയനമുറിയിൽ എത്തിക്കുമെന്ന് ശാന്തു എന്നോടു പറഞ്ഞു.

''നിനക്ക് ഠാക്കൂറിനെപ്പോലെ ചെറിയ ഒരു ഭർത്താവിനെക്കിട്ടിയാലൊ?'' ഞാൻ ചോദിച്ചു.

''ഛി ഛി. അത്തരം ഒരു ദുർബലനെ ഞാൻ ഒരിക്കലും ഭർത്താവാക്കുകയില്ല.'' ശാന്തു പറഞ്ഞു. ഗൌളിയുടെ ശരീരത്തിൽ ഭാര്യ കടുകെണ്ണ തേച്ച് തിരുമ്മുന്നതും കുളിക്കുശേഷം ക്യൂട്ടിക്കൂറ പൌഡർ തേക്കുന്നതും ,താൻ കാണാറുണ്ടെന്ന് ഒരിക്കൽ പാറുക്കുട്ടി പറഞ്ഞു.

''ആയമ്മക്ക് സമ്മന്തക്കാരനെയല്ല വേണ്ടത്. ആയമ്മക്ക് വേണ്ടതു ഒരു കുട്ടിയാ.'' പാറുക്കുട്ടി അഭിപ്രായപ്പെട്ടു.

പാറുക്കുട്ടി രഹസ്യമായി രാത്രിസമയത്ത് അയൽക്കാരുടെ വീട്ടുവളപ്പിലേക്കു തുറിച്ചുനോക്കുന്നതിനെപ്പററി എന്റെ അമ്മയെ അറിയിക്കുമെന്ന് കുഞ്ഞാത്തു ഭീഷണിപ്പെടുത്തി.

''എരപ്പ്! ബാക്കിള്ളോര് കുളിക്ക്യേ പൌണ്ടർ തേയ്ക്ക്യേ എന്തെങ്കിലും ചീതോട്ടെ. ഇങ്ങള് അതൊക്കെ നോക്ക്യോണ്ട് നിക്കണത് മോശാ. ഇന്റെ പാറുട്ട്യേമേ. ''കുഞ്ഞാത്തു തുടർന്നു.



കുഞ്ഞാത്തു അസ്വസ്ഥത പ്രകടിപ്പിക്കുവാൻ ഇടക്കിടക്ക് മുററത്തു തുപ്പിക്കൊണ്ടിരുന്നു.

''എന്തിനാ മിററത്ത് കാക്കരിച്ച് തുപ്പണ്? രാവിലെ മിററം ആ തൃപുര അടിച്ചുവാരി കഴുകും. വെയ്ന്നാരാവുമ്പഴക്കും ഇങ്ങളതപ്പിടി വെടക്കാക്കും.'' പാറുക്കുട്ടി പറഞ്ഞു.

''കല്യാണം കഴിക്കാനും പെറാനും പെണ്ണുങ്ങക്ക് ഒര് സമയണ്ട്. ആ സമയത്ത് അതൊന്നും തരപ്പെട്ടില്ല്യെങ്കി ഇങ്ങനൊരുക്കൂട്ടം എരപ്പൊക്കെ കാട്ടിക്കൂട്ടും.'' കുഞ്ഞാത്തു പിറുപിറുത്തു.

കുഞ്ഞാത്തുവും പാറുക്കുട്ടിയും തമ്മിൽ കലഹങ്ങൾ നടക്കാറുണ്ടായിരുന്നു. കലഹങ്ങളിൽ നാരായണൻ നായരൊ തൃപുരയൊ മദ്ധ്യസ്ഥം വഹിക്കുവാൻ ശ്രമിക്കാറുമുണ്ടായിരുന്നു.

ഠാക്കൂറിന്റെ ഭാര്യ ഗർഭിണിയായപ്പോൾ ആ ശുഭവാർത്ത എന്നെ അറിയിച്ചത് പാറുക്കുട്ടിയായിരുന്നു.

''ഇന്നലെ രാത്രി ഒരൊററ ശർദ്ദി.'' ഉണ്ട ചോറപ്പിടി മിററത്ത്. എന്നിട്ട് ആ ശർദ്ദി ആരേ കോരീത്? നെമ്മടെ ഗൌളി. ഒക്കെ കടലാസില് കോരിയെടുത്തു. പിന്നെ പാട്ടേല് വെള്ളം കൊണ്ട്ന്ന് ചൂലോണ്ട് അടിച്ച് വൃത്തിയാക്കി. പെൺപെറന്നോര് അതും നോക്ക്യോണ്ട് ഒരൊററക്കെടപ്പ്. പാറുക്കുട്ടി കിതപ്പോടെ പറഞ്ഞു.

''അവ്ററ ശർദ്ദി കോരിക്കോട്ടെ. വേണെങ്കി തീട്ടോം കോരിക്കോട്ടെ. ഇങ്ങള് എന്തിനാ അതൊക്കെ ഒളിഞ്ഞ് നിന്ന് നോക്കണ്?'' കുഞ്ഞാത്തു ചോദിച്ചു. ശണ്ഠ മൂത്തപ്പോൾ പാറുക്കുട്ടി കരഞ്ഞുതുടങ്ങി. കരയുമ്പോഴും പാറുക്കുട്ടിയുടെ മൂക്കിൽനിന്ന് ചില അപശ്ശബ്ദങ്ങൾ ഉയർന്നു. കോട്ടപ്പടിയിൽ പോർക്കുകൾ ശബ്ദിക്കുമ്പോൾ ഉണ്ടാവുന്ന കോലാഹലമാണ് പാറുക്കുട്ടി മൂക്കിലൂടെ പുറപ്പെടുവിക്കുന്ന ശബ്ദങ്ങൾ കേൾക്കുമ്പോൾ തനിക്ക് ഓർമ്മവരുന്നത് എന്ന് കുഞ്ഞാത്തു പറഞ്ഞു.

കുഞ്ഞാത്തുവിനെപ്പോലുള്ള നസ്രാണികൾ പോർക്കിനെ കൊല്ലുന്ന പ്രാകൃതരീതി പാറുക്കുട്ടി വിവരിച്ചു. പോർക്കിന്റെ ശരീരം മണ്ണിൽ കുഴിച്ചിട്ട് തെങ്ങിന്റെ മടൽ കൊണ്ട് അതിന്റെ തലയിൽ തല്ലിക്കൊണ്ടാണ് അവർ ആ പാവം മൃഗത്തെ കൊല്ലുക എന്ന് പാറുക്കുട്ടി പറഞ്ഞു.

പോർക്കിനെ തിന്നാൻവേണ്ടി കൊല്ലുമെങ്കിലും നേരും നെറിയും നസ്രാണിവർഗ്ഗത്തിന് എന്നും കാണുമെന്ന് കുഞ്ഞാത്തു പ്രസ്താവിച്ചു.

''നായമ്മാർക്ക് നേരും നെറീം ഇല്യാന്നാ പറഞ്ഞ് വരണ്?'' പാറുക്കുട്ടി ശബ്ദം ഉയർത്തിക്കൊണ്ട് ചോദിച്ചു.

കുഞ്ഞാത്തു പിന്നീട് ആ കലഹം തുടരാൻ മിനക്കെടാതെ ഒരു ബീഡി വാങ്ങാനെന്നും പറഞ്ഞ് വീടുവിട്ട് പോയി.

ഠാക്കൂറിന്റെ ഭാര്യയുടെ വയർ വീർത്തു വന്നതോടെ അവർ തീരെ കിടപ്പിലായി. ഭക്ഷണം ഭർത്താവ് കൊണ്ടുവന്ന് കൊടുത്തു തുടങ്ങി. അവരുടെ ശയനമുറിയുടെ തുറന്നിട്ട വാതിലിൽക്കൂടി ഉപയോഗിക്കപ്പെടാത്ത ഒരു വീണപോലെ ആ കനത്ത തംബുരു മെത്തയിൽ ശയിച്ചു. ശാന്തുവിന്റെ അമ്മ ആ സ്ത്രീയെ ഒരു ഡോക്ടറാൽ പരിശോധിപ്പിച്ചു. ഇടയ്ക്കിടയ്ക്ക് ഗർഭിണിയുടെ മുറിയിൽ നിന്ന് ശാന്തുവിന്റെ അമ്മയുടെ സ്വരം ഉയരുന്നത് ഞങ്ങൾക്ക് കേൾക്കാമായിരുന്നു.

ഠാക്കൂറിന്റെ ഭാര്യയുടെ പേര് ഹീരാമൊണി എന്നായിരുന്നു. അവരെ ഹീരാമൊണീ ഓ ഹീരാമൊണി എന്ന് ശാന്തുവിന്റെ അമ്മ ഉറക്കെ ഉറക്കെ വിളിക്കുമ്പോൾ ആ വിളി കറയററ സംഗീതമായി എനിക്ക് അനുഭവപ്പെട്ടിരുന്നു. ഹീരാമൊണി കിടപ്പായതിനുശേഷം ആ വിളി ഞാൻ കേട്ടതേയില്ല. അവർക്ക് പ്രമേഹരോഗമുണ്ടെന്ന് ഡോക്ടർമാർ രക്തപരിശോധനക്ക് ശേഷം കണ്ടുപിടിച്ചതായി ശാന്തു എന്നോട് പറഞ്ഞു.

''പ്രസവത്തിന് ആശുപത്രിയിൽ പ്രവേശിപ്പിക്കണം എന്ന് ഡോക്ടർ പറഞ്ഞു. പ്രസവത്തിൽ മരിക്കാനും നല്ല സാദ്ധ്യതയുണ്ട്.'' ശാന്തു എന്റെ കാതിൽ മന്ത്രിച്ചു.

മരിക്കാൻ പോവുന്ന ആ ഗർഭിണിയെ



പി. ഭാസ്കരൻ



# കർക്കിടകക്കവിതകൾ



## പുതിയ കളി

കുട്ടി:- ''അമ്മേ,യമ്മേയെന്തു കളി? ഇ—
തെന്തുകളിയാ,ണിതെന്തു കളി?
മൂത്തു മുതിർന്നവർ, ബുദ്ധിനരച്ചവർ,
നാട്ടിന്നു നായകർ, മന്ത്രിമാരും,
നേതാക്കൾ, ഭാരതരാഷ്ട്രകുടുംബത്തിൻ
ഭ്രാതാക്കൾ—ആടുന്നതെന്തു കളി?

അമ്മ:- ''ബന്തുകളി,യിതു ബന്തുകളി;
ബന്തുകൊണ്ടുള്ളൊരു പന്തുകളി!
മന്തന്മാരങ്ങോട്ടുമിങ്ങോട്ടു,മന്ത്യത്തിൽ
സ്വന്തഭാഗത്തേക്കും പന്തടിപ്പൂ!
മാററുന്നിടംകാലിൻ മന്തു വലംകാലിൽ
കോർട്ടുകൾ മാറിക്കളിച്ചീടുമ്പോൾ!
കാണികൾ കൈതട്ടിയാർക്കുന്നു,കൂക്കുന്നു,
കാക്കുന്നു 'നീണ്ട വിസിലി'നായി!
എന്തുകൊണ്ടാണെന്നോ? ബന്തിൻെറ
പന്തോററു
നൊന്തു പിടയുന്നതിന്ത്യയല്ലോ!!

## 2 കുററാരോപണം

സോവിയററ് നാട്ടിൽ മഴപെയ്യുന്നുവല്ലോ, വേഗ—
മാവട്ടേ കുടനീർത്തിപ്പോകുവിൻ' എന്നോതിയ
ചിന്തകർക്കിപ്പോൾ മൗനം; അവിടെ പ്രളയമാ;—
ണിന്ത്യതൻ മണ്ണും വർഷപാതത്താൽ കുഴങ്ങുന്നു!

കുടയോ, തലയ്ക്കൊത്ത തൊപ്പിയോ, മഴക്കോട്ടോ
കടമായ്പ്പോലും വാങ്ങി ധരിക്കാൻ കൂട്ടാക്കാതെ,
വിടുവായത്തംകൊണ്ടു വിപ്ളവം വിതയ്ക്കുവോർ
കടത്തിണ്ണയിൽനിന്നു ചൊല്ലിനാർ ചില മാന്യർ:
''പണ്ടത്തെച്ചോപ്പുപട്ടുകുടകളുപേക്ഷിച്ചു
മണ്ടന്മാർ, സോവിയററ് ജനങ്ങൾ—നനയട്ടേ!''
കുടമാററിയോരവർ; കാലുമാററിയോർ ഞങ്ങൾ—
നടന്നു നനയട്ടേ—ഞങ്ങൾക്കീ നില്പേ സുഖം.''

---

ചെന്നു കാണുവാൻ ഞാൻ ആഗ്രഹിച്ചു. ഒരു ഞായറാഴ്ച വീട്ടിൽ ഉള്ളവരെല്ലാം ഉച്ചയൂണ് കഴിഞ്ഞ് ഉറങ്ങിക്കിടക്കുമ്പോൾ ഞാൻ ശാന്തുവിൻെറ കൂടെ ഠാക്കൂറിൻെറ പുരയിലേക്ക് ചെന്നു. ഭാര്യ കട്ടിലിൽ ചെരിഞ്ഞ് കിടന്ന് ഉറക്കമായിരുന്നു. ഭർത്താവ് നിലത്തുവിരിച്ച പുൽപ്പായിൽ ഉറങ്ങി. ശാന്തു എന്നെ കട്ടിലിന്നരികിലേക്ക് ശബ്ദമുണ്ടാക്കാതെ കൂട്ടിക്കൊണ്ടുപോയി.

ഹീരാമൊണിയുടെ തുറന്ന വായിലൂടെ വെളിപ്പെട്ട പല്ലുകളും അവരുടെ മഞ്ഞ കപോലങ്ങളും ഞാൻ കൌതുകപൂർവ്വം നോക്കിക്കണ്ടു.

''വയററ് കണാൻ ഉണർത്തി എഴുന്നേൽപ്പിക്കണം. വലിയ വയറാണ്. ഇതിൽ ഇരട്ടക്കുഞ്ഞുങ്ങൾ ഉണ്ടാവുമെന്ന് അമ്മ പറഞ്ഞു.''

ശാന്തു മന്ത്രിച്ചു.

''ഉണർത്തണ്ട.''ഞാൻ പറഞ്ഞു. ആ നിമിഷത്തിൽ ഹീരാമൊണി കണ്ണുകൾ തുറന്നു. വെപ്രാളത്തോടെ തൻെറ സാരി വലിച്ച് നഗ്നത തികച്ചും മറച്ച് അവർ പുഞ്ചിരി തൂകി.

''എൻെറ സ്നേഹിത കമല.''ശാന്തു എന്നെ പരിചയപ്പെടുത്തി.

''അടുത്ത വീട്ടിൽ താമസിക്കുന്ന മദ്രാസികളുടെ കുട്ടി അല്ലേ?''ഹീരാമൊണി ചോദിച്ചു.

ഞാൻ തല കുലുക്കി. ഠാക്കൂർ ഉണർന്ന് ധൃതിയിൽ പായ ചുരുട്ടി. അയാളും ഒരു പുഞ്ചിരി ഞങ്ങൾക്ക് സമ്മാനിച്ചു.

''കിടന്നപ്പോൾ ഞാൻ ഉറങ്ങിപ്പോയി.''ഠാക്കൂർ ഒരു ക്ഷമാപണത്തെ അനുസ്മരിപ്പിക്കുന്ന മൃദുസ്വരത്തിൽ പറഞ്ഞു.

''കമലക്ക് ഹീരാമൊണിയെ പരിചയപ്പെടണമെന്ന് പറഞ്ഞു.''

ശാന്തു അയാളെ അറിയിച്ചു. അയാൾ വീണ്ടും ഞങ്ങളെ നോക്കി പുഞ്ചിരി തൂകി.

ഹീരാമൊണി മെല്ലെ എഴുന്നേററ് നിന്നു. അവരുടെ കാലടികളിൽ നീരുണ്ടെന്ന് ഞാൻ കണ്ടുപിടിച്ചു. നീര് കൊണ്ടു ചീർത്തതെങ്കിലും അത്യന്തം മനോഹരങ്ങളായിരുന്നു ആ വിളർത്ത കാലടികൾ. അവയുടെ വാക്കുകൾ 'ആൽത്ത' തേച്ച് ചുവപ്പിച്ചിരുന്നു.

''നന്നാരിയുടെ സർവ്വത്ത് കുടിക്കണോ?'' ആ സ്ത്രീ എന്നോട് ചോദിച്ചു.

''ഞാൻ ഉണ്ടാക്കിയ നന്നാരി സർവ്വത്താണ്. കടയിൽ നിന്ന് വാങ്ങിയ സർവ്വത്തല്ല.''ഠാക്കൂർ പറഞ്ഞു.

''ഠാക്കൂർ പല സർവ്വത്തുകളും ഉണ്ടാക്കും. പനിനീർപ്പൂവിൻെറ ദളങ്ങൾ കൊണ്ടും കൂവളക്കായ കൊണ്ടും ചന്ദനം കൊണ്ടും സർവ്വത്തുകൾ ഉണ്ടാക്കുവാൻ അദ്ദേഹത്തിന് കഴിയും.''ശാന്തു പറഞ്ഞു.

''ഏററവും നല്ലത് കുമ്പളങ്ങ കൊണ്ട് ഉണ്ടാക്കുന്ന സർവ്വത്താണ്. കല്ക്കണ്ടം ചേർത്താണ് ഞാൻ അത് ഉണ്ടാക്കുന്നത്. ചുമയും നീർക്കെട്ടും ഉള്ളവർക്ക് അത് വിശേഷമാണ്.'' ഠാക്കൂർ പറഞ്ഞു.

''ഇന്ന് ഇവിടെ നന്നാരി സർവ്വത്ത് മാത്രമെ ഉള്ളു. ഞാൻ മൺകുടത്തിൽ ഒഴിച്ചുവെച്ചിട്ടുണ്ട്. കുടിക്കുമോ? അടുക്കളയിൽ നിന്ന് രണ്ടുകഷണം ഷൊന്ദേഷ് കൂടി എടുക്കാം. കുട്ടി ഇരിക്കു.'' ഠാക്കൂർ പറഞ്ഞു. ഇരിക്കൂ കമലാ.'' ശാന്തു പറഞ്ഞു. ഞാൻ ഹീരാമൊണി കിടന്നിരുന്ന ഇരട്ടക്കട്ടിലിൽ ഇരുന്നു. ആ മുറിയിൽ കടുകെണ്ണയുടെയും മറെറന്തോ വസ്തുവിൻെറയും ഗന്ധങ്ങൾ തങ്ങി നിന്നു. കടുകെണ്ണയുടേതല്ലാത്ത ഗന്ധം ഏതു വസ്തുവിൽനിന്നാണ് ഉത്ഭവിക്കുന്നതെന്ന് എനിക്ക് മനസ്സിലായില്ല. എൻെറ നാസാരന്ധ്രങ്ങളിൽ ആ അപരിചിതമെങ്കിലും സുഖദമായ ആ ഗന്ധം പററിപ്പിടിക്കുന്നതായി എനിക്കു തോന്നി.

ഹീരാമൊണി ഒഴിച്ചുതന്ന നന്നാരി സർവ്വത്ത് കുടിച്ചുകഴിഞ്ഞപ്പോൾ ഞാൻ യാത്ര പറഞ്ഞ് വീട്ടിലേക്കു പോന്നു. ശാന്തു ചതുരംഗം കളിക്കുവാനെന്ന് പറഞ്ഞ് എന്നെ അനുഗമിച്ചു. ഹീരാമൊണിയുടെ ശയന മുറിയിൽ തങ്ങി നില്ക്കുന്ന സുഗന്ധത്തെപ്പററി ഞാൻ ശാന്തുവിനോടു അന്വേഷിച്ചു.

''ഓ. ആ നല്ല മണം എന്താണെന്നല്ലേ നിനക്ക് അറിയേണ്ടത്? അത് ഹീരാമൊണി

(ശേഷം 44 –ാം പേജിൽ)



ഒ.വി. വിജയൻ



# പ്രവാചകൻെറ വഴി

## പുഴവക്കത്ത്

### അദ്ധ്യായം: 18

സുവർണ്ണക്ഷേത്രത്തിലേക്ക് പൂക്കളും സുഗന്ധദ്രവ്യങ്ങളും എന്നപോലെ ആയുധങ്ങൾ കടത്തപ്പെടുകയായിരുന്നു. ക്ഷേത്രത്തിൻെറ ഗർഭത്തിൽ ആയുധി കുരുന്നിട്ടു, കുരുന്ന് അനുനിമിഷം വളർന്ന് ഭീഷണമായി. ആകാശങ്ങളിൽ ഇരുണ്ടമേഘങ്ങൾ. പ്രചോദിതയായ ഒരു നായിക മേഘങ്ങൾക്കടിയിലൂടെ തൻെറ വിമാനത്തിൽ എന്തിനെയെന്നറിയാതെ വലംവച്ചുപറന്നു, അകലെ ഇടിമിന്നലുകൾ കൂടുകെട്ടുന്നതുകണ്ട് അലറിച്ചിരിച്ചു.

''ഞാൻ ഒരു പട്ടാളക്കാരനാണ്, സാബ്,'' സുജ്ജാൻസിംഗ് പറഞ്ഞു, ''എനിക്ക് ഈ പരാതി കേൾക്കുമ്പോൾ കലിയാണ് വരുന്നത്!''

കലിയുടെ ഏററുവെള്ളത്തിന് തടയിടാനായി നാരായണൻ ചോദിച്ചു, ''സമയമെന്തായി, സുജ്ജാൻസിംഗ്?'' തൻെറ വാച്ച് നിന്നിരിക്കയായിരുന്നു.

''എട്ടിനോടടുക്കുന്നു. തിരിച്ച് ആപ്പീസിലേക്കാണോ?''

നാരായണൻ തീരുമാനിക്കാൻ ഒരുനിമിഷമെടുത്തു, പിന്നെ പറഞ്ഞു, ''പണ്ഡാരാ റോഡ്—''

''നമ്മുടെ ധാബയോ?''

''അതെ. വിശക്കുന്നു.''

ടോൾസ്റേറായ് മാർഗിലൂടെ തിരിഞ്ഞ് ഇന്ത്യാഗെയ്ററുവഴി സുജ്ജാൻസിംഗ് വണ്ടിയോടിച്ചു. അയാൾ തൻെറ പ്രമേയത്തിലേക്കു മടങ്ങി, ''ഞാൻ പറഞ്ഞില്ലേ, സാബ്? ഒരു പട്ടാളക്കാരനെ കളിപ്പിക്കാൻ ആർക്കും സാധ്യമല്ല, പടക്കളത്തിലൊഴിച്ച്. അതാണ് ഈ പരാതി എന്നെ ശുണ്ഠിപിടിപ്പിക്കുന്നത്. ഭീകരന്മാർ സുവർണ്ണക്ഷേത്രത്തിൽ ആയുധം ശേഖരിക്കുന്നുവത്രേ. ഈ ആയുധങ്ങൾ മാനത്തുനിന്ന് പൊട്ടിവീഴുകയാണോ? വെടുപ്പോടെ പെട്ടികളിൽ നിറച്ച് ക്ഷേത്രത്തിലേക്ക് കടത്തുകയല്ലേ? ഒരു തലനാരിഴ വീണാൽ അതു കാണാൻ കഴിയും നമ്മുടെ രഹസ്യവകുപ്പിന്. ഇത് തടയാൻ ചെറുവിരൽ പൊക്കുകയേവേണ്ടു. അപ്പോൾ, ക്ഷേത്രത്തെ ആയുധപ്പുരയാക്കി മാററുന്നത് ആരാണ്, തീർത്ഥാടനക്കാരോ രഹസ്യപ്പോലീസോ?''

ക്യാപ്ററൻ ബൻസലിൻെറ സമ്മാനമായ ഹിപ്പ്ഫ്ളാസ്ക്ക് നാരായണൻ പുറത്തെടുത്തു, ഒരു കവിൾ മദ്യമിറക്കി ഫ്ളാസ്ക്ക് സുജ്ജാൻസിംഗിനുനേരേ നീട്ടി.

''നന്ദി,'' സുജ്ജാൻസിംഗ് പറഞ്ഞു. ''ചെറുകാര്യങ്ങളിൽ അങ്ങ് എത്ര ശ്രദ്ധാലുവാണ്, സാബ്! ഡിക്കിയിലും സ്വല്പം ഇരിപ്പുണ്ട്. വൈകുന്നേരങ്ങളിൽ സവാരി പുറപ്പെടുമ്പോൾ ഈ മുൻകരുതൽ ഞാനും എടുക്കും.''

ഫ്ളാസ്ക്കിൻെറ പാതിയോളം സുജ്ജാൻസിംഗ് ഒററവലിക്ക് കുടിച്ചുതീർത്തു. സുജ്ജാൻസിംഗ് പലപ്പോഴും പറയാറുണ്ടായിരുന്നു, ഈ ഫ്ളാസ്ക്കിൽനിന്ന് മദ്യം കഴിക്കുമ്പോൾ അയാൾ അനുഭവിക്കുക ലോകത്തിലെല്ലായിടത്തുമുള്ള കാലാൾപ്പടകളുടെ സാമീപ്യവും സാഹോദര്യവുമാണെന്ന്. കാൽപ്പടയാളി എന്നും യുദ്ധങ്ങളിലെ അധഃകൃതനായിരുന്നു.

''അങ്ങ് എൻെറ ചോദ്യത്തിന് ഉത്തരം പറഞ്ഞില്ലല്ലോ,'' സുജ്ജാൻസിംഗ് ഓർമ്മിപ്പിച്ചു.

''സുവർണ്ണക്ഷേത്രത്തെ വളഞ്ഞ് കാവൽ കിടക്കുന്ന രഹസ്യപൊലീസുകാർക്ക് ആവശ്യം പരാതിയല്ലേ?'' നാരായണൻ സുജ്ജാൻസിംഗിനോട് തിരിച്ചുചോദിച്ചു. ''വിലപിടിച്ച ഔഷധനിർമ്മിതിയിൽ നിന്ന് ലാഭമുണ്ടാക്കുന്ന ബഹുരാഷ്ട്രക്കുത്തകകൾക്ക് താല്പര്യം രോഗങ്ങൾ നിലനിന്നുപോരുന്നതിലല്ലേ?''

അവരിപ്പോൾ ഇന്ത്യാഗെയ്ററിൻെറ പരിസരത്തിലേക്ക് കടക്കുകയായി. ഒരിന്ദ്രജാലത്തിലെ വെട്ടം പോലെ, പിന്നിരുട്ടിന് മുമ്പുള്ള ചെമ്പിച്ചുമങ്ങിയ നിലാവ്. അകലെ, വെള്ളച്ചക്രവർത്തിമാരുടെ ഗൃഹപ്രവേശത്തിന് വേണ്ടി പണിഞ്ഞ ഇന്ത്യാഗെയ്ററിൻെറ ഉച്ചിയിൽ മരിച്ച പടയാളികൾക്കുവേണ്ടി എരിഞ്ഞ ഒരു തീപന്തത്തിൻെറ കെടാവിളക്ക്. സുജ്ജാൻസിംഗ് അതിലേക്കുചൂണ്ടി, ''അതു കാണുമ്പോൾ എൻെറയുള്ളിലും എന്തോ എരിയുകയാണ്, സാബ്. കലിയും പകയും. പെണ്ണുങ്ങളുടേയും കുട്ടികളുടേയും നടുവിൽനിന്ന് പറിച്ചെടുത്ത ഈ ചെറുപ്പക്കാരെ ആരാണ് ഒരു ഗ്യാസടുപ്പിൻെറ തിരിയായി മാററിയത്?''

''അമരജ്യോതിക്കും ഗ്യാസടുപ്പിനും ഇടയ്ക്കാണ് യുദ്ധത്തിൻേറയും ദേശാഭിമാനത്തിൻേറയും ഹാസ്യചിത്രമാല. താങ്കൾ പട്ടാളക്കാരനല്ലേ, താങ്കൾ തന്നെ പറയൂ, സുജ്ജാൻസിംഗ്, ഒരു സംഘം പട്ടാളക്കാർ ഒരു പ്രദേശത്തെ ആക്രമിക്കുമ്പോൾ എന്തൊക്കെയാണ് സംഭവിക്കുക?''

സുജ്ജാൻസിംഗ് മനസ്സിൽ എണ്ണംപിടിച്ചു, അയാൾ പറഞ്ഞു, ''വെടിവെയ്പ്പ്, മരണം, വെട്ടിപ്പിടുത്തം—''

''ഒന്ന്, രണ്ട്, മൂന്ന്. ഇനി നാലിലേക്കു കടക്കാം. ഒരു നഗരം കീഴടങ്ങുന്നു, നഗരത്തിലെ ആണുങ്ങളത്രയും അകലെയുള്ള യുദ്ധക്കളത്തിൽ. ശേഷിച്ചത് പെണ്ണുങ്ങൾ മാത്രം. പട്ടാളം എന്തു ചെയ്യും?''

സുജ്ജാൻസിംഗ് മറുപടി പറഞ്ഞില്ല. നാരാ



യണൻ തുടർന്നു, ''ഞാൻ പറയാം. ഒളിഞ്ഞിരിക്കാനിടയുള്ള പുരുഷപ്രജകളെ തേടാൻ നിങ്ങൾ നിർബന്ധിതരാവുന്നു. അവളുടെ ഭർത്താവ് എവിടെപ്പോയെന്ന് അറിയാൻ അവളെ പിടിച്ചുകുലുക്കേണ്ടിവരുന്നു. ഒളിപ്പോരിനുവേണ്ടി അവളുടെ ശരീരത്തിൽ എങ്ങെങ്കിലും ആയുധങ്ങൾ തിരുകിവച്ചിട്ടുണ്ടോ എന്ന് അറിയണം, അവൾക്ക് ചെറുപ്പവും സൗന്ദര്യവും ഉണ്ടെന്നും ഓർക്കണം. അപ്പോൾ നിങ്ങൾ എന്തുചെയ്യുന്നു?''

എന്നിട്ടും സുജാൻസിംഗ് എന്തെങ്കിലും പറയാൻ തുനിഞ്ഞില്ല. നാരായണൻ തുടർന്നു, ''എന്തെങ്കിലും ഓർമ്മവരികയാണോ, സുജാൻസിംഗ്?''

''എന്നെ ഓർമ്മിപ്പിക്കാതിരിക്കൂ, സാബ്.''

''ശരി. പക്ഷേ ഒരു സത്യം സമ്മതിക്കണം, സൈനികസേവനം ഉദ്യോഗമാണ്, കൂലിയാണ്, കൊലപ്പണമാണ്. അങ്ങനെയല്ലാതെ പട്ടാളം ഒളിപ്പോരാളികൾ മാത്രമാണ്. ഒളിപ്പോരാളികളും, പിന്നെ അപൂർവ്വം ചില വിമോചനസേനകളും—''

ഷാങ്ഹായ് നഗരത്തിൻെറ പതനം. ആയിരത്തിത്തൊള്ളായിരത്തി നാല്പത്തിയേഴ്. നാരായണൻ സ്കൂൾ വിദ്യാർത്ഥിയായിരുന്നു. അന്നു വായിച്ച പത്രവാർത്ത ഇന്നും ഓർമ്മയിൽ തെളിയുന്നു. തോററുമടങ്ങുന്ന കുമിൻതാങ് പട്ടാളക്കാർ നഗരത്തെ മാനഭംഗം ചെയ്ത് കൊള്ളയടിച്ചു. കൊള്ളയുമായി അവർ പലായനം ചെയ്തു. സൈന്യവും കോയ്മയും ഒഴിഞ്ഞകന്ന ആ ഒരു രാത്രി നഗരവാസികൾ ജനകീയവിമോചനപ്പടയുടെ വരവിന്നായി ഉൾക്കിടിലത്തോടെ കാത്തിരുന്നു. പിറേറന്ന് പുലരിമഞ്ഞിലൂടെ, നന്നാലുഭടന്മാരുടെ തോളോടുതോളടുക്കുകളായി, വിജയത്തിൽ വിനീതരായി, ചെമ്പടയുടെ മഹാവ്യൂഹം നഗരത്തിലേക്കുകടന്നു, പാതയ്ക്കിരുവശവും നിരന്നുനിന്ന പുരവാസികളെ പുഞ്ചിരികൊണ്ട് അഭിവാദ്യം ചെയ്തു. നാഴികമണിയുടെ മുഖം തണുത്തപ്പോൾ, കല്ലുപാവിയ പാതയരുകിൽ പരുക്കൻ കമ്പിളികൾ പുതച്ച് ചെമ്പടയുടെ പോരാളികൾ ഉറങ്ങുന്നതുകണ്ട് ഷാങ്ഹായ് കോരിത്തരിച്ചു. ചൂടുവെള്ളവും. ഭക്ഷണവുമായിചെന്ന പുരവാസികളോട് ആ ഉദാരതയുടെ വില സ്വീകരിക്കണമെന്ന് ഈ പടയാളികൾ അപേക്ഷിച്ചു... ജനകീയ റിപ്പബ്ളിക്കിൻെറ പിറവികുറിക്കാൻ ചൈനയുടെ തലസ്ഥാനത്ത് ചേർന്ന മഹായോഗം, പ്രളയജലം. ഉയരത്തിൽ കെട്ടിപ്പൊക്കിയ പ്രസംഗവേദി നേതാവിനുവേണ്ടി കാത്തിരിക്കുന്നു. ഒരു വിപ്ളവയുദ്ധത്തിൻെറ വിജയപാരവശ്യത്തിൽ നേതാവ് പതുക്കെ വേദിയുടെ പടികയറുന്നു. പതുക്കെപ്പതുക്കെ. സൂര്യോദയം പോലെ പൊങ്ങിവന്ന ശിരസ്സിൻെറ അതിരുകൾ കണ്ട ജനാവലിയിൽ നിന്ന് ഒരു സാഗരസ്വരമുയർന്നു. നേതാവ് വേദിയിൽ നിവർന്നുനിന്ന് ആ സ്വരം ചെവിക്കൊണ്ടു, ആ സ്നേഹത്തിൻെറ അപാരദൃശ്യത്തിൽ കൺപതിപ്പിച്ചു. ചരിത്രത്തിൻെറ കടലേററം, വാക്കുകളുടെ നിമജ്ജനം! വർഷങ്ങളിലൂടെ നീണ്ടയുദ്ധത്തിൻെറ സർവ്വസൈന്യാധിപൻ, നീണ്ടുനീണ്ട സഹനത്തിൻെറ പ്രവാത്തകൻ, ഒന്നും പറയാനില്ലാതെ തൻെറ ജനങ്ങളെ നോക്കി പൊട്ടിക്കരഞ്ഞു... പ്രപഞ്ചഗുരുവിൻെറ ബാലപാഠങ്ങൾ, ഹരിശ്രീ. നക്ഷത്രങ്ങളെപ്പോലെ തിളങ്ങുന്നു, പിന്നെ ഇരുളുന്നു. ഓരോ ഇരുൾച്ചയും വെളിച്ചമാക്കാൻ പ്രവാചകൻ വീണ്ടും രക്തസാക്ഷിയോ ഖഡ്ഗധാരിയോ ആയിത്തീരുന്നു.

''ഗോവാവിമോചനത്തിൻെറ കഥ സുജാൻസിംഗിന് ഓർമ്മയില്ലേ?''

''ഓർക്കുന്നു.''

''അന്ന് ഗോവയിലെ പോർച്ചുഗീസുസൈന്യത്തിൻെറ സംഖ്യ എന്തായിരുന്നിരിക്കണം?''

''വെറും എട്ടോ പത്തോ പ്ളാററൂണുകൾ.''

യുദ്ധസന്നദ്ധതയില്ലാത്ത ഒരു പട്ടാളത്തിൻെറ അവശിഷ്ടം, മനോധർമ്മത്തിനൊത്ത് സാമ്രാജ്യമുദ്രകൾ കാട്ടുന്ന അഞ്ഞൂറോളം കൂടിയാട്ടക്കാർ, 'ഫെനി'☆യുടെ മോഹാലസ്യത്തിൽ, ഉച്ചത്തണലിൽ, ഇരുണ്ട സുന്ദരികളുമായി ശൃംഗരിച്ചതിൻെറ ഓർമ്മനുണഞ്ഞ്, കാലാന്തരത്തിൻെറ അധികപ്പററുകളായി, വീരഗാഥകളുടെ തൊട്ടിലുകളിൽ കിടന്നവർ. മൺമറഞ്ഞ സാമ്രാജ്യത്തിൻെറ ഹാസ്യചിത്രം. തവിട്ടുനിറത്തിലുള്ള പെൺപടയുടെ മുമ്പിൽ സ്വയം അടിയറവച്ച്, സുരക്ഷയ്ക്കായി സ്വന്തം വിത്തുകൾ പെൺപടയ്ക്ക് കോഴകൊടുത്ത് കടൽക്കാററിൽ ഇവർ സ്വപ്നം കണ്ടുകിടന്നു. വെളുത്ത പറങ്കികൾക്ക് ഒരുകാലത്ത് കറുത്ത രാജാക്കന്മാരുണ്ടായിരുന്നു, മൂറുകൾ. ഈ സ്വപ്നങ്ങളിൽ കഴിഞ്ഞകാലങ്ങൾ വീണ്ടും തെളിഞ്ഞു, ചിറകുള്ള കുതിരകളുടെ അകമ്പടിയോടെ ഈ രാജാക്കന്മാർ മാന്ത്രികപ്പരവതാനികളിലേറി പറങ്കിയുടെ ആകാശങ്ങളിൽ ഇന്നും സഞ്ചരിക്കുന്നു. പോർവിമാനവും പടക്കപ്പലും തറപ്പടയുമായി ഇന്ത്യയുടെ ഭയാനകമായ സേനാവ്യൂഹം ഗോവയിലേക്ക് കടന്നപ്പോൾ തങ്ങളുടെ പഴയ രാജാക്കന്മാർ തിരിച്ചുവരികയാണെന്ന് പറങ്കികൾ ധരിച്ചു. ഇടിഞ്ഞുപൊളിഞ്ഞ ബാരക്കുകളിൽ ഫെനിയുടേയും സ്ത്രീയുടേയും ധാരാളിത്തത്തിൽ നിന്ന് തികച്ചും ഉണരാനാവാതെ പറങ്കിപ്പടയാളികൾ ആഗതന്മാരെ കൈപൊക്കി വരവേററു. ഞങ്ങളെ കൊല്ലരുതേ, പറങ്കികൾ പറഞ്ഞു, കീഴടങ്ങുംമുമ്പ് ഞങ്ങൾ നഗ്നത മറയ്ക്കട്ടെ, പട്ടാളച്ചട്ടകൾ ധരിക്കട്ടെ, ഞങ്ങൾക്ക് ഏതാനും നിമിഷങ്ങൾ ഇളവുതരിക, ഞങ്ങൾ സ്വപ്നത്തേയും ചുററുപാടിനേയും വേർതിരിക്കട്ടെ, ഫെനിയും പെണ്ണും കടൽക്കാററും ഉച്ചനിഴലും സംഗീതവും ഞങ്ങളുടെ മേൽചുമത്തിയ വിഭ്രമങ്ങളെ ഒന്നു വകതിരിച്ചുവയ്ക്കട്ടെ. മരണത്തിൻേറയും ഉച്ചമയക്കത്തിൻേറയും ലയങ്ങളിണക്കി കാൽപനികതയുടെ സംഗീതം സൃഷ്ടിച്ച ഈ അഭയാർത്ഥികളുടെ തുരുത്ത് കയ്യേറിയിട്ട്—

''എന്നിട്ട്,'' നാരായണൻ പറഞ്ഞു, ''നാമത്രയും നമ്മുടെ സൈനികശക്തിയിൽ ഊററം കൊണ്ടു! മാത്രമല്ല, ഗോവായുദ്ധം ജയിച്ചതിൻെറ പേരിൽ തിരഞ്ഞെടുപ്പ് പ്രചരണം നടത്താൻ നമ്മുടെ വലിയ നേതാക്കന്മാർ പോലും മടിച്ചില്ല.''

''നാണംകൊട്ടൊരു യുദ്ധം!'' സുജാൻസിംഗിൻെറ ഉള്ളിലെ സൈനികൻ അറച്ചുതുപ്പി.

''യുദ്ധത്തിൻെറ ഹാസ്യചിത്രം,'' ഹാസ്യചിത്രകാരൻ പറഞ്ഞു.

ഇത്തിരിയകലെ, ധാബയുടെ മുററത്തെ തന്തൂരുകളുടെ കണൽവെട്ടം തെളിഞ്ഞു, പിന്നെ, മാംസഭുക്കിൻെറ ഹവനകുണ്ഡത്തിൽനിന്ന് ബലിമൃഗത്തിൻെറ വപയുടെ മണം പരന്നു.

''നാം ഭക്ഷണത്തിൻെറ സന്നിധിയിൽ എത്തുന്നു, സുജാൻസിംഗ്.''

''വാഹ്!''

''അമിതമായ തീററക്കൊതി, യുദ്ധങ്ങളുടെ മൂലകാരണം.''

ധാബയിലേക്ക് കടക്കുന്നതിനുമുമ്പ് സുജാൻസിംഗ് ഡിക്കിതുറന്ന് തെളിമയുള്ള ഒരുകുപ്പി നാടൻ ചാരായം പുറത്തെടുത്തു. അവർ ധാബയിലേക്കുകയറി. ധാബയുടെ നീണ്ട ചായ്പിൽ ഒരിരുണ്ട മൂലയിൽ മൂന്നുമല്ലന്മാരുടെ ഇടയിൽ ഇരുന്ന പെണ്ണിനെ നാരായണൻ ശ്രദ്ധിച്ചില്ല. മേശയ്ക്കിരുവശവുമായി നാരായണനും സുജാൻസിംഗും ബെഞ്ചിൻതുണ്ടുകളിൽ ഇരുന്ന് ഗ്ളാസുകളിലേക്ക് ചാരായം പകർന്നു. പൊടുന്നനെ, മല്ലന്മാർയ്ക്കിടയിൽ ഇരുന്ന പെണ്ണ് എഴുന്നേററ്, ഓടാൻ ഇടമില്ലായ്കയാൽ പകരം തപ്പിത്തടഞ്ഞ്, നാരായണൻെറ മുമ്പിൽ കൈകൂപ്പി നിന്നു, ''സാബ്, നമസ്തേ!'' സുജാൻസിംഗ് ആപൽശങ്കയോടെ ഈ പ്രഹസനം കൺപാർത്തു. മല്ലന്മാർ അസ്വസ്ഥരായി, അപകടകാരികളായി.

''എന്നെ മറന്നുവോ, സാബ്?''

''ശേവന്തി!''

ഭക്ഷണം കഴിച്ച് ധാബയിൽ നിന്ന് പുറത്തിറങ്ങുമ്പോൾ നാരായണൻ തന്നിയെ ചിരിച്ചു. ഒട്ടധികം നേരം.

''ഒരു ചക്രം പൂർത്തിയാവുകയാണ്. സുജാൻസിംഗ്'', നാരായണൻ പറഞ്ഞു. ''നമ്മുടെ പരിചയത്തിൻെറ തുടക്കം ഓർമ്മയില്ലേ?''

ഇപ്പോൾ സുജാൻസിംഗും ചിരിച്ചു, ''എങ്ങനെ മറക്കാനാവും, സാബ്?''

''എനിക്ക് ആ സ്ഥലം പരിചയമുണ്ടായിരുന്നില്ല. ഞാൻ മുട്ടിയത് സ്ററുഡിയോവിൻെറ വാതിലായിരുന്നെങ്കിലും വിളികേട്ട് തുറന്നത് എതിർവശത്തെ വാതിലായിരുന്നു, ശേവന്തിയുടെ.''

അതൊക്കെ അയവിറക്കി വണ്ടിയോടിച്ച സുജാൻസിംഗിൻെറ മുഖത്ത് നിഴലും വെളിച്ചവും, മാറിമാറിക്കടന്നു.

''അങ്ങ് അവളെ പിന്നീട് കാണുകയുണ്ടായോ, സാബ്?''

''ഒരഞ്ചാറുതവണ.''

തങ്ങളുടെ ഒന്നാമത്തെ യാത്രയിലെന്ന പോലെ സുജാൻസിംഗ് നാരായണനെ ഇടംകണ്ണിട്ടുനോക്കി.

''ഞങ്ങൾ പരിചയക്കാരായി,'' നാരായണൻ പറഞ്ഞു, ''നല്ല പരിചയക്കാർ. പരിചയം മാത്രം.''

''അങ്ങ് എന്നെ തെററിദ്ധരിക്കുകയാണ്, സാബ്. ഞാൻ സദാചാരത്തിൻെറ പേരിൽ ഒരു കുററാന്വേഷണം നടത്തുകയായിരുന്നില്ല. നേരുപറഞ്ഞാൽ കാരുണ്യം സദാചാരത്തേക്കാൾ എത്രയോ മടങ്ങ് വലിയതാണ്. നാം ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ അവളുടെ സാമുദ്രികലക്ഷണങ്ങൾ കണ്ടറിയുകയായിരുന്നു ഞാൻ—''

മൂന്ന്, വിടന്മാരുടെ പിടിയിൽ പ്രതിഷേധമില്ലാതെ ഇരുന്ന് അവൾ ഭക്ഷണം കഴിച്ചു, അന്നത്തിൻെറ ശ്രാദ്ധാർപ്പണം ഒരാത്മാവിനെപ്പോലെ ഏററുവാങ്ങി. കോഴിക്കാലിൽ നിന്ന് നേരിയ നാരുകൾ ചീന്തിയെടുക്കവേ, ആ പക്ഷിക്കായി അവളുടെ മനസ്സ് തപിച്ചു.

''എനിക്ക് ഈ ലക്ഷണങ്ങൾ അറിയാം,'' സുജാൻസിംഗ് പറഞ്ഞു, ''അവൾ—അവളുടെ പേരെന്തെന്ന് അങ്ങ് പറഞ്ഞത് ഞാൻ മറന്നുപോയി—''

''ശേവന്തി.''

''അതെ. ശേവന്തി ദേവദാസിയാണ്, സതിയുമാണ്. ദാസിയുടെ ഭക്തിയും ആരാധകൻെറ കാമത്തോടു പൊരുത്തപ്പെടുത്തുകയെന്നത് ഒരു നിസ്സാരസിദ്ധിയല്ല, സാബ്. അതുപോലെത്തന്നെ, നിത്യവും ഒരു പുതിയ വൈധവ്യം സഹിക്കുക എന്നതും—''

ഓരോ രാത്രിയും ഓരോ സ്വയംവരം; കിഴവന്മാരേയും കൈകാൽവശമില്ലാത്തവരേയും അവൾ ആദരവോടെ സ്വീകരിച്ച് കിടക്കയിലിരുത്തി, പാട്ടുപെട്ടിയിലെ പതുക്കൻ സംഗീതത്തെ നിറുത്തിവച്ച് അവൾ പശുപതിനാഥൻെറ രാഗമാലിക ആലപിച്ചു, പശുപതിനാഥൻെറ കളങ്കമററ മലമഞ്ഞിനെപ്പോലെ ഈ ഭർത്താക്കന്മാരുടെ മുമ്പിൽ അവൾ വിവസ്ത്രയായിനിന്നു. ഭയാനകമായ രാത്രികൾ; ഭർത്താക്കന്മാർ പാപഭയത്തിൽ നിന്നൊഴിയാൻ പ്രച്ഛന്നവേഷങ്ങളണിഞ്ഞു, മുലപ്പാലിനുവേണ്ടി ദാഹിച്ച തെരുവുകുഞ്ഞായി ഒരുവൻ മുലകളുടെ ചന്ദനച്ചെപ്പുകളിൽ പിടിച്ചുതൂങ്ങി, ഒരുവൻ അവളുടെ തുടകൾ പിടിച്ചകത്തി ബലാൽസംഗമഭിനയിച്ച് ഗോത്രയുദ്ധങ്ങളിലെ വിജയിയായി നിന്നു. അററമില്ലാത്ത സുരതങ്ങൾക്കുശേഷം അവരുടെ ശരീരങ്ങൾ ചവറാവുകയും ആത്മാക്കൾ മരിക്കുകയും ചെയ്തപ്പോൾ, മരിച്ച ആത്മാക്കളുടെ പ്രതിഫലനമായ ജഡങ്ങൾക്കരികേ ഇരുന്ന് പതിവ്രതയായ ശേവന്തി ദുഃഖംപൂണ്ടു, സൂര്യോദയം തേവിടിത്തെരുവിലേക്ക് കടന്നപ്പോൾ ശേവന്തിയിലെ സതി ആ ചിതയിൽ ചാടിയെരിഞ്ഞു.

''ഞാൻ ശേവന്തിയെ കണ്ടിട്ടില്ലായിരുന്നുവെങ്കിൽ,'' നാരായണൻ പറഞ്ഞു, ''വലിയ ഒരറിവ് എനിക്ക് നഷ്ടമായിരുന്നേനെ—''

ശേവന്തി കഥ പറയുമ്പോൾ അവൾക്കു പിന്നിൽ പശുപതിനാഥൻെറ ഗോപുരം ഉയരുന്നതുപോലെ നാരായണന് തോന്നുമായിരുന്നു. ഗോപുരത്തിൻെറ വലിയ കണ്ണുകൾ കൊണ്ട് പശുപതിനാഥൻ താഴോട്ടുനോക്കി; ചുവടെ ചിതറിക്കിടന്ന മൃഗബലിയുടെ അവശിഷ്ടങ്ങളെത്താണ്ടി, അവയെ കാണാതെ, മലന്താരകൾ പററി പാഠശാലയിലേക്ക് പിച്ചവച്ച പെൺകുട്ടിയേത്തേടി. താണ്ഡവകോപം ശമിച്ച് സ്നേഹമായി, നീലക്കഴുത്തിൽ ചുററിയ സർപ്പങ്ങളുടെ ലാസ്യമറിഞ്ഞ് ശിവഗുരു പ്രീതനായി, ശിവഗുരു ഗോപുരത്തിനുള്ളിൽ തപസ്സിരുന്നു.

''അവൾ ഒരൊന്നാന്തരം ചിത്രകാരിയാണ്. ആ ചിത്രങ്ങളിലൂടെ എനിക്കവളെ സ്നേഹമാണ്, സുജാൻസിംഗ്.''

സുജാൻസിംഗ് കളി പറഞ്ഞു, ''അപ്പോൾ വെറുതെയായില്ല അന്നത്തെ പ്രഭാതയാത്ര.''

''സുജാൻസിംഗിൻെറ യാത്ര വെറുതെയായോ?''



''ഇല്ല, സാബ്,'' തെല്ല്, വികാരവായ്പോടെ സുജാൻസിംഗ് മറുപടി പറഞ്ഞു.

''അവൾ ഒരു തൊഴിൽ ചെയ്യുന്നു, അല്ലേ, സുജാൻസിംഗ്?''

''അതെ.''

''ഞാൻ അവളെ ഒരു സുഹൃത്തായി കൊണ്ടുനടന്നേനെ—''

അതു പറഞ്ഞപ്പോൾ തൻെറ ആത്മാവിശ്വാസം പൊടുന്നനെ വാർന്നുപോകുന്നത് നാരായണൻ അറിഞ്ഞു. അവളെ കല്ലെറിയരുതെന്ന് പശുപതിനാഥൻ പറഞ്ഞുവോ ആവോ.

''അതിനുമാത്രം ധൈര്യവും ശുദ്ധിയും എനിക്കുണ്ടോ എന്നറിയില്ല,'' നാരായണൻ പറഞ്ഞു. ''മാത്രമല്ല, അത് മറെറാരു ഇളംചില്ലയെ നോവിച്ചെന്നുംവരും.''

''ആരാണ്, സാബ്, ഈ ഇളംചില്ല?''

''സുന്ദരിയായ ഒരു പെൺകുട്ടി, ഉടലിൻെറ സൗന്ദര്യത്തിലും എത്രയോ മടങ്ങ് സുന്ദരമായ ഒരു മനസ്സിൻെറ ഉടമ.''

''അങ്ങ് അവളെ വിവാഹം കഴിക്കാൻ പോകുന്നോ?''

വണ്ടി കൊണോട്ട് പ്ളെയ്സിലേക്ക് കടന്നു. വാഹനങ്ങളും ചലനവും ഒടുങ്ങുകയായിരുന്നു. ഗുമസ്തൻെറ നഗരം പച്ചക്കറിയുടേയും ഗോതമ്പിൻേറയും കണക്കുകളിൽ മുഴുകി നിരാനന്ദമായ കൊച്ചുകൊച്ചു വീടുകളിൽ മറയുന്നു.

''എനിക്കറിഞ്ഞുകൂട, സുജാൻസിംഗ്,'' നാരായണൻ വിഷാദവാനായി പറഞ്ഞു, ''അവൾ ഒരു പുഴയാണ്—''

ഹിന്ദുക്കുഷ്ഷിൻെറ കൊത്തളങ്ങളിൽ നിന്ന് ചിതറിത്തെറിച്ച വന്യതയുടെ പുഴ, അനുനിമിഷം വിസ്മയങ്ങളിലൂടെ ഗതിമാറുന്ന വചനധാര.

''അറിഞ്ഞുകൂടാ, സുജാൻസിംഗ്. ഞാൻ അവളെ അർഹിക്കുന്നുവോ എന്നറിഞ്ഞുകൂടാ.''

മിൻേറാ റോഡിൻെറ തിരിവിൽ നാരായണനെ ഇറക്കിവിട്ട് സുജാൻസിംഗ് വീട്ടിലേക്ക് യാത്രയായി... നാരായണൻ മുട്ടിവിളിച്ചപ്പോൾ പതിവുപോലെ രമ കതക് തുറന്നുതന്നു. എല്ലാം അറിഞ്ഞപോലെ അവൾ നാരായണൻെറ മുഖത്തേക്ക് കനിവോടെ ഉററുനോക്കി. എന്നിട്ട്, വാതിൽക്കലെ വിളക്കണച്ച്, അപ്രതീക്ഷിതമായി രമ നാരായണൻെറ ചുണ്ടിൽ ഗാഢമായി ഉമ്മവച്ചു. ചുംബനത്തിൻെറ ആർദ്രസംഗീതം ശൈവസർപ്പങ്ങളുടെ ലാസ്യമായി നീണ്ടു.

**(തുടരും)**

---

☆ ഗോവയിലെ കശുമാങ്ങ വാററ്

# ആണവഹരിതം

അബു എബ്രഹാം







**ഹി**രോഷിമാ ദിനമായ ആഗസ്റ്റ് ആറിനാണ് ഞാനിതെഴുതുന്നത്. കേരളത്തിന്റെ വടക്കേയതിർത്തിയിലുള്ള കണ്ണൂർ ജില്ലയിലെ പെരിങ്ങോമിൽ ഒരു അണുശക്തി നിലയം സ്ഥാപിക്കാൻ ആറ്റമിക് എനർജി കമ്മിഷന് സംസ്ഥാനഗവൺമെന്റ് സമ്മതം നൽകിയതിൽ പ്രതിഷേധിക്കാൻ ഇന്നേ ദിവസം കേരളത്തിലങ്ങോളമിങ്ങോളം ഒരുവിഭാഗമാളുകൾ ധർണ നടത്തുകയാണ്. പെരിങ്ങോമിൽത്തന്നെ ആണവവിരുദ്ധ സമിതി ബന്ത് സംഘടിപ്പിക്കുന്നുണ്ട്.

മുൻ മുഖ്യമന്ത്രി സി. ആച്യുതമേനോനും ജസ്റ്റിസ് വി.ആർ. കൃഷ്ണയ്യരുമുൾപ്പെടെ കേരളത്തിലെ ചില പ്രമുഖ വ്യക്തികളുടെ അനുഗ്രഹാശിസ്സുകളോടെയാണ് ഈ പ്രക്ഷോഭം.

രസകരമെന്നുതന്നെ പറയട്ടെ,പ്രഭാഷണങ്ങളിലൂടെയും ജാഥകളിലൂടെയും ലഘുലേഖകളിലൂടെയും ഗ്രാമപ്രദേശങ്ങളിൽ ശാസ്ത്രവും ശാസ്ത്രീയചിന്തയും പ്രചരിപ്പിക്കുന്നതിൽ ഗണ്യമായ പ്രവർത്തനം നടത്തിയിട്ടുള്ള ചെറുപ്പക്കാരുടെ സംഘമായ കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ പിന്തുണയും ഈ പ്രക്ഷോഭണത്തിനുണ്ട്. രാഷ്ട്രീയമായി ഇടതുപക്ഷ ചായ്‌വുള്ള ഇതേ പരിഷത്തുതന്നെ കമ്മ്യൂണിസ്റ്റുകാർ അധികാരത്തിലായിരുന്നപ്പോൾ ആണവനിലയത്തെ എതിർത്തിരുന്നില്ല.

ഒരാൾ അണുശക്തിക്കനുകൂലമോ പ്രതികൂലമോ ആവുന്നതും അയാൾ ശാസ്ത്രാഭിമുഖ്യമുള്ളയാളാണോ അല്ലയോ എന്നതും തമ്മിൽ ബന്ധമൊന്നുമില്ല. ഇരുഭാഗത്തും യുക്തിസഹമായ വാദങ്ങളുണ്ടെങ്കിലും, വികാരാവേശവും ഏറെയുണ്ട്. കോളിയരായ എന്റെ സുഹൃത്തുക്കളുടെ കൂട്ടത്തിൽ പ്രശസ്ത സാമ്പത്തിക വിദഗ്ധൻ ഡോ. കെ.എൻ. രാജ് ആണവോർജ്ജം ഭാവിയുടെ ഊർജ്ജമാണെന്നും മൂന്നാം ലോകവികസനത്തിന് അത് തീർത്തും അത്യാവശ്യമാണെന്നും കരുതുമ്പോൾ പ്രശസ്ത വാസ്തുശില്പിയായ ലാറി ബേക്കറാകട്ടെ അങ്ങേയറ്റം ഭയപ്പാടോടെയാണ് അതിനെ നോക്കിക്കാണുന്നത്.

ആണവോർജ്ജത്തിനെതിരെ പ്രതിഷേധിക്കാൻ ഹിരോഷിമാദിനത്തെ തിരഞ്ഞെടുക്കുന്നതിൽത്തന്നെ ഈ വിഷയത്തെ സംബന്ധിച്ചുള്ള ചിന്താക്കുഴപ്പം പ്രകടമാവുന്നുണ്ട്. എന്തുകൊണ്ടെന്നാൽ, ഹിരോഷിമയും നാഗസാക്കിയും ആറ്റംശക്തിയുടെ നാശോന്മുഖമായ ദുരുപയോഗത്തെ പ്രതിനിധീകരിക്കുമ്പോൾ അണുശക്തിനിലയം അതിന്റെ ഗുണാത്മകവും സൃഷ്ട്യുന്മുഖവുമായ ഭാവമാണ്. ഒന്ന് നെറികെട്ട നശിപ്പിക്കൽ, മറ്റേത് സ്വാസ്ഥ്യവും മാനവപുരോഗതിയും.

പരിസ്ഥിതിവാദികൾ ശാസ്ത്രീയ വസ്തുതകളെ വസ്തുനിഷ്ഠമായി പരിശോധിക്കുന്നതിൽ പരാജയപ്പെടുമ്പോഴും നിരന്തരം പ്രക്ഷോഭത്തിന്റെ വഴിയിലിറങ്ങുമ്പോഴും (ശുദ്ധമായ ഊർജ്ജരൂപങ്ങളായ ആണവനിലയങ്ങൾക്കെതിരെയായാലും ജലവൈദ്യുത പദ്ധതികൾക്കെതിരെയായാലും) അവരുടെ ദുരുപദിഷ്ടമായ പ്രചാരണത്തെ നേരിടുകയും ജനങ്ങളെ പഠിപ്പിക്കുകയും ചെയ്യേണ്ടത് ശാസ്ത്രജ്ഞ സമൂഹത്തിന്റെ ധർമ്മമാണ്. എന്നാൽ ചിലരെ ഒഴിച്ചുനിർത്തിയാൽ ശാസ്ത്രജ്ഞന്മാർ പൊതുവെ പ്രകൃതം കൊണ്ട് പ്രക്ഷോഭണത്തോടും ആശയപ്രചാരണത്തോടുപോലും കൂറുള്ളവരായി കാണപ്പെടുന്നില്ല.

ലണ്ടനിൽനിന്നു പ്രസിദ്ധീകരിക്കുന്ന ഗാർഡിയനിലെ ശാസ്ത്രലേഖകനായ ജഫി ടെയ്‌ലർ ഈയിടെ ഒരു ലേഖനത്തിൽ ഇംഗ്ളണ്ടിലെ ആണവവിരുദ്ധലോബിയെ കടന്നാക്രമിക്കുകയുണ്ടായി. ആണവവ്യവസായം പ്രതീക്ഷാനിർഭരമായാണ് ഇംഗ്ളണ്ടിൽ ആരംഭിച്ചതെങ്കിലും 1970 കളിലും എൺപതുകളിലും എതിരായുള്ള കോലാഹലങ്ങൾ കാരണം അത് കാര്യമായി തടസ്സപ്പെടുകയുണ്ടായി. "അത് ആ വ്യവസായത്തിന്റെ ആത്മവീര്യം കെടുത്തി, അതിന്റെ നൈപുണ്യത്തെ ഒട്ടേറെ നാനാവിധമാക്കി; അധികപ്പറ്റാവാൻ സാദ്ധ്യത കുറഞ്ഞതും പൊതുജനനിന്ദ ഏല്ക്കാത്തതുമായ മേഖലകളിൽ തൊഴിൽ തേടുന്നതിലേക്ക് അത് യുവ എൻജിനീയർമാരെ തള്ളിവിടുകയും ചെയ്തു".






ടെയ്‌ലർ എഴുതുന്നു.

ആ 'ഹ്രസ്വദൃഷ്ടിയോടെയുള്ള പ്രചാരണം, വിജയിച്ചില്ലായിരുന്നെങ്കിൽ ഗൾഫ് മേഖലയുടെ പ്രാധാന്യം ചുരുങ്ങുമായിരുന്നെന്നും സദ്ദാം ഹുസൈനെ താങ്ങേണ്ട ആവശ്യം പാശ്ചാത്യ ലോകത്തിനു വരില്ലായിരുന്നെന്നും അലാസ്ക്കയിലെയും ജനോവാ തീരക്കടലിലെയും എണ്ണച്ചോർച്ചപോലുള്ള പരിസ്ഥിതി വിപത്തുകൾ ഒഴിവാക്കാനാവുമായിരുന്നുവെന്നുമൊക്കെ വാദിക്കാമായിരുന്നെന്ന് ടെയ്‌ലർ അഭിപ്രായപ്പെടുന്നു.

ആണവവിരുദ്ധ ലോബി സ്വീകരിക്കുന്ന അടവിനെപ്പറ്റി ടെയ്‌ലർ ഇങ്ങനെ പറയുന്നു: 'അണുശക്തിയ്ക്ക് കൗശലപൂർവം നൽകിയിരുന്നത് വൃദ്ധദുർമ്മന്ത്രവാദത്തിന്റെ പദവിയാണ്. അതിന്റെ ചെയ്‌വനക്കാർ പിൽക്കാല ശലേമിലെന്നപോലെ ദുർമ്മന്ത്രവാദികളായി. തൽഫലമായി, ഫ്രാൻസിലെപ്പോലുള്ള ഏതാനും ചില ഒറ്റപ്പെട്ട രാജ്യങ്ങളെ ഒഴിവാക്കിയാൽ ലോകംമുഴുവൻ കാറ്റിൽനിന്നോ തിരമാലയിൽനിന്നോ ഒക്കെ വൈദ്യുതിയുൽപ്പാദിപ്പിക്കുന്ന ദുസ്സാദ്ധ്യമായ പദ്ധതികൾ നടപ്പാകുംവരെ കൂടുതൽ കൂടുതലായി എണ്ണയെ ആശ്രയിക്കേണ്ട ഗതികേടിലായിരിക്കുകയാണ്."

ആയിരക്കണക്കിന് കാറ്റാടിയന്ത്രങ്ങൾ ഇംഗ്ളണ്ടിന്റെ വടക്കുഭാഗങ്ങളിൽ ഉയരാൻ പോവുകയാണ്. കാറ്റാടിയന്ത്രങ്ങൾ ആണവനിലയങ്ങളെക്കാളും കുറഞ്ഞ ചെലവിൽ വൈദ്യുതി ഉല്പാദിപ്പിക്കുമെന്ന് ബ്രിട്ടീഷ് വിൻഡ് എനർജി അസോസിയേഷൻ കരുതുന്നു. ജർമ്മനിയിലും ഹോളണ്ടിലും ഡെൻമാർക്കിലും കാറ്റാടി യന്ത്രങ്ങൾക്ക് പ്രിയമേറുന്നു. പതിനേഴായിരം കാറ്റാടിച്ചക്രങ്ങളുമായി കാലിഫോർണിയയാണ് കാറ്റിൽനിന്നുള്ള വൈദ്യുതിയുല്പാദനത്തിൽ മുൻഗാമി. അവ കണ്ണിനും കാതിനും ശല്യമുണ്ടാക്കുന്ന പരിസ്ഥിതി ബീഭത്സതകളാണെന്നും, സാൻ ഫ്രാൻസിസ്ക്കോയിലെ ഗാർഹിക വൈദ്യുതിയാവശ്യങ്ങളുടെ ഒരു ശതമാനം മാത്രമേ അങ്ങനെ ഉല്പാദിപ്പിക്കപ്പെടുന്നുള്ളൂവെന്നുമാണ് ടെയ്‌ലറുടെ പക്ഷം. ഡെൻമാർക്കിലെ കാറ്റാടിയന്ത്രങ്ങൾ (അമേരിക്കയിലുള്ളവയെക്കാൾ ഒതുക്കമുള്ളതും ഒച്ച കുറഞ്ഞതുമാണിവ) വൈദ്യുതിയുടെ രണ്ടു ശതമാനം മാത്രമേ ഉല്പാദിപ്പിക്കുന്നുള്ളൂ.

ആറ്റത്തിൽ നിന്നുള്ള അനന്തശക്തിയെ ഉപകാരപ്പെടുത്തുന്നതിൽ മുൻഗാമിയായിരുന്നു ഒരിക്കൽ ബ്രിട്ടൺ. എന്നാൽ ഇന്ന്, അതിനൊരു യുക്തിസഹമായ ഊർജ്ജനയമില്ലാതായിരിക്കുന്നുവെന്ന് ടെയ്‌ലർ പറയുന്നു. 'ഒരു രാഷ്ട്രമെന്ന നിലയ്ക്ക് നമ്മൾ കെണിയിൽ വീഴ്ത്തപ്പെട്ടിരിക്കുന്നു. പകരം വയ്ക്കാൻ ഗൗരവതരമായ എന്തെങ്കിലും ഉണ്ടാകുംമുമ്പ് ഇനിയും സാദ്ധ്യതകളുള്ള ഊർജ്ജത്തിന്റെ ഏറ്റവും "ഹരിതമായ" രൂപത്തിൽ നിന്ന് ആട്ടിയകറ്റപ്പെടാൻ നമ്മൾ നമ്മെ വിട്ടുകൊടുത്തു'.

ആണവോർജ്ജത്തിനെതിരെ ആണവവിരുദ്ധലോബിയുടെ മുഖ്യവാദം സുരക്ഷിതത്വത്തെ സംബന്ധിച്ചുള്ളതാണ്. ചെർണോബിൽ അവർക്ക് ശക്തമായൊരു ഉദാഹരണമാവുന്നുമുണ്ട്. ചെർണോബിലിനു മുമ്പ് അത് ത്രീമൈൽ ഐലൻഡായിരുന്നു. എന്നാൽ, ആ രണ്ടു സംഭവങ്ങളിലെയും യഥാർത്ഥത്തിലുള്ളതും സംഭവ്യവുമായ അപകട മരണങ്ങളുടെ എണ്ണം കൂട്ടിനോക്കുമ്പോൾ അത് കൽക്കരിഖനികളിലും വ്യവസായസ്ഥാപനങ്ങളിലും സാധാരണ സംഭവിക്കാറുള്ള അപകടമരണങ്ങളുടെ അത്ര എണ്ണം വരുന്നില്ല. ഫോസിൽ ഇന്ധനം കത്തിക്കുമ്പോഴുണ്ടാകുന്ന മലിനീകരണത്തിന്റെ കാര്യം പറയാതിരിക്കുകയാവും ഭേദം.

ടെയ്‌ലർ പറയുന്നു: 'ചെർണോബിലിനെ ആണവവ്യവസായത്തിന്റെ മുഖലക്ഷണമായി ഏതെങ്കിലും വിധത്തിൽ കാണാൻ മുതിരുന്നത് ലണ്ടനിലെ വൻ അഗ്നിബാധയെ ഭയന്ന് നഗരങ്ങളുടെ നിർമ്മാണം നിറുത്തിവയ്ക്കുന്നതുപോലെയോ ടൈറ്റാനിക് താണു പോയെന്നു വച്ച് കപ്പലുകളിറക്കുന്നതേ വേണ്ടെന്നു വയ്ക്കുന്നതുപോലെയോ മണ്ടത്തരമാണ്.'

ചെർണോബിൽ സ്ഫോടനമുണ്ടായത് രണ്ടു കാരണങ്ങളാലാണെന്ന് ടെയ്‌ലർ പറയുന്നു. ഒന്നാമതായി, അത് പണം ലാഭിക്കാനായി സുരക്ഷിതത്വമില്ലാത്ത രൂപകല്പനയിൽ പണിതതുകൊണ്ടാണ്. രണ്ടാമതായി, രൂപകല്പനയിലെ പിഴവുകളുടെ മേൽ നിയമവിരുദ്ധമായ പരീക്ഷണങ്ങൾ നടത്താൻ ഒരുജോടി എൻജിനീയർമാർ ഒരുമ്പെട്ടതുകൊണ്ടാണ്. ആണവോർജ്ജം മെച്ചപ്പെട്ട സാങ്കേതിക വിദ്യയിലൂടെ പൂർണ്ണമായും സുരക്ഷിതത്വത്തിൽ ഉണ്ടാക്കാനാവില്ല എന്നതിന്റെ തെളിവാകുന്നില്ല ചെർണോബിൽ.

പക്ഷേ, അതു ചെയ്യാനാവുന്നതിനു മുമ്പ്, ആണവോർജ്ജത്തെ ഹിരോഷിമയുമായി കൂട്ടിക്കുഴയ്ക്കാത്ത വിധത്തിലുള്ള പൊതുജനാഭിപ്രായം സൃഷ്ടിക്കേണ്ടത് ആവശ്യമാണ്.



മൂന്ന്



ചൈനീസ് കമ്മ്യൂണിസ്ററുപാർട്ടിയുടെ എഴുപതാം വാർഷികം വിപുലമായയാണ് ജൂലൈ ഒന്നാം തീയതി കൊണ്ടാടിയത്. മാർക്സിസം-ലെനിനിസം, മാവോ സിദ്ധാന്തങ്ങളും ഉൾപ്പെടെ അടിസ്ഥാന പ്രമാണങ്ങളിൽനിന്നും വ്യതിചലിക്കുന്ന പ്രശ്നമേയില്ലെന്ന് ആഘോഷ വേളയിൽ പാർട്ടി ജനറൽ ജിയാങ് സെമിൻ പ്രഖ്യാപിക്കുകയുണ്ടായി. പ്രാദേശിക തലസ്ഥാനങ്ങളിലും വാർഷികാഘോഷങ്ങൾ ആർഭാടപൂർവം കൊണ്ടാടി. ഇതിനിടയിൽ കമ്മ്യൂണിസ്ററുപാർട്ടിയുടെ പങ്കിനെ പരിപൂർണ്ണമായി പിന്താങ്ങിക്കൊണ്ട് ചൈനയിലെ എട്ടു കമ്മ്യൂണിസ്ററിതര പാർട്ടികൾ ഒരു പ്രസ്താവന പുറപ്പെടുവിച്ചിരുന്നു. ഇതൊരപൂർവ സംഭവമായിട്ടാണ് ബെയ്ജിങ്ങിലെ പഴയ തലമുറക്കാരായ തന്ത്ര പ്രതിനിധികൾ വിശേഷിപ്പിച്ചത്. ഈ പാർട്ടികളെല്ലാം പ്രതിപക്ഷത്തായതുകൊണ്ടാണ്, ഈ പ്രസ്താവനയ്ക്ക് വലിയ രാഷ്ട്രീയ പ്രാധാന്യം കൈവന്നത്.

ചൈനയിലെ രാഷ്ട്രീയ സ്ഥിതിഗതികളെപ്പററി പലരുമായും ഞാൻ ചർച്ച ചെയ്തു. പ്രത്യയശാസ്ത്രപരമായ ഒരു നിലപാട് സ്വീകരിച്ചുകണ്ടില്ല. മാവോയെയോ ദെങ്ങിനെയോ വളരെ അപൂർവമായി മാത്രമേ അവർ ഉദ്ധരിക്കാറുള്ളു. പലേടത്തും മാവോയുടെ ഉദ്ധരണികൾ പ്രദർശിപ്പിച്ചിരുന്നുവെങ്കിലും, ഇപ്പോൾ അവയെല്ലാം എടുത്തുമാററിയിരിക്കുകയാണ്. റെഡ് ബുക്കും, മാവോയുടെ ഉദ്ബോധനങ്ങളും അപ്രത്യക്ഷമായിരിക്കുന്നു. ഒരു സോഷ്യലിസ്ററ് വിപ്ളവത്തിന്റെ വഴിത്താരയിലാണ് ഇപ്പോൾ ചൈന. സാമ്പത്തികരംഗത്ത് സമഗ്രമായ പുരോഗതിയാണ് ലക്ഷ്യം. ലളിതമല്ല പുതിയ മാർഗ്ഗം. വൈരുദ്ധ്യങ്ങൾ പൊന്തിവരിക സ്വാഭാവികവും. കമ്മ്യൂണിസ്ററുപാർട്ടിക്കുള്ളിലെ അഴിമതിയിൽ നേതൃത്വം ഉൽക്കണ്ഠാഭരിതരാണ്. "നമ്മുടെ പാർട്ടി പൊതുവെ ഭദ്രമാണ്. അടുത്തകാലത്ത് തലയുയർത്തിയിട്ടുള്ള അഴിമതി ചെറിയൊരു വിഭാഗത്തിൽ മാത്രം ഒതുങ്ങിനിൽക്കുന്നു. എങ്കിലും പാർട്ടിയുടെ യശസ്സിനെ കളങ്കപ്പെടുത്തുമെന്നതിനാൽ ഇത് കണ്ടില്ലെന്നു നടിക്കാനാവില്ല"—പാർട്ടി സെക്രട്ടറി ജിയാങ് സെമിൻ പറയുകയുണ്ടായി. ചൈനയിൽ മുതലാളിത്തം വിജയിക്കുകയില്ലെന്ന അഭിപ്രായമാണ് അദ്ദേഹത്തിനുള്ളത്. എന്നാൽ അന്തിമ വിശകലനത്തിൽ മുതലാളിത്തത്തെ അതിജീവിക്കണമെങ്കിൽ സോഷ്യലിസം വിജയിക്കണം. അത് ഉല്പാദന രംഗത്ത് അത്ഭുതങ്ങൾ ഉണ്ടാക്കണമെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി.

സോവിയററു യൂണിയനിലും കിഴക്കേ യൂറോപ്പിലും ഉണ്ടായിരിക്കുന്ന മാററങ്ങളിൽ ചൈനീസ് നേതൃത്വം അസ്വസ്ഥമാണെന്നത് ഒരു യാഥാർത്ഥ്യം മാത്രമാണ്. സോവിയററ് കമ്മ്യൂണിസ്ററ് പാർട്ടിയുടെ പരമാധികാരത്തെ ചൈന ഒരിക്കലും അംഗീകരിച്ചിട്ടില്ലെങ്കിലും, യൂറോപ്പിൽ കമ്മ്യൂണിസത്തിന് സംഭവിച്ചുകൊണ്ടിരിക്കുന്ന ക്ഷയം അവരെ ആശങ്കാകുലരാക്കുന്നുണ്ട്. ക്യൂബയിൽ കാസ്ട്രോയും പരിക്ഷീണനായി വരികയാണ്. ഏഷ്യയിലാകട്ടെ, കമ്മ്യൂണിസ്ററു പ്രസ്ഥാനം തുടങ്ങിയിടത്തുതന്നെ നിൽക്കുന്നു. കഴിഞ്ഞ ഏതാനും മാസങ്ങൾക്കിടയിൽ സോവിയററുയൂണിയനുമായി കൂടുതൽ അടുത്തിരിക്കയാണ്. ആറു കോടി ഡോളറിനുള്ള ഭക്ഷ്യധാന്യങ്ങൾക്കു പുറമെ, മററു പല തരത്തിലും സോവിയററു യൂണിയന് സഹായം എത്തിച്ചിട്ടുണ്ട്. മോസ്കോയുമായി ആദ്യകാല ബന്ധമുണ്ടായിരുന്നവരാണ്, ചൈനയിലെ മുതിർന്ന പല നേതാക്കളും. പാർട്ടി സെക്രട്ടറി ജിയാങ് സെമിൻ മോസ്കോയിലെ സ്ററാലിൻ കാർവർക്ക്സിലെ ഒരു ട്രെയിനിയായിരുന്നു. പ്രധാനമന്ത്രി ലിപെങ് മോസ്കോ യൂണിവേഴ്സിററിയിൽനിന്നും ഇലക്ട്രിക്കൽ എൻജിനീയറിംഗിൽ ബിരുദം നേടിയിട്ടുണ്ട്. വിദ്യാർത്ഥിയായിരുന്നപ്പോൾ സോവിയററു യൂണിയനിലെ ചൈനീസ് വിദ്യാർത്ഥി സംഘടനയുടെ നേതാവു കൂടിയായിരുന്നു അദ്ദേഹം. ഇരുപതുകളിൽ വിപ്ളവത്തെപ്പററി പഠിക്കാൻ മോസ്കോയിലേക്കു പോയ ഇരുപതുപേരടങ്ങുന്ന ചൈനീസ് ബോൾഷവിക് സംഘത്തിലൊരംഗമായിരുന്നു ചൈനീസ് പ്രസിഡൻറ് യാങ് ഷാങ്കുൻ.

# ഇപ്പോഴും സൈക്കിൾയുഗത്തിൽ



ബെയ്ജിംഗിലെ ഷോപ്പിംഗ് ഏറിയായിൽ

ആ രാജ്യങ്ങൾ തമ്മിലുള്ള ബന്ധം വീണ്ടും ഊഷ്മളമായിത്തുടങ്ങിയിട്ടുണ്ട്. ഗോർബച്ചേവ് ബെയ്ജിങ്ങും, ജിയാങ് സെമിൻ മോസ്കോയും സന്ദർശിച്ചു. ലെനിന്റെ നേതൃത്വത്തിൽ മനുഷ്യരാശിയെ ഒരു പുതുയുഗത്തിലേക്ക് നയിച്ച സോവിയററു യൂണിയന്റെ സവിശേഷ പങ്കിനെ പ്രശംസിച്ച സെമിൻ സാമ്പത്തിക രംഗത്ത് ചൈന കൈവരിച്ച വിജയകരമായ നേട്ടങ്ങളും പരാമർശിക്കുകയുണ്ടായി. ചൈനയിൽ സ്ഥാപിച്ചിട്ടുള്ള സ്പെഷ്യൽ സാമ്പത്തിക മേഖലയിൽനിന്നും സോവിയററു യൂണിയന് പലതും പഠിക്കാനുണ്ടെന്നും സെമിൻ ചൂണ്ടിക്കാണിച്ചിരുന്നു.

സാമ്പത്തിക ജീവിതത്തിൽ അയവു വരുത്തിയതിന്റെ ഫലമായി വളരെയേറെ വൈകല്യം കടന്നുകയറിയിട്ടുണ്ടെന്നത് ഒരു യാഥാർത്ഥ്യമാണ്. സ്വകാര്യ ബിസിനസ്സുകാർക്കും സംയുക്ത മേഖലയ്ക്കും കൂടുതൽ സ്വാതന്ത്ര്യം നൽകിയിരിക്കയാണല്ലോ. പുതിയ പരിഷ്കാരങ്ങൾ നടപ്പാക്കുമ്പോൾ ഇതൊക്കെ അനിവാര്യമാണെന്ന് ചൈനീസ് നേതൃത്വം മനസ്സിലാക്കിയിട്ടുണ്ട്. അതുകൊണ്ടുതന്നെ അഴിമതിക്കെതിരെ നേതൃത്വം നിരന്തരമായി പോരാടുന്നുണ്ട്. ഗവൺമെൻറു ഏജൻസികൾ കൃഷിക്കാരിൽനിന്നും നിർബന്ധപ്പിരിവു ന.ട ത്തുന്നുണ്ട്. ഇതിനെ കർക്കശമായി നേരിട്ടേ മതിയാവൂ എന്ന് പ്രധാനമന്ത്രി ലിപെങ് ഉത്തരവിട്ടിരിക്കയാണ്. ഏതാണ്ട് മൂന്നു ലക്ഷത്തിൽപ്പരം ഇത്തരത്തിലുള്ള കേസുകൾ നേതൃത്വത്തിന്റെ പരിശോധനയ്ക്ക് സമർപ്പിച്ചിട്ടുണ്ട്. സാമ്പത്തിക കുററകൃത്യം നടത്തിയതുൾപ്പെടെ നിരവധി കേസുകൾ ഇക്കൂട്ടത്തിൽപ്പെടുന്നു. അഴിമതിയൊന്നും ആരും മറച്ചുവയ്ക്കുന്നില്ല. ദിനപത്രങ്ങൾ അത്തരം സംഭവങ്ങൾ വളരെ പ്രാധാന്യത്തോടെ വെളിച്ചത്തു കൊണ്ടുവരുന്നുണ്ട്.



ആൾ ചൈനാ ജേർണലിസ്റ്റ് അസോസിയേഷൻ ഷെൻഷാനിൽ ഒരുക്കിയ ഒരു പാർട്ടിയിൽ ലേഖകനും പത്നിയും

ഇന്ത്യയിലെ എല്ലാ സംഭവവികാസങ്ങളും വളരെ ശ്രദ്ധയോടെയാണ് ചൈനീസ് നേതൃത്വം നോക്കിക്കാണുന്നത്. ചൈനീസ് വിദേശകാര്യാലയത്തിലെയും, ചൈനാ ഇൻസ്ററിററ്യൂട്ട് ഓഫ് കണ്ടംപററി ഇൻറർ നാഷണൽ റിലേഷൻസ്, ആൾ ചൈന ജേർണലിസ്ററ്സ് അസോസിയേഷൻ, ഏഷ്യ-ആഫ്രിക്ക ഡെവലപ്മെൻറ് ആൻഡ് കമ്മ്യൂണിക്കേഷൻ സൊസൈററി ഓഫ് ചൈന തുടങ്ങി നിരവധി സ്ഥാപനങ്ങളിലുള്ളവരുമായി ഞാൻ ചർച്ച നടത്തി. ഇന്ത്യയെപ്പററി അവർക്കുള്ള അഗാധമായ അറിവ് എന്നെ വിസ്മയപ്പെടുത്തി. ഇന്ത്യയുമായി കൂടുതൽ അടുക്കാനുള്ള അതിയായ അഭിലാഷവും അവരിൽ കാണാൻ കഴിഞ്ഞു. അതേസമയം അതിർത്തി പ്രശ്നത്തിൽ ഇന്ത്യയോട് കടുത്ത എതിർപ്പും അവർക്കുണ്ട്. ചൈനയിലെ വിദേശകാര്യാലയത്തിലെ ഏഷ്യാ ഡിവിഷൻ ഡയറക്ടർ മാഡം ഷാങ് ലിയാനുമായി ഞാൻ ഈ പ്രശ്നങ്ങളെപ്പററിയൊക്കെ സംസാരിച്ചു. പലവട്ടം കൂടിയാലോചനകൾ നടത്തിയെങ്കിലും അതിർത്തിപ്രശ്നത്തിൽ യാതൊരു പുരോഗതിയും ഉണ്ടായിട്ടില്ലെന്ന് തദവസരത്തിൽ അവർ പറഞ്ഞു. അരുണാചൽ പ്രദേശിന്റെ പദവിയോട് ചൈനയ്ക്ക് യോജിപ്പില്ലെന്ന് കൂടിയാലോചനാവേളയിൽ വ്യക്തമാക്കപ്പെട്ടു. കിഴക്കേ അതിർത്തിയിലെ തൊണ്ണൂറായിരം കിലോമീററർ പ്രദേശവും ചൈനയുടേതാണ്. ആ നിലപാടിൽ യാതൊരു മാററവുമില്ല—മാഡം ലിയാൻ വ്യക്തമാക്കി. ഇനിയും കാത്തിരിക്കാൻ ചൈന തയ്യാറാണ്. കൊടുക്കൽ വാങ്ങലിലൂടെ തർക്കം പരിഹരിക്കാനും ഒരുക്കം—അവർ ആവർത്തിച്ചു. പടിഞ്ഞാറേ മേഖലയിൽ തർക്കമൊന്നും നിലവിൽ ഇല്ലെന്നും അവർ ചൂണ്ടിക്കാട്ടി. ബ്രിട്ടീഷുകാരുടെ വൃത്തികെട്ട കളിയുടെ ഫലമായാണ് ഈ പ്രശ്നം ഉത്ഭവിച്ചതെന്ന് അനുസ്മരിപ്പിച്ച അവർ, ചൗ എൻ ലായിയും നെഹ്റുവും തമ്മിൽ നടന്ന സംഭാഷണത്തിൽ തർക്കം പരിഹരിക്കപ്പെടാതെ പോയതിനു കാരണം, വികാരാവേശത്തിൽ പ്രശ്നങ്ങൾ മുങ്ങിപ്പോയതാണെന്നും അവർ അഭിപ്രായപ്പെട്ടു.

തിബത്തിന്റെയും ദലായ് ലാമയുടെയും പ്രശ്നം സംഭാഷണത്തിനിടയിൽ ഞാൻ ഉന്നയിച്ചു. ദലായ് ലാമയെ അവർ വിമർശിച്ചു. ധർമ്മശാലയിൽ ഒരു ഗവൺമെൻറായി പ്രവർത്തിക്കാൻ ദലായ് ലാമയെ എന്തിന് ഇന്ത്യ അനുവദിച്ചു എന്നവർ ചോദിച്ചു. ഇന്ത്യയും ചൈനയും തമ്മിലുള്ള ബന്ധത്തെ ഇതൊക്കെ ബാധിക്കുമെന്നാണ് അവരുടെ അഭിപ്രായം. അമേരിക്കയും മററു രാജ്യങ്ങളും ദലായ് ലാമയെ പിന്താങ്ങുന്നുണ്ടെന്ന കാര്യം ഞാൻ അവരെ ഓർമ്മിപ്പിച്ചു.

ശരിയാണ്, അതൊക്കെ അപകടം പിടിച്ച കാര്യങ്ങളാണ്—അവർ പറഞ്ഞു.

പഞ്ചൻലാമയുടെ മരണത്തോടുകൂടി പുതിയ പഞ്ചൻലാമയുടെ അവതാരത്തെ കണ്ടെത്താൻ നടത്തിയ അന്വേഷണത്തിന്റെ കാര്യം കൂട്ടത്തിൽ അവർ പറഞ്ഞു. "തിബത്തിൽ നിരവധി വികസന പ്രവർത്തനങ്ങൾ നടക്കുന്നുണ്ട്. സന്തോഷഭരിതരാണ് തിബത്തുകാർ. ചിലയവസരങ്ങളിൽ ചില വിദേശികൾ അവിടെ ചെന്നുകേറി ബഹളം കുത്തിപ്പൊക്കാറുണ്ട്" അവർ പറഞ്ഞു. ഇന്ത്യയും ചൈനയും തമ്മിൽ കൂടുതൽ നല്ല ബന്ധം സൃഷ്ടിക്കേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞ അവർ ഇങ്ങനെ കൂട്ടിച്ചേർത്തു. "അതിർത്തിത്തർക്കം അങ്ങനെ നിൽക്കട്ടെ. സാംസ്കാരിക വാണിജ്യ-വ്യാപാരരംഗങ്ങളിൽ ഇരു രാജ്യങ്ങളും ബന്ധം മെച്ചപ്പെടുത്തണം."

മാഡം ലിയാനെപ്പോലെ പലരും ചോദിച്ചു. റാവുവിന്റെ ന്യൂനപക്ഷ ഗവൺമെൻറിന് വെല്ലുവിളികൾ വിജയകരമായി നേരിടാനാവുമോ? എന്തായിരിക്കും വിദേശ നയം? ചൈനയുമായി ബന്ധം മെച്ചപ്പെടുത്താൻ റാവു ഗവൺമെൻറ് പരിശ്രമിക്കുമോ? ഇത്തരം ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളായിരുന്നു അവർക്ക് ആവശ്യം. ചൈനയുടെ വിദേശനയം പരുവപ്പെടുത്തുന്നതിൽ നിർണ്ണായക പങ്കു വഹിക്കുന്ന ഒരു സ്ഥാപനമാണ് ദ ചൈന ഇൻസ്ററിററ്യൂട്ട് ഫോർ കണ്ടംപററി ഇൻറർനാഷണൽ റിലേഷൻസ്. ആ ഇൻസ്ററിററ്യൂട്ടിലെ വിദഗ്ദ്ധന്മാരും ഈ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾക്കായി കാത്തിരിക്കയാണ്. രംഗത്തുനിന്നും മോസ്കോ അപ്രത്യക്ഷമാകുന്നതോടെ ഇന്ത്യയിൽ അമേരിക്കയുടെ സ്വാധീനം വലുതാകാൻ പോവുകയാണെന്ന് കരുതുന്ന ഒരു പണ്ഡിതനാണ് ലിയാങ് ജിജുൻ. ഏഷ്യൻ-ആഫ്രിക്കൻ ഡെവലപ്മെൻറ് ആൻഡ് കമ്മ്യൂണിക്കേഷൻ സൊസൈററി ഓഫ് ചൈനയുടെ വൈസ് പ്രസിഡൻറ് യാങ് ഷു ദുവിന്റെ അഭിപ്രായത്തിൽ ഇന്ത്യയും ചൈനയും തമ്മിലുള്ള ബന്ധം ദൃഢമായാൽ ലോകത്തെ ഒരു ശക്തിക്കും അവരെ ചോദ്യം ചെയ്യാൻ കഴിയുകയില്ലെന്നാണ്.

അഭിപ്രായപ്രകടന സ്വാതന്ത്ര്യം ലഭിച്ചതോടെ എല്ലാ സംഭവത്തെപ്പററിയും തുറന്ന് സംസാരിക്കാൻ ആർക്കും ഒരു വൈമനസ്യവുമില്ല. ഞാൻ കണ്ടവർക്കെല്ലാം ഇന്ത്യയെക്കുറിച്ചറിയണമായിരുന്നു. ബെയ്ജിങ്ങിലെ തിരക്കേറിയ തെരുവുകളിൽ ചുററിക്കറങ്ങുന്നത് ഒരനുഭവമാണ്. നല്ല വൃത്തിയും വെടിപ്പുമുള്ള റോഡുകൾ. ചപ്പും ചവറുമൊന്നുമില്ല. ഗ്രാമങ്ങളിൽപ്പോലും ശുചിത്വം പാലിക്കുന്നതിൽ എല്ലാവരും അതീവ നിഷ്ക്കർഷ പുലർത്തുന്നുണ്ടായിരുന്നു. കഠിനമായ പുകവലിക്കാരാണ് ചൈനക്കാർ. പക്ഷേ നഗരങ്ങളിലും കടകളിലും പൊതുസ്ഥലങ്ങളിലുമെല്ലാം പുകവലി നിരോധിച്ചിട്ടുള്ള ഭാഗങ്ങൾ ഉണ്ട്. എല്ലാത്തരം വിദേശ സാധനങ്ങളും ലഭ്യമാണ്. സിഗററ്റു വിൽക്കുന്ന ചെറിയ കടകളിൽപ്പോലും ടിൻ ബിയറും മററു ശീതള പാനീയങ്ങളും കിട്ടും. 1979-ലെ സ്ഥിതി അതായിരുന്നില്ല. പഴയ ചൈന മാറി. ആ മാററമാകട്ടെ അവിശ്വസനീയവും.

(തുടരും)

# സ്പെഷ്യൽ ഓഫർ സ്കീം

**ഇനി മുതൽ 357 രൂപ വിലയ്ക്കുളള കലാകൗമുദി പ്രസിദ്ധീകരണങ്ങൾ 240 രൂപയ്ക്കു ലഭിക്കും**

കലാകൗമുദി, കഥ ദ്വൈവാരിക, വിമൻസ് മാഗസിൻ എന്നിവയാണ് സ്പെഷ്യൽ ഓഫർ സ്കീമിൽ ഉൾപ്പെടുത്തിയിട്ടുളളത്. ഈ സ്കീം പ്രകാരം വരിക്കാരായാൽ കലാകൗമുദിക്കും കഥയ്ക്കും വിമൻസ് മാഗസിനും കൂടി ഒരു വർഷത്തേക്ക് 240 രൂപ അടച്ചാൽ മതി. 1991 സെപ്തംബർ ആദ്യവാരം മുതൽ ഒരു കൊല്ലക്കാലം കലാകൗമുദിയും കഥയും വിമൻസ് മാഗസിനും വരിക്കാർക്ക് എത്തിച്ചുകൊണ്ടിരിക്കും. ഈ മൂന്നു പ്രസിദ്ധീകരണങ്ങളുടെ വിലയിൽ കാലാകാലം ഉണ്ടാകുന്ന വർദ്ധനവ് ഈ സ്കീമിൽ ചേരുന്നവർക്ക് ബാധകമല്ല. വിശേഷാൽ പ്രതികളും പോസ്റ്റേജിനത്തിൽ വരുന്ന അധിക ചെലവും സൗജന്യമായിരിക്കും. 1991 ആഗസ്റ്റ് 31-ാംതീയതിവരെ ലഭിക്കുന്ന കൂപ്പണുകൾ മാത്രമേ സ്വീകരിക്കുകയുളളൂ. മലയാളത്തിലെ മൂന്നു മികച്ച പ്രസിദ്ധീകരണങ്ങളുടെ ഒരു വർഷത്തെ ലക്കങ്ങൾ സ്വന്തമാക്കാനുളള ഏറ്റവും ലാഭകരമായ ഈ പദ്ധതി പ്രയോജനപ്പെടുത്തുക. ഇന്ത്യയ്ക്കു പുറത്തുളളവർക്ക് ഈ പദ്ധതി ബാധകമല്ല. എങ്കിലും നാട്ടിലുളള ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ വേണ്ടി വിദേശ മലയാളികൾക്ക് ഈ പദ്ധതിയിൽ ചേരാവുന്നതാണ്.

ഇതോടൊപ്പമുളള കൂപ്പൺ പൂരിപ്പിച്ച് 'മാനേജർ, കലാകൗമുദി'ക്ക് 240 രൂപയുടെ ക്രോസ് ചെയ്ത ഡ്രാഫ്റ്റോ പോസ്റ്റൽ ഓർഡറോ ചെക്കോ അല്ലെങ്കിൽ മണിയോർഡറോ അയയ്ക്കുക.

സർക്കുലേഷൻ മാനേജർ,
**കലാകൗമുദി പബ്ലിക്കേഷൻസ് പ്രൈവറ്റ് ലിമിറ്റഡ്,**
കൗമുദി ബിൽഡിംഗ്സ്, പേട്ട,
തിരുവനന്തപുരം–695 024.

## സ്പെഷ്യൽ ഓഫർ 1991

കലാകൗമുദിയും കഥയും വിമൻസ് മാഗസിനും 1991 സെപ്തംബർ ആദ്യവാരം മുതൽ ഒരു കൊല്ലത്തേക്ക് എനിക്ക് തപാലിൽ അയച്ചുതരുന്നതിനായി 240 രൂപയുടെ ഡ്രാഫ്റ്റ് / പോസ്റ്റൽ ഓർഡർ / ചെക്ക് / മണിയോർഡർ ഇതു സഹിതം 'മാനേജർ, കലാകൗമുദി'ക്ക് അയയ്ക്കുന്നു.

പേര്: മി/മിസ് / മിസ്സിസ്: ______________________

വാരികകൾ കിട്ടേണ്ട വിലാസം: ______________________

______________________

______________________



അഹ്മദ് ശരീഫ് പി.



ഫോട്ടോ: ജോൺ അബ്രഹാം

വെങ്കിട്ട രമണൻ

റിസർവ് ബാങ്ക് ഗവർണ്ണർ വെങ്കട്ടരമണനുമായി ഒരു കൂടിക്കാഴ്ച

# പുതിയ സാമ്പത്തിക നയങ്ങളിലൂടെ ഇന്ത്യ കരകയറും

റിസർവ് ബാങ്ക് ഗവർണർ എസ്. വെങ്കട്ടരമണൻെറ ജീവിതംപോലെ തന്നെയാണ് ഇന്ത്യയുടെ സാമ്പത്തിക സമ്പ്രദായവും—സോഷ്യലിസത്തിൽ നിന്നും മുതലാളിത്വത്തിലേക്കുളള ശീഘ്രപ്രയാണം.

കടുത്ത സോഷ്യലിസ്റ്റുകാരനായിരുന്നു ഐ.എ.എസ് ടോപ് റാങ്ക് നേടിയ മലയാളിയായ വെങ്കട്ടരമണൻ. മൻമോഹൻസിംഗിൻെറ വിദേശവായ്പാ പരിഷ്ക്കരണങ്ങളുമായി എങ്ങനെ സമരസപ്പെട്ടുപോകാനാകുന്നുവെന്ന് ചോദിക്കുമ്പോൾ അദ്ദേഹം ചിരിക്കുന്നു: ''ജീവിതകാലംമുഴുവൻ ഒരാൾ ഒരേ വിശ്വാസം വച്ചുപുലർത്തിക്കൊളളണമെന്നില്ല. അങ്ങനെ ചെയ്യാമെന്ന് ഞാനാർക്കും വാക്കു കൊടുത്തിട്ടുമില്ല. സോവിയറ്റ് യൂണിയനിൽപ്പോലും അടിമുടി മാറ്റങ്ങളുണ്ടായി. കാറൽ മാർക്സ് ജീവിച്ചിരുന്നെങ്കിൽ പഴയ തത്വങ്ങളിൽ നിന്ന് അദ്ദേഹവും മാറുമായിരുന്നു.'' അദ്ദേഹം പറഞ്ഞു.

ഇന്ത്യ ഒരു കമ്മ്യൂണിസ്റ്റു സമൂഹമോ സോഷ്യലിസ്റ്റ് സമൂഹമോ അല്ല. തികച്ചും ഒരു മുതലാളിത്ത സമൂഹമാണ്—വെങ്കട്ടരമണൻ പറയുന്നു. പൊതുമേഖല കാര്യക്ഷമമാണെന്ന് തെളിയിച്ചതായി ഞാൻ മനസ്സിലാക്കുന്നില്ല. കാര്യക്ഷമതയാണ് പ്രധാനം. രാജ്യത്തിൻെറ മുഴുവൻ സാമ്പത്തികപ്രശ്നങ്ങളും പരിഹരിക്കാൻ കാര്യക്ഷമതകൊണ്ടേ കഴിയൂ, പൊതുമേഖല കാര്യക്ഷമമായില്ലെങ്കിൽ സാധാരണക്കാരൻെറ ജീവിതം ദുസ്സഹമാവും. വിജയകരമായി നടത്താനാവാത്ത പൊതുമേഖലാ സ്ഥാപനങ്ങൾ സ്വകാര്യ മേഖലയ്ക്ക് വിട്ടുകൊടുക്കണം.

ബോംബെ ഫോർട്ടിൽ ആകാശം മുട്ടെ ഉയർന്നുനില്ക്കുന്ന റിസർവ് ബാങ്ക് കെട്ടിടത്തിൻെറ 20-ാം നിലയിലുളള സ്വന്തം ക്യാബിനിൽ വച്ച് ഇന്ത്യനേരിടുന്ന ഗുരുതരമായ സാമ്പത്തികപ്രശ്നങ്ങളെപ്പറ്റി സംസാരിക്കുകയായിരുന്നു ഗവർണ്ണർ.

അന്താരാഷ്ട്ര നാണയനിധിയിൽ (ഐ.എം.എഫ്) നിന്ന് ഇന്ത്യ വായ്പ എടുക്കുന്നതിനെ വെങ്കട്ടരമണൻ എന്ന പഴയ സോഷ്യലിസ്റ്റ് നൂറു ശതമാനം ന്യായീകരിച്ചു. വായ്പാ ഇടപാട് സംബന്ധിച്ച ചർച്ചകൾക്കായെത്തിയ ഐ.എം.എഫിൻെറ ഉന്നത ഉദ്യോഗസ്ഥന്മാർ തൊട്ടടുത്തമുറിയിൽ അപ്പോൾ ഇരിക്കുന്നുണ്ടായിരുന്നു.

ഇന്ത്യയ്ക്ക് കയറ്റിറക്കുമതിയിലെ അന്തരം മൂലമുണ്ടാകുന്ന പ്രതിവർഷകമ്മി 7 ബില്യൻ ഡോളർ (17500 കോടി രൂപ) ആണ്. ഈ കമ്മി എങ്ങനെ നികത്തണം? അദ്ദേഹം ചോദിച്ചു. കറൻസി അടിക്കുകയോ കടം വാങ്ങുകയോ അല്ലാതെ മൂന്നാമതൊരു മാർഗ്ഗമില്ല. മുമ്പൊന്നുമുണ്ടായിട്ടില്ലാത്തത്ര സങ്കീർണ്ണമായ സാമ്പത്തിക പ്രതിസന്ധിയിലൂടെ രാജ്യം കടന്നുപോവുമ്പോൾ മറ്റുപോംവഴികളില്ല.

കടമെടുക്കുമ്പോൾ മുതലാളിത്ത വല്ക്കരണത്തിനും മറ്റു സാമ്പത്തിക പരിഷ്ക്കരണങ്ങൾക്കുമായി ഐ.എം.എഫ് ചെലുത്തുന്ന സ്വാധീനവും ചർച്ചാവിഷയമായി. ഇതിൽ സ്വാധീനത്തിൻെറയോ സമ്മർദ്ദത്തിൻെറയോ പ്രശ്നമില്ലെന്നാണ് ഗവർണ്ണറുടെ പക്ഷം. ഏത് ബാങ്കിൽ നിന്ന് ആര് കടമെടുത്താലും അവരുടെ തിരിച്ചടയ്ക്കാനുളള ശേഷി ബാങ്കുകൾ ഉറപ്പുവരുത്തുന്നത് സ്വാഭാവികമാണ്. അതിൽ കവിഞ്ഞ ഒന്നുമല്ല ഐ.എം.എഫിൻെറ നിർദ്ദേശങ്ങൾ.

രാസവളങ്ങളുടെ സബ്സിഡി കുറയ്ക്കാനുളള ബജറ്റ് നിർദ്ദേശത്തെ ഗവർണ്ണർ

**കടുത്ത സോഷ്യലിസ്റ്റുകാരനായിരുന്നു ഐ.എ.എസ്. ടോപ് റാങ്ക് നേടിയ മലയാളിയായ വെങ്കട്ടരമണൻ. മൻമോഹൻസിംഗിൻെറ വിദേശ വായ്പാ പരിഷ്കരണങ്ങളുമായി എങ്ങനെ സമരസപ്പെട്ടു പോകാനാകുന്നുവെന്നു ചോദിക്കുമ്പോൾ അദ്ദേഹം ചിരിക്കുന്നു**

ശക്തിയായി ശരിവച്ചു. രൂപയുടെ മൂല്യം കുറച്ചിരിക്കുന്നത് കയറ്റുമതിയും ഇറക്കുമതിയും തമ്മിലുള്ള ഭീമമായ അന്തരം കുറയ്ക്കാനാണ്. 8.5% വരുന്ന ഈ അന്തരം മൂലമാണ് 17500 കോടി രൂപയുടെ വാർഷികകമ്മി വരുന്നത്. ഈ അവസ്ഥ മാറ്റിയെടുക്കാൻ കയറ്റുമതി വർദ്ധിപ്പിക്കണം. കമ്മി 6.5 ശതമാനത്തിലെങ്കിലും നിർത്താൻ കഴിയണം. രൂപയുടെ മൂല്യശോഷണം കൊണ്ടേ അത് സാധ്യമാകൂ. ഇറക്കുമതി വസ്തുക്കൾക്ക് വിലകൂട്ടുകയും വേണം. അമിതമായ ഉപഭോഗത്തിന് ആളുകളുടെ കയ്യിൽ പണമുണ്ടാവരുത്. അങ്ങനെ വരുമ്പോഴേ ഇറക്കുമതി കുറയ്ക്കാനാവൂ. റിസർവ് ബാങ്കിൻെറ ഉന്നമതാണ്.

പക്ഷെ ഈ പരീക്ഷണത്തെ പരാജയപ്പെടുത്തുന്ന സുപ്രധാന ഘടകം ഗവൺമെൻറ് ഇറക്കുമതിയാണ്. മൊത്തം ഇറക്കുമതിയുടെ 70 ശതമാനം സർക്കാരാണ് നിർവ്വഹിക്കുന്നത്. രൂപയുടെ മൂല്യം കുറച്ചതിൻെറ ഉദ്ദിഷ്ടഫലം നഷ്ടപ്പെടുത്താൻ ഇത് ധാരാളം മതി. പെട്രോളിയവും രാസവളങ്ങളുമാണ് കൂടുതൽ ഇറക്കുമതി ചെയ്യുന്നത്. ഭീമമായ വിദേശ വിനിമയം കൊടുത്ത് ഇറക്കുമതി ചെയ്യുന്ന വസ്തുക്കൾ സബ്സിഡി അനുവദിച്ച് വില കുറച്ച് വിറ്റാൽ എന്തു സംഭവിക്കുമെന്ന് ആലോചിക്കാവുന്നതേയുള്ളൂ. അതിനാൽ രാസവളങ്ങളുടെ സബ്സിഡി നിർത്തലാക്കണമെന്ന് അദ്ദേഹം വാദിച്ചു.

സബ്സിഡി നിർത്തലാക്കുന്നത് ഉല്പാദനം കുറയ്ക്കാനിടയാക്കുകയല്ലേ ചെയ്യുന്നു എന്ന ചോദ്യത്തെ ഭക്ഷ്യധാന്യങ്ങളുടെ കണക്ക് നിരത്തിക്കൊണ്ടാണ് ഗവർണ്ണർ നേരിട്ടത്. ഇന്ത്യയിൽ 20 മില്യൻ ടൺ ഭക്ഷ്യധാന്യങ്ങൾ സ്റ്റോക്കുണ്ട്. ഇത്രയും ഇറക്കുമതി ചെയ്യേണ്ടിവരികയാണെങ്കിൽ വിദേശനാണയം വൻതോതിൽ നഷ്ടപ്പെടുമായിരുന്നു. ഈ സ്റ്റോക്ക് നമ്മെ രക്ഷിച്ചു. അതുകൊണ്ട് രൂപയുടെ മൂല്യം ധൈര്യപൂർവ്വം വെട്ടിക്കുറയ്ക്കാൻ കഴിഞ്ഞു. ഈ സ്റ്റോക്കില്ലായിരുന്നെങ്കിൽ നമുക്കത് സാധിക്കില്ലായിരുന്നു. രാസവളങ്ങൾക്ക് വിലകൂടുന്നതിനാൽ ഡിമാൻറ് കുറയുമെന്നും അതുവഴി ഇറക്കുമതിക്കായി വിദേശത്തേക്കു പോകുന്ന പണം കുറയ്ക്കാൻ കഴിയുമെന്നു മാണ് റിസർവ് ബാങ്കിൻെറ നിഗമനം. 6000 കോടി രൂപയുടെ സബ്സിഡിയാണ് ഇപ്പോൾ രാസവളങ്ങൾക്കു നല്കി വരുന്നത്.

രൂപയുടെ മൂല്യം പടിപ്പടിയായി കുറച്ചത് പരീക്ഷണാർത്ഥമാണ്. പ്രതികരണം പരിശോധിച്ചശേഷമാണ് വീണ്ടും കുറച്ചത്. ഒറ്റയടിക്ക് കുറച്ചിരുന്നെങ്കിൽ ഊഹക്കച്ചവടക്കാർ മുതലെടുക്കുമായിരുന്നു. മാത്രമല്ല വിദേശ ഇന്ത്യാക്കാർ പണം നിക്ഷേപിക്കാൻ മടിക്കുകയും ചെയ്യും. ഇനിയുമൊരു വെട്ടിക്കുറയ്ക്കലുണ്ടാവുമെന്ന അഭ്യൂഹം റിസർവ് ബാങ്ക് മേധാവി പൂർണ്ണമായി നിഷേധിച്ചു.

വിദേശവസ്തുക്കൾക്ക് വിലക്കുറവുണ്ട്. മെച്ചപ്പെട്ടതുമായിരിക്കും. അതിനാൽ ആളുകൾ അതിനെ ആശ്രയിക്കുന്നു. വിദേശത്ത് ജോലി ചെയ്യുന്നവർ അവിടെ നിന്ന് കിട്ടുന്ന പണം കൊടുത്താണ് വാങ്ങുന്നത്. ഇവിടെ ജോലി ചെയ്യുന്നവർ നമ്മുടെ പണം കൊടുത്ത് നടത്തുന്ന വിദേശ ഉപഭോഗം നിർത്തിയില്ലെങ്കിൽ താങ്ങാനാവാത്ത നഷ്ടമുണ്ടാവും— ഗവർണ്ണർ ഉപദേശിക്കുന്നു. വിലകുറയുമ്പോൾ അസംസ്കൃത ഇറക്കുമതി വസ്തുക്കൾ ശേഖരിച്ചുവയ്ക്കുന്ന വ്യവസായ പ്രവണതയെയും അദ്ദേഹം വിമർശിച്ചു.

രണ്ട് ബില്യൻ ഡോളർ (5000 കോടി രൂപ) ആണ് ഐ.എം.എഫിൽ നിന്ന് വാങ്ങാനുദ്ദേശിക്കുന്ന വായ്പ.

**പലിശയടക്കം ഒരു വൻതുക തിരിച്ചടയ്ക്കേണ്ടിവരികയില്ലേ?**

സംശയത്തിന് മറുപടി പറയാൻ അദ്ദേഹം കണക്കുകളിലേക്ക് കടന്നില്ല–മൊത്തമായി നോക്കുമ്പോൾ അങ്ങനെ തോന്നും. പക്ഷെ യഥാർത്ഥത്തിൽ അതല്ല സംഭവിക്കുന്നത്. ഐ.എം.എഫ് വായ്പയും അത്രത്തോളം വരുന്ന എൻ.ആർ.ഐ നിക്ഷേപങ്ങളും വരുമാനമുണ്ടാകത്തക്കവിധം ഉപയോഗിച്ചാൽ (Positive Use) ഈ വായ്പയെ ആദായകരമായ ഒരു ബിസിനസ്സാക്കി മാറ്റാം. അതെങ്ങനെ കൈകാര്യം ചെയ്യുന്നുവെന്നതാണ് പ്രശ്നം.

1985-ൽ രാജീവ് ഗാന്ധിയാണ് വ്യാവസായിക ഉദാരവല്ക്കരണത്തിന് തുടക്കമിട്ടത്. 'ഓപനിംഗ് ദി ഇക്കണോമി' എന്ന നയം ഒരു 'അഡ്ജസ്റ്റ്മെൻറ് ' ആയിരുന്നു.

1981-ൽ ആദ്യമായി ഇന്ദിരാഗാന്ധി ഐ.എം.എഫ് വായ്പയെടുത്തതിൻെറ പരിണതഫലമല്ലേ ഇതെന്ന ചോദ്യത്തിന് ''ആരെയും കുറ്റം പറയാനാവുകയില്ലെന്ന'' പൊതു പ്രസ്താവനയിലേക്ക് അദ്ദേഹം വിഷയം മാറ്റി.

**നമ്മുടെ സാമ്പത്തികനില എന്നെങ്കിലും സന്തുലിതമാകുമോ?**

അക്കാര്യത്തിൽ ഗവർണ്ണർക്ക് ഏറെ ശുഭപ്രതീക്ഷയാണുള്ളത്. 30 മാസമാണ് അദ്ദേഹം പറയുന്ന കാലാവധി. സാമ്പത്തിക പരിഷ്ക്കരണങ്ങൾ ഇതേപടി തുടരണമെന്ന ഉപാധിയോടെയാണിതെന്ന് മാത്രം. നമ്മുടെ സാമ്പത്തിക്രമങ്ങളിലും സമ്പ്രദായങ്ങളിലും സാരമായ മാറ്റം വേണം.

**ഐ.എം.എഫിന് അങ്ങനെയും നിർദ്ദേശമുണ്ടോ?**

ഐ.എം.എഫിന് നമ്മുടെ കാര്യങ്ങളിൽ ഇടപെടാനോ സമ്മർദ്ദം ചെലുത്താനോ കഴിയുകയില്ല.

അതേസമയം മൻമോഹൻസിംഗിൻെറ പുത്തൻ പരിഷ്ക്കാരങ്ങളിലൊന്നും ഐ.എം.എഫ് ഭ്രമിച്ചിട്ടില്ലെന്നും വെങ്കട്ടരമണൻെറ വാക്കുകളിൽ സൂചനയുണ്ട്. രൂപയുടെ മൂല്യം വെട്ടിക്കുറച്ചിട്ടും അന്താരാഷ്ട്ര നാണയനിധിക്കാർ സംതൃപ്തരല്ലെന്നാണ് വായ്പ തിരിച്ചടയ്ക്കുന്നത് സംബന്ധമായ അനുരഞ്ജന ചർച്ച നല്കുന്ന പാഠം. ഇന്ത്യൻ സമ്പദ്ക്രമത്തിൽ സമൂലമായ അഴിച്ചുപണിയാണ് അവർ യഥാർത്ഥത്തിൽ ആവശ്യപ്പെടുന്നത്. ഇത് തുറന്നുപറയാൻ എസ്. വെങ്കട്ടരമണൻ അടക്കമുള്ള ഉദ്യോഗസ്ഥന്മാർക്ക് ധൈര്യമില്ലെന്നതാണ് സത്യം. ഐ.എം.എഫുമായി നടന്ന ചർച്ച ഒട്ടും സുഖകരമായിരുന്നില്ല. ചൂടുപിടിച്ചതും അനുനയത്തിലും തീരുമാനത്തിലുമെത്താൻ ബുദ്ധിമുട്ടുള്ളതുമായിരുന്നു— ''നിങ്ങൾ വായ്പ എങ്ങനെ തിരിച്ചുതരും?'' എന്നായിരുന്നു അവരുടെ മുഖ്യചോദ്യം. ഇതിന് സുവ്യക്തമായൊരു മറുപടികൊടുക്കാൻ ഉദ്യോഗസ്ഥന്മാരുടെ അക്കൗണ്ടുകൾ പര്യാപ്തമല്ലാത്തതിനാലാണ് ചർച്ച മൻമോഹൻെറ സന്നിധിയിലേക്ക് തന്നെ തിരിച്ചെത്തിയത്. ഇതിനെപ്പറ്റി എ ടഫ് ഡിസ്കഷൻ എന്നേ ഗവർണ്ണർ പറയാൻ തയ്യാറായുള്ളൂ.

ബജറ്റിലെ കമ്മിയാണ് അവർക്ക് ആശങ്കയുണ്ടാക്കുന്നതെന്നും അദ്ദേഹം സമ്മതിച്ചു. രൂപയുടെ മൂല്യം കുറച്ച 'വിപ്ളവകരമായ' നടപടിയെപ്പോലും ഐ.എം.എഫുകാർ പ്രശംസിച്ചില്ല. ദെ ആർ വറീസ്—കുത്തിക്കുത്തി ചോദിച്ചപ്പേൾ വെങ്കട്ടരമണൻ അത്രയും കൂടി പറഞ്ഞു.

ഇഷ്ടംപോലെ കടം കിട്ടാനായി അന്താരാഷ്ട്രതലത്തിൽ നമ്മുടെ സാമ്പത്തിക നിലയെക്കുറിച്ച് വിശ്വാസ്യത സൃഷ്ടിക്കാനുള്ള അഭ്യാസപ്രകടനങ്ങളാണ് ഇപ്പോൾ നടക്കുന്നത്.

പുതിയ സാമ്പത്തിക നയങ്ങൾ കേരളത്തിന് ഗുണമോ ദോഷമോ എന്ന് ചോദിച്ചപ്പോൾ കേരളത്തിന് വൻനേട്ടമാണെന്ന് ഗവർണ്ണർ സമർത്ഥിച്ചു. കേരളം ഒരു ഇറക്കുമതി സംസ്ഥാനമല്ല. കയറ്റുമതി സംസ്ഥാനമാണ്. റബ്ബറും കശുവണ്ടിയും മറ്റു നാണ്യവിളകളും കയറ്റി അയയ്ക്കുന്ന കേരളത്തിന് ഗുണമാണ് ലഭിക്കുക. കേരളത്തിലേക്ക് ആഭ്യന്തര ഇറക്കുമതിയേ ഉള്ളൂ.

ഐ.എം.എഫ് വായ്പയിൽ നിന്ന് കേരളത്തിന് ഒന്നും ലഭിക്കുകയില്ല. ചില സംസ്ഥാനമന്ത്രിമാരുടെ അത്തരം പ്രസ്താവനകളെക്കുറിച്ച് അഭിപ്രായം പറയാൻ അദ്ദേഹം വിസമ്മതിച്ചു.

എൻ.ആർ.ഐക്കാരെയും വിദേശ ഇന്ത്യാക്കാരെയും ഔദ്യോഗികമായി സ്വർണ്ണം കൊണ്ടുവരാൻ അനുവദിക്കണമെന്നും ഗവർണ്ണർ അഭിപ്രായപ്പെട്ടു. അവരോട് ക്രിമിനലുകളെപ്പോലെ പെരുമാറരുത്. പാക്കിസ്ഥാൻ 20 ശതമാനം ഡ്യൂട്ടി അടച്ച് സ്വർണ്ണം കൊണ്ടുവരാൻ അനുവദിക്കുന്ന കാര്യം അദ്ദേഹം ഉദാഹരിച്ചു. അങ്ങനെ ചെയ്താൽ കള്ളക്കടത്ത് നിർമ്മാർജ്ജനം ചെയ്യാനും കുഴൽപ്പണമിടപാട് ഇല്ലാതാക്കാനും വ്യാജ ഡോളർ ബിസിനസ്സിൻെറ കഴുത്തറുക്കാനും സാധിക്കുന്നതോടൊപ്പം രാജ്യത്തിൻെറ സാമ്പത്തികനില മെച്ചപ്പെടുകയും ചെയ്യും.

**കാര്യക്ഷമതയാണ് പ്രധാനം. രാജ്യത്തിൻെറ മുഴുവൻ സാമ്പത്തിക പ്രശ്നങ്ങളും പരിഹരിക്കാൻ കാര്യക്ഷമത കൊണ്ടേ കഴിയൂ. പൊതു മേഖല കാര്യക്ഷമമായില്ലെങ്കിൽ സാധാരണക്കാരൻെറ ജീവിതം ദുസ്സഹമാവും. വിജയകരമായി നടത്താനാവാത്ത പൊതു മേഖലാ സ്ഥാപനങ്ങൾ സ്വകാര്യ മേഖലയ്ക്ക് വിട്ടുകൊടുക്കണം.**

## വെങ്കട്ടരമണൻ ഒരു രേഖാചിത്രം

ഒരു ഗവൺമെൻറ് സ്കൂൾ അധ്യാപകനായിരുന്ന ശങ്കരനാരായണ അയ്യരു (84)ടെ പുത്രനാണ് എസ്. വെങ്കട്ടരമണൻ. തിരുവനന്തപുരമാണ് സ്വദേശം. സർക്കാർ സ്കൂൾ അധ്യാപകനായതിനാൽ അയ്യർക്ക് ആലപ്പുഴക്കാരിയായ ഭാര്യയെയും മക്കളെയും കൂട്ടി ആറ്റിങ്ങലും കൊല്ലത്തുമെല്ലാം താമസിക്കേണ്ടിവന്നിട്ടുണ്ട്. അതിനാൽ വെങ്കട്ടരമണൻെറ സ്കൂൾ വിദ്യാഭ്യാസം പലയിടത്തുമായിട്ടാണ് പൂർത്തിയായത്. അഞ്ച് സഹോദരികളാണ്. ഏകസഹോദരൻ വിദേശത്താണുള്ളത്. തിരുവനന്തപുരം ജില്ലാകളക്ടർ നളിനി ഡിനെറ്റോ സഹോദരീ പുത്രിയാണ്.

1931-ൽ ജനിച്ച വെങ്കട്ടരമണൻെറ കോളേജ് വിദ്യാഭ്യാസം തിരുവനന്തപുരത്ത് തന്നെയായിരുന്നു. മലയാറ്റൂർ രാമകൃഷ്ണൻെറയും മറ്റും സതീർത്ഥ്യൻ.

മാർ ഇവാനിയോസ് കോളേജിൽ രണ്ടു വർഷം അധ്യാപനം നടത്തിയിട്ടുള്ള വെങ്കട്ടരമണൻ പഠനത്തിൽ എന്നും ഒന്നാമനായിരുന്നു. എസ്.എസ്.എൽ.സി-യിൽ സംസ്ഥാന റാങ്ക് നേടിയതിന് 'ഹിൻറ്' സൈക്കിൾ സമ്മാനം കിട്ടിയത് അദ്ദേഹം മറന്നിട്ടില്ല. ഒരു സാധാരണ കുടുംബമായിരുന്നു ഇവരുടേത്. ഒഴിവ് സമയങ്ങളിൽ ഇംഗ്ലീഷ് പഠിപ്പിക്കാൻ പോയാണ് വെങ്കട്ടരമണൻ പോക്കറ്റ് മണിയുണ്ടാക്കിയത്.

ഒരു സാമ്പത്തിക വിദഗ്ദ്ധനല്ല, അഡ്മിനിസ്ട്രേറ്ററാണ് ഈ ഐ.എ.എസ്സുകാരൻ. കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് മാസ്റ്റർ ഒഫ്സയൻസും അമേരിക്കയിലെ പിറ്റ്സ്ബർഗ് കാർനഗി മെല്ലൻ യൂണിവേഴ്സിറ്റിയിൽ നിന്ന് വ്യവസായ മാനേജ്മെൻറിൽ മാസ്റ്റർ ബിരുദവും കരസ്ഥമാക്കിയിട്ടുണ്ട്. 1953-ൽ ഐ.എ.എസ്സിൽ ചേർന്നു.



ജീവിതകാലം മുഴുവൻ ഒരേപോലെ ജീവിച്ചുകൊള്ളാമെന്ന് ഞാൻ ആർക്കും വാക്കുകൊടുത്തിട്ടില്ല.

തമിഴ്നാട്ടിൽ 1957 മുതൽ 62 വരെ കാർഷിക-ധനകാര്യവകുപ്പിൻെറ ഡെപ്യൂട്ടി സെക്രട്ടറിയായിരുന്നു. 1962 മുതൽ 66 വരെ കേന്ദ്ര ഉരുക്കു-വ്യവസായമന്ത്രിയും കാർഷികമന്ത്രിയും ആയിരുന്ന സി. സുബ്രഹ്മണ്യൻെറ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചു. പിന്നീടാണ് അമേരിക്കയിൽപ്പോയി വ്യവസായ മാനേജ്മെൻറിൽ മാസ്റ്റർ ബിരുദം നേടിയത്. 1968-ൽ തമിഴ്നാട് ഇൻഡസ്ട്രിയൽ ഡവലപ്മെൻറ് കോർപ്പറേഷൻ ചെയർമാനായി. ലോകബാങ്കിൻെറ പോഷകാഹാര—ആരോഗ്യപദ്ധതിക്കായി മൂന്നുവർഷം പ്രവർത്തിച്ചു. ഇന്തോനേഷ്യ, ബ്രസീൽ, കൊളംബിയ, ഇന്ത്യ എന്നിവിടങ്ങളിൽ ഈ പദ്ധതിയുടെ ചുമതലവഹിച്ചു. സത്തേൺ പെട്രോകെമിക്കൽ ഇൻഡസ്ട്രീസ് കോർപ്പറേഷൻെറ ചീഫ് എക്സിക്യൂട്ടീവായിരുന്നു 1977 മുതൽ 83 വരെ. പിന്നീട് ഊർജ്ജവകുപ്പിൻെറ സെക്രട്ടറിയായി. തുടർന്ന് കേന്ദ്ര ധനകാര്യവകുപ്പിൻെറ സെക്രട്ടറിയായിത്തീർന്ന വെങ്കട്ടരമണൻ 89-ൽ ഒരുവർഷക്കാലം പ്രധാനമന്ത്രിയുടെ ഉപദേഷ്ടാവായും കുറച്ചുകാലം കർണ്ണാടക ഗവൺമെൻറിൻെറ ഉപദേഷ്ടാവായും സേവനമനുഷ്ഠിച്ചശേഷമാണ് 1990 ഡിസംബർ 22ന് റിസർവ് ബാങ്ക് ഗവർണ്ണറായി ചുമതലയേറ്റത്.

ജലജയാണ് ഭാര്യ. മകൾ ഗിരിജ മധുരയിൽ കളക്ടറാണിപ്പോൾ. മറ്റൊരു മകൾ സുധ മദ്രാസിൽ സ്വന്തമായി കമ്പ്യൂട്ടർ സ്ഥാപനം നടത്തുന്നു.



വെങ്കിട്ടരമണൻ

മണമ്പൂർ സുരേഷ്

# ലണ്ടനിൽ ഒരു മലയാള നാടകം

**മാനസികമായി ഇപ്പോഴും സായിപ്പിൻെറ അടിമകളായി കഴിയുന്നതിൽ സായൂജ്യം കണ്ടെത്തുന്ന പുങ്കൻമാരെക്കുറിച്ചാണീ നാടകം.**

സ്വരാജ് ദൗള അഥവാ സർ രാജ് ദൗളർ എന്ന ഒരു സാങ്കല്പിക ഇന്ത്യൻ ഗ്രാമം. ഗവൺമെൻറ് ഇൻസ്പെക്ടറുടെ വരവുണ്ടെന്നറിയുമ്പോൾ സ്വരാജ് ദൗളക്കാരനായ ഉദ്യോഗസ്ഥാനുദ്യോഗസ്ഥപ്രമുഖരെല്ലാം അതീവ ജാഗ്രതയോടുകൂടി തയ്യാറെടുക്കുകയാണ്—ബ്രിട്ടീഷ് ഗവൺമെൻറിൻെറ പ്രതിനിധി ആയെത്തുന്ന ഉദ്യോഗസ്ഥ പ്രമുഖനെ സ്വീകരിക്കാൻ. സ്വരാജ് ദൗളക്കാരെ സംബന്ധിച്ചിടത്തോളം ഇന്ത്യ ഇപ്പോഴും ഭരിക്കുന്നത് സായിപ്പന്മാരാണ്. ഇന്ത്യ സ്വാതന്ത്ര്യം നേടുകയും വെളുത്ത സായിപ്പന്മാർ കെട്ടുകെട്ടുകയും ചെയ്ത വിവരം അറിയാൻ സ്വരാജ് ദൗളക്കാർ എങ്ങനെയോ വിട്ടുപോയി. അഴിമതി വീരന്മാരായ പ്രമാണിമാരെല്ലാം (പ്രമാണികളും) ഉദ്യോഗസ്ഥ പ്രമുഖനെ എങ്ങനെ 'പോക്കററിലാക്കാം എന്ന് തലപുകഞ്ഞ് ചിന്തിക്കുകയും അതിനായി കടിപിടികൂട്ടുകയും ചെയ്യുന്നതിനിടയിൽ സായിപ്പിൻെറ കോട്ടും സൂട്ടും തൊപ്പിയുമായി അതാ വരുന്നു ഗവൺമെൻറ് ഇൻസ്പെക്ടർ മിസ്ററർ പീററർ സിങ്ങ് ഉണ്ടാർസി! ബിലാത്തിയിൽ (ബ്രിട്ടൻ) നിന്നെത്തിയ ഉണ്ടാർസിയെ സൽക്കരിക്കാൻ സ്വരാജ് ദൗളക്കാർ പരക്കംപാഞ്ഞ് ഓടുന്നതിനിടയിൽ പീററർസിങ്ങ് ഉണ്ടാർസി ബിലാത്തി വിശേഷങ്ങളൊക്കെ ഒന്നൊന്നായി വിളമ്പിത്തുടങ്ങുന്നു. പാല്പായസം കുടിക്കുന്നതിനേക്കാളും ആസ്വാദ്യതയോടെ ബിലാത്തി വിശേഷം കേൾക്കാൻ കണ്ണും കാതും സമർപ്പിച്ചിരിക്കുകയാണ് സ്വരാജ് ദൗളക്കാർ.

പീററർ സിങ്ങ് ലണ്ടനിലെ ''കൾചറൽ സർക്കിളുകളിൽ'' അങ്ങു കറങ്ങി കറങ്ങി നടക്കുന്ന ഒരു മഹാനാണത്രേ. 'ഫാമിലി റോയലിനെ' വിനോദിപ്പിക്കുകയും അംബാസഡർമാരുടെ ഭാര്യമാരൊത്ത് റമ്മി കളിക്കുകയും ചെയ്യുന്നതിനിടയിൽ 'ഒഥല്ലോ', 'മൗസ് ഇൻ ദ ട്രാപ്' തുടങ്ങിയ ചില ''ചെറിയ'' നാടകങ്ങളും എഴുതാറുണ്ട് നമ്മുടെ ഉണ്ടാർസി. പലപ്പോഴും ബിലാത്തി ബ്രോഡ്കാസ്ററിങ്ങ് കോർപ്പറേഷൻെറ ചെയർമാനായാണത്രേ പലരും അദ്ദേഹത്തെ കാണുന്നത്!

സ്വരാജ് ദൗളയിലെ പ്രമാണിമാരെല്ലാം കൈയിലുള്ളതെല്ലാം നല്കി ഉണ്ടാർസിയുടെ പ്രീതി സംഘടിപ്പിക്കാൻ പരസ്പരം മത്സരിക്കുകയാണ്. പ്രമാണിച്ചിമാരോ? അവരാണെങ്കിൽ കൈയിലുള്ളതും ഇല്ലാത്തതുമായ എന്തും നല്കാൻ തയ്യാറെടുത്തു നില്ക്കുകയാണ്—എങ്ങനെയെങ്കിലും പീററർ സിങ്ങിനോടൊപ്പം പുറപ്പെട്ട് ബിലാത്തി ഒരു നോക്ക് കണ്ടാൽമതി. അവർ ജീവിത സാഫല്യം നേടും. അഴിമതിവീരന്മാരുടേയും വീരപുത്രികളുടേയും ധനവും സദാചാരവും എല്ലാം കീശയിൽ ഭദ്രമായി സൂക്ഷിച്ചുകൊണ്ട് പീററർസിങ്ങ് സ്ഥലം വിടുന്നു. തങ്ങൾ തോളിലേററി നടന്നത് ബിലാത്തി ഗവൺമെൻറ് പ്രതിനിധിയോ ഇൻസ്പെക്ടറോ ആരുമല്ലെന്നും വെറും ഉണ്ടാർസി മാത്രമാണെന്നും വൈകിയവേളയിൽ മാത്രമേ അവർ മനസ്സിലാക്കുന്നുള്ളൂ... റഷ്യൻ നാടകകൃത്തായിരുന്ന ഗൊഗോളിൻെറ നാടകം ഭാരതീയവൽക്കരിച്ച് അവതരിപ്പിക്കുകയാണ് ബ്രിട്ടനിലെ പ്രമുഖ ഏഷ്യൻ തിയേറ്ററായ താരാ


ഫോട്ടോ: സൈമൺ ആനന്ദ്

ജതീന്ദ്ര വർമ്മ


മുരളിമേനോൻ

ആർട്ട്സ് ഗ്രൂപ്പ് ''ഗവൺമെൻറ് ഇൻസ്പെക്ടർ'' എന്ന ഈ നാടകത്തിൽ.

മാനസികമായി ഇപ്പോഴും സായിപ്പിൻെറ അടിമകളായി കഴിയുന്നതിൽ സായൂജ്യം കണ്ടെത്തുന്ന പുങ്കന്മാരെക്കുറിച്ചാണീ നാടകം. അവരുടെ യജമാനൻ ഇപ്പോഴും സായിപ്പ് തന്നെ. ഈ അടിമത്തബോധം കലശലാകുമ്പോൾ മാതൃഭാഷയെ മാത്രമല്ല സ്വന്തം സംസ്കാരത്തേയും താനുയർന്നുവന്ന ചുററുപാടുകളേയും പുറംകാലു കൊണ്ട് ചവിട്ടാൻ ഇവർക്ക് യാതൊരു മടിയുമുണ്ടാവില്ല. സ്വന്തം വ്യക്തിത്വത്തെ ആത്മസത്തയെ പൈതൃകത്തെ മറന്നുകൊണ്ടുള്ള കറുത്ത സായിപ്പന്മാരുടെ അടിമത്തബോധത്തെ നുള്ളി നോവിക്കുകയാണിവിടെ.

നാട്ടിലെ ഇമിറേഷൻ സായിപ്പന്മാർ മാത്രമല്ല വിദേശങ്ങളിൽ ജീവിതമാർഗ്ഗം തേടിയെത്തി തുടർന്ന് കറുത്ത സായിപ്പന്മാരായി, ഉണ്ടാർസിമാരായി മാറുന്നവർക്കുള്ള ഒരു ചൂരൽപ്രയോഗം കൂടിയാണീ നാടകം. മുറിയൻ ഇംഗ്ലീഷും ഇത്തിരി പ്രതാപങ്ങളും ഒത്തിരി അബദ്ധങ്ങളുമായി ഞെളിഞ്ഞു നടക്കുന്നവരെ ഈ നാടകം ശരിക്കും നോവിക്കുകതന്നെ ചെയ്യും. അവർക്കുള്ള ഒരു ചൂരൽപ്രയോഗം കൂടിയാണ് ഈ നാടകം. എല്ലാറ്റിനുമുപരി സായിപ്പ് തിരിച്ചുപോയിട്ടും ഇന്നും ആ കൊളോണിയൽ അടിമത്ത മനോഭാവം സൂക്ഷിക്കുന്നവരെ നോക്കി ഒരു ഹിമാലയൻ ചിരി ചിരിക്കുകയാണ് താരാ ആർട്ട്സിൻെറ ''ഗവൺമെൻറ് ഇൻസ്പെക്ടർ.''

എഴുപതുകളിൽ ലണ്ടനിൽ ആരംഭിച്ച താരാ ആർട്ട്സിൻെറ ഏററവും നല്ല നാടകമാണിത്. അഭൂതപൂർവ്വമായ വിജയം കണക്കിലെടുത്തിട്ടാവണം രണ്ടാമതൊരു സീസണിൽ കൂടി അവതരിപ്പിക്കാൻ ഈ നാടകം തിരഞ്ഞെടുത്തത്. ആദ്യം ഡെൽഹിയിലെ നാഷണൽ സ്കൂൾ ഓഫ് ഡ്രാമയിലെ അനുരുദ്ധ കപൂർ എന്ന വനിതയും തുടർന്ന് താരാ ആർട്ട്സിൻെറ ആർട്ടിസ്ററിക് ഡയറക്ടർ ജതീന്ദ്രവർമ്മയും ഈ നാടകം സംവിധാനം ചെയ്തു.

ഈ നാടകം കണ്ടപ്പോൾ ഇത് തീർച്ചയായും ഒരു ഏഷ്യൻ നാടകമായല്ല പൊതുധാരയിലെ പ്രധാനപ്പെട്ട ഒരു നാടകമായി അവതരിപ്പിക്കാനുള്ള എല്ലാ മികവുമുള്ളതാണെന്ന് തോന്നി. കലയും വിനോദവും അപൂർവ്വമായി സമ്മേളിക്കുന്ന ആ രജതരേഖ ഇവിടെ ദൃശ്യമാണ്. ''ഗവഃഇൻസ്പെക്ടറെ''ക്കുറിച്ച് ഇത്രയും എഴുതാനുള്ള കാരണം നാടകത്തിൻെറ കാലികപ്രസക്തിയും കലാമേന്മയും മാത്രമല്ല ഇതിൻെറ ശില്പികളിൽ പ്രമുഖരായ, സംഗീതജ്ഞൻ വി.ചന്ദ്രൻ, നടൻ മുരളി മേനോൻ, നടി കുക്കു പരമേശ്വരൻ എന്നീ മലയാളികളായ പ്രതിഭകളുടെ സംഭാവനകളേയും അവരുടെ പ്രവർത്തന മേഖലയേയും കുറിച്ച് അല്പം പറയാൻ വേണ്ടിയാണ്. അന്തരിച്ച പ്രൊഫഃജി.ശങ്കരപ്പിള്ള താരാ ആർട്ട്സുമായി തയ്യാറാക്കിയ നാടക-സാംസ്കാരിക വിനിമയത്തിൻെറ ഭാഗമായി 5 വർഷം മുൻപ് ചന്ദ്രനും മുരളിയും ലണ്ടനിലെത്തി. തുടർന്ന് താരാ ആർട്ട്സിൻെറ എല്ലാ നാടകങ്ങളിലും ഇവരുടെ പ്രതിഭാസാന്നിദ്ധ്യം ഉണ്ടായിരുന്നു. ഏററവും നല്ല സഹനടിക്കുള്ള സംസ്ഥാന അവാർഡ് കരസ്ഥമാക്കിയശേഷം 1989-ൽ ഭർത്താവ് മുരളിമേനോനോടൊപ്പം നാടകരംഗത്ത് പ്രവർത്തിക്കാനായി കുക്കു പരമേശ്വരൻ ലണ്ടനിൽ വന്നു.

പ്രൊഫ.ജി.ശങ്കരപ്പിള്ള സ്കൂൾ ഓഫ് ഡ്രാമയുടെ ഡയറക്ടറായിരിക്കേ കാലിക്കട്ട് യൂണിവേഴ്സിററി ലിററിൽ തിയേറ്ററും (CULT) ലണ്ടനിലെ താരാ ആർട്ട്സും തമ്മിലുള്ള കൂട്ടായ്മയുടെ സൃഷ്ടിയായി ആദ്യത്തെ


കുക്കു പരമേശ്വരൻ—ബ്രെഹ്തിൻെറ ഒരു നാടകത്തിൽ


വി. ചന്ദ്രൻ

നാടകം അവതരിപ്പിച്ചു. മഹാഭാരതത്തിലെ വനവാസത്തെ അടിസ്ഥാനമാക്കി തയ്യാറാക്കിയ ആദ്യനാടകം വീടുവിട്ട് അന്യദിക്കുകളിലെത്തുന്ന പ്രവാസികളുടെ അഥവാ കുടിയേററക്കാരുടെ കഥ പറഞ്ഞു. കൾട്ടും താരാ ആർട്ട്സും തമ്മിൽ തുടങ്ങിവച്ച കൂട്ടായ്മ ഇപ്പോൾ താരാ ആർട്ട്സും ചന്ദ്രൻ, മുരളി, കുക്കു ടീമും തമ്മിലുള്ള കൂട്ടായ്മ ആയി മാറിയിട്ടുണ്ട്. പ്രൊഫ.ജി.ശങ്കരപ്പിള്ള അന്തരിക്കുന്നതിനു മുൻപുതന്നെ സ്കൂൾ ഓഫ് ഡ്രാമയിൽ അരങ്ങേറിയ ഉരുൾപൊട്ടലിൽ കൾട്ട് ഒലിച്ചുപോയിരുന്നല്ലോ.

കോഴിക്കോട്ടുകാരനായ ചന്ദ്രനൊരുക്കുന്ന സംഗീതം ഇന്ന് താരാ ആർട്ട്സിന് അഭിമാനിക്കാൻ വക നല്കുന്ന ഒരഭേദ്യഭാഗമായി മാറിയിരിക്കുകയാണെന്നു മാത്രമല്ല അതൊരു ശൈലി ആയിട്ടുകൂടി രൂപാന്തരപ്പെട്ടിരിക്കുകയാണ്. നാടകം കാണുന്നവർക്കാർക്കും ചന്ദ്രനെ മറക്കാൻ കഴിയില്ല. നാടകങ്ങളെക്കുറിച്ച് വരുന്ന നിരൂപണങ്ങളിൽ ഇവിടത്തെ ചെറിയ പത്രങ്ങൾ തുടങ്ങി ഗാർഡിയൻ, ടൈംസ്, ടൈം ഔട്ട് തുടങ്ങിയ പ്രമുഖ പ്രസിദ്ധീകരണങ്ങൾ വരെ ചന്ദ്രൻെറ സംഗീതത്തെക്കുറിച്ച് പ്രത്യേകം എഴുതാറുണ്ട്. സംഗീത സംവിധാനം മാത്രമല്ല സ്റേറജിലിരുന്ന് വ്യത്യസ്ത ഉപകരണങ്ങളിലൂടെ ചന്ദ്രൻ ഒരുക്കുന്ന സംഗീതം നാടകാസ്വാദനത്തിനു കൂടുതൽ സാന്ദ്രത പകരുന്നു. ഏത് പരീക്ഷണത്തിനും വഴങ്ങുന്നതാണ് ചന്ദ്രൻെറ സംഗീതം. പക്ഷേ എപ്പോഴും ഭാരതീയ സംഗീതത്തിൻെറ അടിയൊഴുക്ക് തെളിഞ്ഞു കാണുകയും ചെയ്യാം. സംഗീതവും കലയും ജീവവായുപോലെ കരുതുന്ന ഒരു കുടുംബാന്തരീക്ഷത്തിൽ വളർന്ന ചന്ദ്രൻ ഉന്നതരായ സംഗീത വിദ്വാന്മാരിൽനിന്നും വിദഗ്ദ്ധ ശിക്ഷണം നേടുകയുണ്ടായി. നാടകരംഗത്ത് ശങ്കരപ്പിള്ള സാറിൽനിന്നും ലഭിച്ച ശിക്ഷണം ഒരനുഗ്രഹമായി മാറി. ഇന്നിപ്പോൾ ബ്രിട്ടനിലെ ഏററവും ഉന്നതമായ നാഷണൽ തിയേറ്ററിൽ ജതീന്ദ്രവർമ്മയുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന ചന്ദ്രൻ ഏഷ്യൻ നാടകവേദിയിൽ നിന്നും ബ്രിട്ടൻെറ ദേശീയ നാടകരംഗത്ത് എത്തിനില്ക്കുകയാണ്.

തൻെറ അഭിനയ ശൈലികൊണ്ട് സഹൃദയരുടേയും പത്രമാദ്ധ്യമങ്ങളുടേയും ശ്രദ്ധ നേടിയെടുത്ത നടനാണ് ചന്ദ്രനോടൊപ്പം ലണ്ടനിലെത്തിയ **മുരളിമേനോൻ** '87-ൽ വനവാസം എന്ന നാടകത്തിലൂടെ മുരളി ബ്രിട്ടനിലെ തൻെറ നാടകജീവിതത്തിന് ഹരിശ്രീ കുറിച്ചു. ഇന്നിപ്പോൾ നാഷണൽ തിയേറ്ററിൽ ജതീന്ദ്രവർമ്മയുടെ 'ററാർററൂഫ്' എന്ന നാടകത്തിൽ അഭിനയിക്കുന്നു. സ്കൂൾ ഓഫ് ഡ്രാമയിലെ പഠനത്തിനുശേഷം കൾട്ടിൻെറ പല നാടകങ്ങളിലും അഭിനയിച്ചു. മുരളിയുടെ പ്രതിഭ മികവ് കാട്ടുന്നത് തൻെറ ഒൺമാൻ ഷോയിൽ ആണെന്നു തോന്നുന്നു. സദസ്സിനേയും സദസ്യരേയും കൂട്ടിയിണക്കുന്ന രാസപ്രവർത്തനത്തിൻെറ രഹസ്യം മുരളിക്കറിയാം. ഒഴിഞ്ഞുകിട്ടുന്ന ഒരു ചെറിയ സ്ഥലത്ത് ഒരു മായിക പ്രപഞ്ചം തന്നെ സൃഷ്ടിക്കപ്പെടുന്നു. ബ്രിട്ടനിലുള്ള ഏഷ്യൻ നടന്മാരിൽ ഏററവും മുന്നിൽത്തന്നെയാണ് മുരളിയുടെ സ്ഥാനം. രണ്ട് ലഘു നാടകങ്ങളും താരയ്ക്കുവേണ്ടി മുരളി സംവിധാനം ചെയ്തു.

മലയാള ചലച്ചിത്രാസ്വാദകർക്ക് സുപരിചിതയായ കുക്കു പരമേശ്വരൻ രണ്ടുവർഷത്തെ ചെറിയ കാലയളവിനുള്ളിൽ ബ്രിട്ടനിലെ ഏഷ്യൻ നാടകരംഗത്ത് തൻെറ സാന്നിദ്ധ്യം തെളിയിച്ച ഒരു മികച്ച നടിയാണ്. ''വളരെ കുറഞ്ഞ നിർദ്ദേശം മാത്രമേ ആവശ്യമുള്ളൂ. തൻേറടത്തോടുകൂടിത്തന്നെ തനിക്ക് കിട്ടുന്ന കഥാപാത്രത്തെ അവതരിപ്പിക്കാൻ കുക്കുവിനറിയാം. വളരെ കഴിവുള്ള ഒരു നടി.''

കുക്കുവിനെ നായികയാക്കി ഒരു ലഘു ചിത്രം സംവിധാനം ചെയ്ത കുമാരി ഷക്കീലാമാൻ പറഞ്ഞു. [ഈ ചിത്രം ലണ്ടൻ, ടൊറന്റോ, ന്യൂയോർക്ക്, കാലിഫോർണിയ തുടങ്ങി നിരവധി ഫെസ്ററിവലുകളിൽ അവതരിപ്പിച്ചു] കുക്കു എന്ന നടിയുടെ കഴിവ് ശരിക്കും ചൂഷണം ചെയ്യപ്പെടാനിരിക്കുന്നതേയുള്ളൂ. താരാ ആർട്സിൻെറ ഇനി വരാനിരിക്കുന്ന നാടകങ്ങളിലൂടെ അത് പ്രകടമാകുക തന്നെ ചെയ്യും.

ഒട്ടും അനുഭാവം കാട്ടാത്ത ഒരു ചുററുപാടിൽ ഒരു പുതിയ ജീവിതം കെട്ടിപ്പടുക്കാൻ ശ്രമിക്കുന്ന ഒരുകൂട്ടം ആളുകളുടെ സ്വപ്നത്തിൻെറ യാഥാർത്ഥ്യങ്ങളുടെ പ്രതിരൂപമാണ് താരാ ആർട്ട്സ്. ഭാരതീയ സംസ്കാരത്തിൻെറ ഭാഗമായുണ്ടായിരുന്ന നാടക കലാവബോധത്തെത്തേടിയുള്ള ഒരു യാത്രയാണ്, തീർത്ഥാടനമാണ് താരാ ആർട്ട്സിൻെറ നാടകങ്ങൾ. ഒരു പുതിയ മനുഷ്യൻെറ സ്വത്വം തേടിയുള്ള യാത്ര. ഇത് ഒരിക്കലും പരീക്ഷണത്തിനു വേണ്ടിയുള്ള പരീക്ഷണമോ പഴമ തേടിയുള്ള അന്ധമായ അഭ്യാസമോ അല്ല. ഈ അന്വേഷണത്തിൻെറ ഭാഗമായാണ് ജതീന്ദ്രവർമ്മ സ്കൂൾ ഓഫ് ഡ്രാമയിൽ എത്തിയതും ശങ്കരപ്പിള്ള സാറിനെ കണ്ടുമുട്ടിയതും. തുടർന്ന് കൾട്ടും താരയും തമ്മിൽ പ്രവർത്തിക്കാനുള്ള പാതയൊരുങ്ങി. വി.ചന്ദ്രൻേറയും മുരളീമേനോൻേറയും കുക്കു പരമേശ്വരൻേറയും കലാസപര്യകൾ അന്തരിച്ചുപോയ ശങ്കരപ്പിള്ള സാറിനും സാംസ്കാരിക കേരളത്തിനും സമർപ്പിക്കുന്ന പനിനീർപ്പൂക്കളാണ്.

പി.ജി. പുരുഷോത്തമൻപിള്ള



# പടയണി: ഒരു സിംഹാവലോകനം



''തീണ്ടലുക്കു നീളമെത്ര വീതിയെത്ര
ബ്രാഹ്മണ?
തീണ്ടിയാൽ കറുക്കുമോ വെളുക്കുമോ
ചെവക്കുമോ?''

ഇത് ദ്രാവിഡ കഴകത്തിൻെറയോ, ഡി.എം.കെയുടെയോ ഒരു പ്രചരണഗാനമാണെന്നു തോന്നുന്നുണ്ടോ? എന്നാൽ നിങ്ങൾക്കു തെററി. ഇത് പടയണിയിലെ ഒരു പാട്ടാണ്. പടയണിപ്പാട്ടുകൾ ആകാശവാണി ചിലപ്പോഴൊക്കെ പ്രക്ഷേപണം ചെയ്യാറുണ്ട്. പ്രൊഫ. കടമ്മനിട്ട വാസുദേവൻപിള്ളയും മററും യോഗങ്ങളിൽ അവതരിപ്പിക്കാറുമുണ്ട്. അതെല്ലാം ഓരോ കോലത്തിൻെറ പാട്ടുകളാണ്. പടയണിഭാഷയിൽ അതിനു 'കോലക്കവി' എന്നു പറയും. പിശാചുകോലം, മറുതാക്കോലം, യക്ഷിക്കോലം, മാടൻകോലം, കാലൻകോലം, ഭൈരവിക്കോലം എന്നിത്യാദി കോലങ്ങൾ പലതുണ്ട്. ഓരോന്നും വളരെ ലളിതമായ അഴകുള്ള ശീലുകളാണ്. ''വല്ലംപോലെ വയറും വലിച്ചിട്ടാ''ണ് യക്ഷി വരുന്നത്. മാടനെപ്പററി പറയുന്നത്, ''മാമലപോൽ ഇളകിവരും പൊണ്ണൻ'' എന്നാണ്. ''തങ്കച്ചെടയിൽ പാമ്പൊടു തുമ്പാ തുളസികൊന്ന'' എന്നാണ് മറെറാരു കോലക്കവി തുടങ്ങുന്നത്.

കോലംതുള്ളൽ പടയണിയിലെ അനുഷ്ഠാനപരമായ അംശമാണ്. അനുഷ്ഠാനപരമായ അംശം മാത്രമല്ല സാമൂഹ്യ വിമർശനപരമായ ഒരു അംശം കൂടിയുണ്ട് പടയണിക്ക്. പരദേശി, നമ്പൂരിയും ഉണിക്കോരനും, കുഞ്ഞുമുണ്ടി, പുലയൻ, പ്രവൃത്യാരും പിള്ളയും, ശർക്കരക്കുടക്കാരൻ തുടങ്ങിയവരൊക്കെ പടയണിയിലെ സാമൂഹ്യവിമർശനപരമായ അംശമാണ്. പടയണിക്കാർ ഈ അംശത്തിന്



ഒരു പടയണിക്കോലം

പാട്ടുകഴിഞ്ഞാൽ ''കിട തകുതാക തെയ്യതാം'' എന്നിങ്ങനെ കലാശവും ഉണ്ടാവും. പാടുമ്പോൾ താളത്തിനു ചുവടും വയ്ക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഇടയ്ക്ക് ആ പ്രദേശത്തുണ്ടായ ചെറിയ ചെറിയ സംഭവങ്ങളൊക്കെ പരദേശിയുടെ പരാമർശനത്തിനു വിഷയമാവാറുണ്ട്. സദസ്യരുടെ ഇടയിൽനിന്ന് ആരെങ്കിലും ചോദ്യങ്ങൾ ചോദിക്കുകയും അതിനു മറുപടി പറയുകയും ചെയ്യുന്ന മട്ടിലാണ് സാമൂഹ്യവിമർശനം നടത്തുക. ഇടയ്ക്കിടയ്ക്ക് നല്ല നല്ല നാടൻ ഫലിതങ്ങളും പൊട്ടിക്കും. ചിലപ്പോൾ ഒരു പടയണിക്ക് മൂന്നും നാലും പരദേശികൾ ഉണ്ടാവും. ഒരിക്കൽ ശ്രീ. പി. ഗോവിന്ദപ്പിള്ളയും ഈ ലേഖകനുംകൂടി ഓതറ പുതുക്കുളങ്ങര പടയണി കാണാൻ പോയിരുന്നപ്പോൾ, മൂന്നുനാലു പരദേശിമാരിറങ്ങിയതിൽ ഒരുത്തൻ ''വിനോദം'' പറയുന്ന കൂട്ടത്തിൽ തന്നത്താൻ ചിരിച്ചത് അരോചകമായിത്തോന്നി.

പരദേശിപോലെതന്നെ രസമുള്ള ഒരിനമാണ് 'നമ്പൂരിയും ഉണിക്കോരനും'. ഉണിക്കോരൻ നമ്പൂരിയുടെ ബാല്യക്കാരനായ നായരാണെന്നു സങ്കല്പം. കുരുത്തോല ചെറുതായി കീറിയതുകൊണ്ട് പൂണൂൽ ഇടുന്നതോടുകൂടി നമ്പൂരിയുടെ മേക്കപ്പ് പൂർത്തിയായി. അത്രപോലും വേണ്ടല്ലോ ഉണിക്കോരന്. വടക്കുനിന്ന് മുറജപത്തിനു വരുന്ന നമ്പൂരിയാണിതെന്ന് സങ്കല്പം. നമ്പൂരിയുടെ വടക്കൻഭാഷയിലുള്ള സംഭാഷണവും ഉണിക്കോരൻെറ നാടൻശൈലിയിലേക്കുള്ള പരിഭാഷയും ''വിനോദം'' എന്നു പറയുന്നു. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ ഉത്സവത്തിന് അവതരിപ്പിക്കാറുള്ള ഏഴാമത്തു കളിയും നമ്പൂതിരിമാർ യാത്രകളി എന്നു പറയുന്ന സംഘക്കളിയും പടയണിയിലെ ഈ അംശവും തമ്മിൽ വലിയ സാമ്യമുണ്ട്.

പരദേശിയുടെ കാര്യംതന്നെ എടുക്കാം. പരദേശി എന്ന സങ്കല്പനംതന്നെ ആലോചനാമൃതമാണ്. നമ്മുടെ സമുദായത്തിലെ വൈകൃതങ്ങൾ നമുക്കു ബോദ്ധ്യമാകുന്നതിനെക്കാൾ എളുപ്പത്തിൽ മനസ്സിലാകുന്നത് ഒരു പരദേശിക്കായിരിക്കുമല്ലോ? പതിനെട്ടാം നൂററാണ്ടിലെ പ്രശസ്ത ആംഗല സാഹിത്യകാരനായ ഒളിവർ ഗോൾഡ്സ്മിത്ത് ബ്രിട്ടീഷ് സമുദായത്തെ വിമർശിച്ചുകൊണ്ടെഴുതിയ ''സിററിസൺ ഒഫ് ദ വേൾഡ്'' എന്ന ലേഖനപരമ്പരതന്നെ ഒരു ചൈനീസ് സഞ്ചാരിയുടേതെന്ന മട്ടിലാണെന്നോർക്കുക. അതാണ് പരദേശിയുടെ പ്രസക്തിയും പ്രാധാന്യവും.

അപ്പോൾ ഒരു പ്രശ്നം. എങ്ങാണ്ടുനിന്നു വന്ന ഈ പരദേശിയെ ആരു മൈൻഡു ചെയ്യാൻ? ആളുകളുടെ കൂട്ടത്തിൽനിന്ന് പട്ടിൽപ്പൊതിഞ്ഞ ഒരു കൂമ്പൻ തൊപ്പിയും ചൂടി വെളിച്ചത്തോട്ടു ചാടിവീണുകൊണ്ടാണ് പരദേശിയുടെ രംഗപ്രവേശം. ''അടിപിടി കോലാഹലം, കണ്ടപ്രമാണം, ഇടിപിടീം, ചറുംപുറുങ്കോന്നിരിക്കണം'' എന്ന വായ്ത്താരിയോടെയാണ് ചാടി വീഴുന്നത്. അടിപിടി കോലാഹലം എന്നൊക്കെ കേട്ടാൽ അങ്ങോട്ട് ആരെങ്കിലുമൊക്കെ ശ്രദ്ധിച്ചുപോകുമല്ലോ. ഈശ്വരസ്തുതിപരമായ ചില പാട്ടുകളുമുണ്ട് പരദേശിക്ക്.

''അമ്മിഞ്ഞാ തരേണമെന്ന് ചൊന്നതെൻെറ
തമ്പുരാൻ
ഉണ്ണിയായി വെണ്ണ കവർന്നുണ്ണുമൊരു
ബാലൻ
കാളിയന്മേൽ നൃത്തം വിളയാടുമൊരു
ബാലൻ
ഉള്ളിലുള്ള തള്ളലോടെ ചെന്ന
ശിശുപാലൻ.''

ഇത് അതിൽ ചില വരികളാണ്. ഒരുവട്ടം രസകരമാണ്. ''ഈക്കിലിപ്പേര്യാ?'' എന്നു നമ്പൂരി. ''ഈ ദിക്കിലിപ്പോൾ വരികയാ'' എന്നു ഉണിക്കോരൻെറ പരിഭാഷ. വരുന്ന വഴിക്ക് കോടിമതച്ചിറയിൽ പിള്ളേർ ചൂണ്ടലിട്ടോണ്ടു നില്ക്കുന്നത് നമ്പൂരി കാണുന്നു. എന്നിട്ട് ഒരു കമൻറ്. ''അല്ല, ഒരു വൈണവം. അതിൻെറ അഗ്രത്ത് ഒരുസൂത്രം. അതിൻെറ അഗ്രത്ത് കൊല്ലൻെറ ആന്ത്രം. നടുക്ക് സംബന്ധക്കാരൻ'' എന്നു നമ്പൂരി പറയുമ്പോൾ ഉണിക്കോരൻ അതു തർജ്ജമ ചെയ്യുന്നു. ''വൈണവം വൈണവം എന്നു വച്ചാൽ മുളഞ്ചില്ലി. സൂത്രം അതിൻെറ അററത്തു കെട്ടുന്ന ചരട്. കൊല്ലൻെറ ആന്ത്രം എന്നു വച്ചാൽ ചൂണ്ടൽ. നടുക്ക് സംബന്ധക്കാരൻ എന്നു പറയുന്നത് പൊങ്ങ്.'' എന്നിട്ട് അപവാര്യയായി ''അവൻറമ്മേടെ സംബന്ധക്കാരൻ'' എന്നൊരു കമൻറും. ''അല്ല ശ്ശി കഴിഞ്ഞപ്പോൾ സംബന്ധക്കാരനെ കാണാനില്യ.'' കാര്യം സ്പഷ്ടമാണല്ലോ.

വഴിക്കുവച്ച് നമ്പൂരിയുടെ ഉണ്ണി മരിച്ച വിവരം അറിയാനിടയാവുന്നു. ടെലഫോണും

കമ്പിത്തപാലുമില്ലാതെ എങ്ങനെ അറിഞ്ഞു എന്നു ചോദിക്കരുത്. എൻറുണ്ണ്യേ എന്നു വിലപിച്ചുകൊണ്ട് തലയ്ക്കു കൈയും വച്ച് നമ്പൂരി വഴിക്കിരിക്കുന്നു. നമ്പൂരിക്കുള്ളതിൻെറ ഇരട്ടി ദുഃഖമുണ്ടെന്നാണ് ഉണിക്കോരൻെറ അവകാശം. അവൻ വിലപിക്കുന്നത് എൻറുണ്ണൂണ്ണിയേ എന്നാണ്. വഴിക്ക് ഒരു മാമ്പഴം കിടക്കുന്നതു കണ്ട് ''ഉണിക്കുരാ കണ്ടോ ഒരു മാമ്പഴം'' എന്നു നമ്പൂരി ചോദിക്കുന്നു. രണ്ടുപേരും മുന്നോട്ടു പോകുന്നു. അല്പം കഴിഞ്ഞ് ഉണിക്കുരാ മാമ്പഴം ഇങ്ങ്ട് എടുക്കൂ എന്നു നമ്പൂരി പറയുമ്പോൾ ഏതു മാമ്പഴം എന്നു ഉണിക്കോരൻെറ ചോദ്യം. 'മുമ്പേ നോം ചൂണ്ടിക്കാണിച്ച മാമ്പഴം.'

അത് എടുക്കാൻ പറഞ്ഞില്ലല്ലോ—എന്ന് ഉണിക്കോരൻ.

'ഏഭ്യ. അത് എടുക്കാൻ പ്രത്യേകിച്ച് പറയണോ'— എന്ന് നമ്പൂരിയുടെ ശാസന. കുറെ വഴി കഴിഞ്ഞ് വഴിക്ക് അമേദ്ധ്യം കാണുമ്പോൾ ഉണിക്കുരാ കണ്ടോ അമേദ്ധ്യം എന്നു നമ്പൂരി ചോദിക്കുന്നതും ഉണിക്കോരൻ അപ്പോഴേ അതെടുത്ത് കൈയിലുണ്ടായിരുന്ന കുട്ടയിൽ നിക്ഷേപിക്കുന്നതും അല്പം കഴിഞ്ഞ് ദുർഗ്ഗന്ധത്തെപ്പററി ആക്ഷേപിക്കുന്ന നമ്പൂരിയോട് ഉണിക്കോരൻ കാര്യം പട്ടാങ്ങായി പറയുന്നതും വലിയ ക്ളാസിക്കൽ ഫലിതമൊന്നുമല്ലെങ്കിലും നാട്ടിൻപുറത്തുകാർക്ക് നല്ലതുപോലെ ചിരിക്കാൻ അതു വകനല്കുന്നു.

കുഞ്ഞുമുണ്ടി കരയിലെ കള്ളുകച്ചവടക്കാരിയാണ്. കള്ളു കുടിക്കാൻ ചെല്ലുന്നവരോടൊക്കെ സ്വല്പം ഒന്നു ചിരിക്കുകയും ശൃംഗരിക്കുകയും കുഞ്ഞുമുണ്ടിയുടെ പതിവാണ്. കുഞ്ഞുമുണ്ടി കുഴയുക എന്നാണ് പടയണിക്കാർ പറയുന്നതുതന്നെ. നാട്ടുപ്രമാണി മുതൽ പറയൻവരെയുള്ളവർ കുഞ്ഞുമുണ്ടിയുടെ സവിധത്തിൽ ചെല്ലുകയും അവരോടൊക്കെ കുഞ്ഞുമുണ്ടി കുഴയുകയും ചെയ്യും. കുഞ്ഞുമുണ്ടിയും പറയനുംകൂടി നേരിട്ടു നില്ക്കുമ്പോഴാണ് സുഗ്രീവാജ്ഞക്കാരനായ നാട്ടുപ്രമാണിയുടെ ചെലവ്. നാട്ടുപ്രമാണിയെ കണ്ടതും കുഞ്ഞുമുണ്ടി പ്ളേററങ്ങു മാററുന്നു.

''ഇല്ല പറയനേ, അടിയനേ ങ്ഡഃ..''

വാദി പ്രതിയായില്ലേ? കുഞ്ഞുമുണ്ടി കള്ളു കൊണ്ടു വയ്ക്കുന്നത് കോപ്പയിലും, ഗ്ളാസ്സിലും, കുടുക്കയിലുമൊന്നുമല്ല. പശ്ചാത്തലത്തിൽനിന്നു കരസ്ഥമാക്കിയ ഒരു കൈമണിയാണ് കുഞ്ഞുമുണ്ടിയുടെ ഭാജനം. കുഞ്ഞുമുണ്ടി സ്ത്രീയാണെങ്കിലും സ്ത്രീവേഷം കെട്ടലൊന്നുമില്ല. തോർത്തുകൊണ്ട് ഒരു ഏത്താപ്പിടും എന്നു മാത്രം.

വിനോദമിനങ്ങളിലെ വളരെ പ്രധാനപ്പെട്ട ഒന്നാണ് 'ശർക്കരക്കുടക്കാരൻ'. ഒരു ശർക്കര വ്യാപാരിയും ശർക്കരക്കുടം എടുത്തുകൊണ്ട് പിറകെ വരുന്ന ചുമട്ടുകാരനുമാണ് കഥാപാത്രങ്ങൾ. ശർക്കരക്കുടക്കാരോ എന്നു നീട്ടിവിളിച്ചും എന്തേ എന്നു അതിനെക്കാൾ നീട്ടി വിളികേട്ടുമാണ് ഇരുവരുടെയും രംഗ



മറുതക്കോലം

പ്രവേശം. കരിമ്പിൻതലക്കം മുറിക്കുന്നതു മുതൽ കരിമ്പാട്ടി കുറുക്കി ശർക്കരയാക്കുന്നതുവരെയുള്ള 'പ്രോസസ്' രണ്ടുപേരുംകൂടി സവിസ്തരം പ്രതിപാദിക്കും. പച്ചത്തെറിയാണ് മുഴുവൻ. ആപാദചൂഡം സമാസോക്തി അലങ്കാരത്തിലാകയാൽ ശ്രോതാക്കൾക്കിടയിൽ ഒരു കുഴപ്പവും ഉണ്ടാവുകയില്ല.

വെളുപ്പാൻ കാലത്താണ് കണിയാൻെറ വരവ്. ദൂരെ മാറി നിന്ന് മുരടനക്കുകയേയുള്ളു. ആരെടാ അത് എന്നു ചോദ്യം. അടിയൻ മെച്ചരാണേ.

മെച്ചരോ?

അടിയൻ, കണിയാനാണേ.

ആർക്കണിയാനാടാ. നിനക്കണിയാനാണോ, എനിക്കണിയാനാണോ? എന്നു വീണ്ടും ചോദ്യം. കണിയാനെ ആളയച്ചു വിളിപ്പിച്ചതാണ്. വീട്ടിലെ ഏക സന്തതിയായ പെൺകുട്ടിക്ക് പ്രസവവേദന. എപ്പോഴേക്ക് പ്രസവിക്കും എന്നറിയാൻ പ്രശ്നം വയ്ക്കണം. അതിനാണ് കണിയാനെ വരുത്തിയിരിക്കുന്നത്.

''വല്യമ്പ്രാട്ടിക്ക് തന്തപ്പെഴവനായിരുന്നു. കൊച്ചമ്പ്രാട്ടിക്ക് അടിയനും.'' എന്നാണ് കണിയാൻ സമാധാനിക്കുന്നത്. നന്മകളാൽ സമൃദ്ധമായ നാട്ടിൻപുറത്തുകാർക്ക് ഇതു നല്ല നേരമ്പോക്കിന് വക നല്കും.

ഓരോ കോലം കഴിഞ്ഞ് ഓരോ വിനോദം എന്നിങ്ങനെയാണ് അവതരണക്രമം. തപ്പ്, മദ്ദളം, ഇലത്താളം എന്നിത്രയുമാണ് പശ്ചാത്തലത്തിൽ. മേൽപ്പറഞ്ഞ വിനോദ ഇനങ്ങൾക്കു പുറമെ പട്ടർ, പറയനും കോതയും തുടങ്ങി മററു ചിലയിനങ്ങളും ഉണ്ടാവാറുണ്ട്. ചിലയിനങ്ങൾ ചിലരുടെ 'സ്പെഷ്യാലിററി'യായിരിക്കും. അങ്ങനെയുള്ള വിനോദക്കാരെ കിട്ടുന്നതനുസരിച്ച് ഇനങ്ങളും മാറി എന്നിരിക്കും.

അന്തമണി (ആൻറണിയുടെയും അന്തോണിയുടെയും തത്ഭവമാണ് അന്തമണി.) വള്ളക്കാരനാണ്. ''അന്തമണിക്ക് പതിനെട്ട് വള്ളമുണ്ട്. പരുന്തുവാലൻ, കാക്കവാലൻ, കോഴിവാലൻ....'' ഈ പറയുന്നത് കായൽത്തീരവാസികളായ ലത്തീൻ കത്തോലിക്കരുടെ പ്രത്യേക 'ആക്സൻറി'ലായിരിക്കും. ആളുകളെ അച്ചാപോററി പറഞ്ഞ് പ്രലോഭിപ്പിച്ചാണ് വള്ളത്തിൽ കയററുന്നത്. യാത്രക്കാരായ പലരും വള്ളക്കാരനായ അന്തമണിയും എല്ലാം ഒരാൾ തന്നെ. മാറി മാറിയുള്ള സ്വരത്തിലും ആക്സൻറിലും ഉള്ള പറച്ചിൽ ഒന്നാന്തരം ഒരു മോണോ ആക്ടു തന്നെ. യാത്രക്കാരിൽ ഒരുവൾ കുലീനയായ നായർസ്ത്രീയാണ്. നാനാജ്ഞാതിക്കാർ കയറുന്ന വള്ളത്തിൽ കയറിയാൽ ശുദ്ധം മാറില്ലേ എന്ന് അവർക്ക് ന്യായമായ സംശയം.

'ഞങ്ങൾ ശൂദ്ദരാണ്' എന്നൊരു മൊഴി.

'തൂററലാണെങ്കി അന്തമണീടെ വള്ളത്തിൽ കയറണ്ട'.

അച്ചാപോററി പറഞ്ഞ് വള്ളത്തിൽ കയററിയ യാത്രക്കാരോട് മുഴുവൻ കടത്തുകൂലി വാങ്ങി മടിയിലിട്ടിട്ടേ വള്ളം തള്ളൂ എന്ന് അന്തമണിക്ക് വലിയ നിഷ്ക്കർഷയാണ്. വള്ളം നീക്കി കായലിൻെറ നടുക്ക് ചെല്ലുമ്പോൾ കാററു വരുന്നതും മാളോരെ അടക്കിയിരുത്താൻ അന്തമണി സ്വന്തം ഭാഷയിൽ അവരുടെ നേർക്ക് തട്ടിക്കയറുന്നതും വളരെ സ്വാഭാവികവും രസകരവുമാണ്.

പട്ടാളക്കാരുടെ ഒരു ക്യാമ്പ് ഫയർ ആണ് യഥാർത്ഥത്തിൽ പടയണി. ആളുകൾ പടയണിക്കളത്തിൽ വട്ടം കൂടിയിരിക്കുന്നു. നടുക്ക് ചൂട്ടും പഴയോലയും ഇട്ട് കത്തിച്ചതാണ് വെളിച്ചം. (ഇപ്പോൾ പെട്രോമാക്സും ഇലക്ട്രിക് ബൾബും ഉപയോഗിക്കാറുണ്ട്. എന്നാലും ചൂട്ടു വേണം.) ഗ്രാമത്തിലെ ക്ഷുരകനാണ് വെളിച്ചത്തിൻെറ ചാർജ്. സന്ധ്യകഴിഞ്ഞ് കാപ്പൊലി—എല്ലാവരുംകൂടി ആർപ്പുവിളിച്ചുകൊണ്ട് ചാടുക—യോടുകൂടി തുടങ്ങി പിറേറന്ന് രാവിലെ പൂപ്പടയോടുകൂടിയാണ് അവസാനം.

മദ്ധ്യതിരുവിതാംകൂറിൽ മിക്ക ഭഗവതിക്ഷേത്രങ്ങളിലും കാവുകളിലും മുമ്പ് പടയണി ഉണ്ടായിരുന്നു. ഇപ്പോൾ വളരെ ചുരുക്കം മാത്രം. എല്ലായിടത്തും ബാലേയുടെയും നാടകത്തിൻെറയും കയ്യേററമായിപ്പോയി. കടമ്മനിട്ടയും പുതുക്കുളങ്ങരയും ഇപ്പോഴും പടയണി ഉണ്ട്. കടമ്മനിട്ട പടയണി ഞാൻ കണ്ടിട്ടില്ല. പുതുക്കുളങ്ങരെ കാലൻ കോലം ഒരു വഴിപാടാണ്. പത്തും ഇരുപതും കാണും ഫൈനൽസിൻെറയന്ന്. പിന്നെ വെളുപ്പിന് ആയിരത്തിയൊന്ന് പാളയുടെ ഭൈരവിക്കോലവും. ആകെക്കൂടി വിനോദം എന്നു പറയുന്ന സാമൂഹ്യ വിമർശനപരമായ അംശം വളരെ കുറഞ്ഞു പോകുന്നു. ഇതൊരു വലിയ നഷ്ടംതന്നെയാണ്.

അടുത്ത കാലത്ത് വടശ്ശേരിക്കാവിലെ (ചെങ്ങന്നൂരിനടുത്ത് മുണ്ടൻ കാവിൽ) പടയണി പ്രമാണിച്ച് ഇന്നത്തെ പരിപാടി 'മലയാള മനോരമ'യിൽ കൊടുത്തിരുന്നത് 'ഭടശ്രേണി' എന്നാണ്. എന്തിനാണാവോ ഈ ഗീർവാണം!







# ഉന്മാദത്തെപ്പറ്റി

## മൂന്ന്

ചോദ്യം: എന്താണ് ഉന്മാദത്തിൻെറ നിർവ്വചനം?

ഉത്തരം: ഉന്മാദത്തിൻെറ ഒരവസ്ഥ പറയുന്നത് ''മനസ്സുപഹതേ ബുദ്ധൗ ച പ്രചലിതായാം'' എന്നാണ്. ചരകൻ പറയുന്നത്

ഉന്മാദം പുനർമനോബുദ്ധി സംജ്ഞാജ്ഞാനാസ്മൃതി-

ഭക്തിശില ചേഷ്ടാഹാര വിഭ്രമം വിദ്യാത്''

എന്നാണ്.

(ച:നി: 7–4)

മനോബുദ്ധ്യാദികളുടെ സമനില തെററുന്നതാണ് ഉന്മാദം. ചിന്തിക്കേണ്ടതിനെ ചിന്തിക്കാതിരിക്കുകയും അചിന്ത്യമായതിനെ ചിന്തിക്കുകയും ചെയ്യുന്നതാണ് മനോവിഭ്രമം. പിന്നീട് ഈ വിഭ്രമത്തിൻെറ വകഭേദം പറയുന്നു. സ്വന്തം ബോധത്തോടുകൂടി ഒന്നും ചെയ്യാതിരിക്കുന്നത് സംജ്ഞാവിഭ്രമമാണ്. തീകൊണ്ട് പൊള്ളിയാലും മററും അറിയാതിരിക്കുന്നത് ജ്ഞാനവിഭ്രമമാണ്. ഇക്കാലത്ത് മയക്കുമരുന്ന് കഴിച്ച് ബുദ്ധിയെ കെടുത്തുന്ന പലരും ഹെറോയിൻ എന്ന മരുന്ന് കഴിച്ച് മനസ്സിൽനിന്നും ഭവിഷ്യത്തിനെപ്പററിയുള്ള വിചാരം മാററിക്കളയുന്നതായി കേൾക്കുന്നു. വേണ്ടുന്നതൊന്നും ഓർമ്മയിൽ നിൽക്കാതിരിക്കുകയും വേണ്ടാത്തതിനെ സ്മരിക്കുകയും ചെയ്യുന്നത് സ്മൃതി വിഭ്രമമാണ്. ആദ്യം വേണമെന്ന് വച്ചതിനെ പിന്നീട് വേണ്ടന്ന് വയ്ക്കുന്നത് ഭക്തിവിഭ്രമമാണ്. ക്രോധം ഉണ്ടാവുകയോ ഇല്ലാതാവുകയോ ചെയ്യുന്നത് ശീലവിഭ്രമമാണ്. ഉചിതമല്ലാത്ത ചേഷ്ടകൾ കാണിക്കുന്നത് ചേഷ്ടാവിഭ്രമം. അശൗചാദികൾ ആചരിക്കുന്നത് ആചാരവിഭ്രമമാണ്. പിന്നെയും ചരകസംഹിതയിൽ ഉന്മാദത്തിനുണ്ടായിരിക്കുന്ന പൂർവ്വരൂപങ്ങൾ പറയുന്നു.

ശിരസ്സ് ശൂന്യമായിത്തോന്നുക, കണ്ണ് മലിനമായി തോന്നുക, ചെവിയിൽ മൂളൽ പോലുള്ള ശബ്ദം കേൾക്കുക, കൂടെക്കൂടെ ദീർഘശ്വാസം വിടുക, വായിൽനിന്ന് വെള്ളം ഒഴുകുക, അന്നത്തിൽ ആഗ്രഹമില്ലാതിരിക്കുകയും അരുചിയും അഗ്നിമാന്ദ്യവും ഉണ്ടാവുക. ഹൃദയത്തിൽ എന്തോ അള്ളിപ്പിടിച്ചിരിക്കുന്നതുപോലെ തോന്നുക, അസ്ഥാനത്തിൽ ചിന്ത, പരിശ്രമം, മോഹം, ഉദ്വേഗം ഇവയുണ്ടാവുക, കൂടെക്കൂടെ രോമാഞ്ചം വരുക. പനിയുണ്ടാവുക, മാറാത്ത മനോകാലുഷ്യവും ആകാംക്ഷയും ഉണ്ടായിരിക്കുക എന്നിവയും സ്വപ്നത്തിൽ നിരന്തരം ചുററി സഞ്ചരിക്കുന്നതും ഒരുദിക്കിൽ ഉറച്ചുനിൽക്കാത്തതും വൃത്തികെട്ടതുമായ രൂപങ്ങളെ കാണുന്നതും വേറൊരു ലക്ഷണമാണ്. എള്ളാട്ടുന്ന ചക്കിന്മേൽ കയറിയിരുന്ന് ചുററിത്തിരിയുന്നതായും മൂത്രമൊഴിക്കുമ്പോൾ വേദനയോടെ മർദ്ദിക്കുന്നതായും കലങ്ങിയ വെള്ളത്തിലെ നീർച്ചുഴിയിൽ മുങ്ങുന്നതായും നോക്കുന്നതിൽ നിന്നെല്ലാം കണ്ണ് പിൻവാങ്ങുന്നതായും സ്വപ്നം കാണുക. ഇങ്ങനെ ചരകത്തിൽ പറയുന്ന മാതിരിതന്നെ ഉന്മാദത്തിൻെറ പൂർവ്വരൂപം സുശ്രുതത്തിലും പറയുന്നുണ്ട്. ഈ ലക്ഷണങ്ങളുണ്ടായാൽ അത് പ്രായേണ ഉന്മാദമായി പരിണമിക്കും.

വാതോന്മാദത്തിൻെറ വിശേഷ ലക്ഷണങ്ങൾ പറയുന്നു: എപ്പോഴും ചുററിസഞ്ചരിക്കുക, കണ്ണ് ഭ്രൂപ്രദേശം, ചുണ്ട്, ചുമൽ, താടിയെല്ലിൻെറ അററം, കൈകാലുകൾ ഇവ അകാരണമായി ചലിപ്പിച്ചുകൊണ്ടിരിക്കുക, എപ്പോഴും നിയന്ത്രണമില്ലാതെ അസംബന്ധം പറയുക, വായിൽനിന്ന് നുര വരിക. കൂടെക്കൂടെ അസ്ഥാനത്ത് ചിരിക്കുകയും മന്ദഹസിക്കുകയും നൃത്തംവെയ്ക്കുകയും പാടുകയും വാദ്യഘോഷമുണ്ടാക്കുകയും ചെയ്യുക. ഇതൊക്കെ ഉന്മാദലക്ഷണമാണ്. വീണ, ഓടക്കുഴൽ, ശംഖ്, വലത്തേക്കൈകൊണ്ടുള്ള വാദ്യം ഇവ ഉച്ചത്തിലുണ്ടാക്കി അനുകരിച്ചുകൊണ്ടിരിക്കുക, യാത്ര ചെയ്യാൻ കൊള്ളാത്തതിൽ കയറി യാത്ര ചെയ്യുക, അലങ്കരിക്കാൻ കൊള്ളാത്തതുകൊണ്ട് അലങ്കരിക്കുക, കിട്ടാത്ത ദ്രവ്യങ്ങൾ തിന്നുന്നതിൽ അത്യാഗ്രഹം കാണിക്കുക, കിട്ടുന്ന ദ്രവ്യങ്ങളിൽ നിന്ദ കാണിക്കുക, തീവ്രത, മാത്സര്യം, ശരീരം മെലിയുക, ശരീരത്തിന് പരുപരുപ്പുണ്ടാവുക, കണ്ണ് രണ്ടും വീങ്ങി ചുവന്നിരിക്കുക ഇതെല്ലാം വാതോന്മാദ ലക്ഷണങ്ങളാണ്.

ഇനിയും പിത്തോൻമാദത്തിൻെറ ലക്ഷണങ്ങൾ പറയുന്നു. അസ്ഥാനത്ത് അസഹിഷ്ണുതയും കോപവും സംരംഭവുമുണ്ടാകുക. ശസ്ത്രം, മൺകട്ട, വിറക്, മുഷ്ടി ഇതുകളെക്കൊണ്ട് അവനവനെത്തന്നെയോ മററുള്ളവരേയോ പ്രഹരിക്കുക. അതുപോലെതന്നെ ഓടുക, നിഴലിൽ തിരിഞ്ഞുനോക്കി നിൽക്കുക, മതിവരാതെ തണുത്തവെള്ളം കുടിക്കുക, പഴഞ്ചോറ് തിന്നാൻ കൊതികാണിക്കുക, ശരീരത്തിൽ അമിതമായ ചൂട്, കണ്ണ് ചുവന്നിരിക്കുക, കണ്ണിൽ പച്ചനിറമോ മഞ്ഞനിറമോ വരിക, സ്തംഭിച്ചിരിക്കുക ഇതും പിത്തോന്മാദലക്ഷണമാണ്.

ഇനിയും കഫോന്മാദ ലക്ഷണങ്ങൾ പറയുന്നു. ഒരു സ്ഥലത്തുതന്നെയിരിക്കുക, മൗനമായിരിക്കുക, അല്പം മാത്രം നടക്കുക, വായിൽനിന്നും മൂക്കിൽനിന്നും ഒലിക്കുക, അന്നത്തിൽ ആഗ്രഹമില്ലാതിരിക്കുക, ഗോപ്യസ്ഥാനത്തെ ആഗ്രഹിക്കുക, ശരീരം അറപ്പുളവാക്കുന്നതായിരിക്കുക, ശൗചകാര്യങ്ങളിൽ താല്പര്യമില്ലാതിരിക്കുക, എപ്പോഴും ഉറങ്ങുക ഇതും കഫോന്മാദ ലക്ഷണമാണ്. കഫോന്മാദിയുടെ മുഖത്ത് നീരുവരുന്നു. കണ്ണ് വെളുത്തും സ്തംഭിച്ചും ഇരിക്കുന്നു. പീള വന്ന് മൂടുന്നു. കഫരോഗികൾ തിന്നുകൂടാത്തത് തിന്നാൻ കൊതിക്കുന്നു. ഈ ലക്ഷണങ്ങൾ കലർന്നു വന്നാൽ ഉന്മാദം സന്നിപാതത്താൽ വന്നതാണെന്നറിയണം. ഇനിയും ആഗന്തുകോന്മാദത്തെപ്പററി പറയുന്നു.



ദാലിയുടെ ഒരു രേഖാചിത്രം

വാതാതിദോഷം നിമിത്തമായി ഉണ്ടാകുന്ന ഉന്മാദത്തിൽനിന്ന് നിദാനം പൂർവ്വരൂപം, ലക്ഷണം, സംപ്രാപ്തി, ഉപശയം എന്നീ വിശേഷങ്ങൾ വരുന്നു. ഇതിനെപ്പററി ഇങ്ങനെ പറഞ്ഞു കാണുന്നു. "യസ്തു ദോഷനിമിത്തേഭ്യ ഉന്മാദേഭ്യഃ സമുത്ഥാന പൂർവ്വലിംഗ വേദനോപശയ വിശേഷ സമന്വിതോ ഭവത്യുന്മാദഃ തമാഗന്തുക മാചക്ഷതേ".

ആഗന്തുകമായ ഉന്മാദത്തിന് കാരണമായി പറയുന്നത് പൂർവ്വകൃതമായ അശുഭകർമ്മമാണ്. അത്രേയ മഹർഷിയുടെ അഭിപ്രായത്തിൽ ആഗന്തുകഉന്മാദത്തിൻെറ കാരണം പ്രജ്ഞാപരാധമാണ്. ധീ, ധൃതി, സ്മൃതി എന്നിവയെ വെടിഞ്ഞ് ചെയ്യുന്ന അശുഭകർമ്മമാണ് പ്രജ്ഞാപരാധം. (ധീ= ബുദ്ധി, ധൃതി=ധൈര്യം, അതായത് അഹിതമായതിൽനിന്നും വിട്ടുനിൽക്കാനുള്ള കഴിവ്, സ്മൃതി=ഓർമ്മ) എല്ലാ രോഗങ്ങളും പ്രജ്ഞാപരാധങ്ങളാണെന്ന് പറയാം.

ദേവൻ, ഋഷി, പിതൃക്കൾ, ഗന്ധർവ്വൻ, യക്ഷൻ, രാക്ഷസൻ, പിശാച്, ഗുരു, വൃദ്ധൻ, സിദ്ധൻ, ആചാര്യൻ, പൂജിതജനം ഇവരെ അപമാനിക്കുകയാലും അഹിതമായി ആചരിക്കുകയാലുമാവാം. ദേവൻ, ഋഷി, പിതൃക്കൾ, ഗന്ധർവ്വൻമാർ എന്നെല്ലാം പറയുന്നതിനെ സമഷ്ടിബോധത്തിൽ കിടക്കുന്ന ആദിരൂപങ്ങളായി മനസ്സിലാക്കാവുന്നതാണ്. ഇതിനുദാഹരണമാണ് പഴയ ക്ഷേത്രസങ്കേതങ്ങളും ഇരുളടഞ്ഞ മുറികളും, കുടുംബകലഹങ്ങളുമുള്ള വീടുകളിൽ ഭൂതപ്രേതപിശാചുക്കളുടെ ആവേശമുള്ളതുപോലെ ജനങ്ങൾ ഭയവിഹ്വലരായി കഴിയുന്നതും സമ്പന്നകുടുംബങ്ങളിൽ മനോവികാസമുണ്ടാക്കുന്നതിന് സൗകര്യം കിട്ടാതെ എപ്പോഴും അസ്വതന്ത്രരായി കഴിയുന്ന സ്ത്രീകളും പ്രേതബാധ വന്നവരെപ്പോലെ പ്രാകൃതചേഷ്ടകൾ കാണിക്കുന്നു. വല്ല പടയണിയോ മന്ത്രവാദമോ ചെണ്ടകൊട്ടലോ അങ്ങനെയുള്ള കുടുംബങ്ങളിൽ നടന്നാൽ സ്ത്രീകൾക്ക് ആവേശമുണ്ടായി അവർ തുള്ളുകയും ഗോഷ്ടികൾ കാണിക്കുകയും ഒക്കെ ചെയ്യുന്നതായി കാണാം. അവരുടെ ഗോഷ്ടികളിൽ രതിക്രീഡോത്സുക്യവും കാണാം.

ഈ വിഷയത്തെപ്പററി കൂടുതൽ മനസ്സിലാക്കുന്നതിന് ചരകസംഹിത നിദാനസ്ഥാനം വായിച്ചുനോക്കുക. 8–ാം അദ്ധ്യായത്തിൽ കൊടുത്തിരിക്കുന്നത് അപസ്മാര നിദാനമാണ്. അതും ഉന്മാദ നിദാനംപോലെ വാതജും, പിത്തജും, കഫജും, സന്നിപാതജും എന്നീ തരത്തിലാണ് വരുന്നത്. രജോഗുണം കൊണ്ടും തമോഗുണംകൊണ്ടും മനസ്സ് ക്ഷീണിച്ചവർക്കും വാതാദി ദോഷങ്ങൾ അവയുടെ മാർഗ്ഗംവിട്ട് വിഷമാവസ്ഥയിലായി വർദ്ധിച്ചവർക്കും മലിനവും വികൃതവുമായ ദ്രവ്യങ്ങളോടുകൂടിയ അശുചിയായ ആഹാരം തെററായ വിധത്തിൽ കഴിക്കുന്നവർക്കും ഉന്മാദം വരാറുണ്ട്. അപസ്മാരത്തിൻെറ പൂർണ്ണരൂപം കിട്ടുന്നതിന് ചരകസംഹിത, നിദാനസ്ഥാനം 8–ാം അദ്ധ്യായം മുഴുവനും വായിക്കുക.



ദാലി വരച്ച ഒരു ചിത്രം

സുശ്രുതസംഹിതയിലെ വ്യക്തിത്വവിഭജനം ഏതാണ്ട് പാശ്ചാത്യമനഃശാസ്ത്രത്തിലെ ടൈപ്പ് സൈക്കോളജിപോലെയാണ് പറഞ്ഞിരിക്കുന്നത്. അതിനെ 'അമാനുഷോപസർഗ്ഗ പ്രതിഷേധം' എന്ന പേരിൽ സുശ്രുതസംഹിത ഉത്തരതന്ത്രത്തിൽ 60–ാം അദ്ധ്യായമായി കൊടുത്തിരിക്കുന്നു.

ഭാരതീയർ കുട്ടി പിറന്ന നക്ഷത്രം കാര്യമായി കരുതുകയും അതിൻെറ അടിസ്ഥാനത്തിൽ ജാതകങ്ങൾ എഴുതിച്ച് ഗ്രഹനില നോക്കുകയും മററും ചെയ്യുന്നത് സാധാരണമാണ്. ഇക്കാലത്ത് അതിൽ വിശ്വാസമില്ലാത്തവരുണ്ടെങ്കിലും ഹിന്ദുക്കളല്ലാത്തവരും കൂടുതൽ കൂടുതലായി ജാതകത്തിൽ ശ്രദ്ധവച്ചു വരുന്നത് നമുക്ക് കാണാം. സാധാരണ ജ്യോതിഷത്തിൽ പറഞ്ഞുപോരാറുള്ള ഗ്രഹാധിപന്മാരെയല്ല സുശ്രുതത്തിൽ പറഞ്ഞിരിക്കുന്നത്. ഗ്രഹങ്ങൾ അസംഖ്യങ്ങളാണ്. എന്നാൽ അവരുടെ അധിപന്മാരാകട്ടെ വിവിധ രീതിയിലായി എട്ട് വിധത്തിലാണെന്ന് പറഞ്ഞിട്ട് ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വൻമാർ, യക്ഷൻമാർ, പിതൃക്കൾ , നാഗങ്ങൾ, രക്ഷസ്സുകൾ, പിശാചുക്കൾ, എന്നിങ്ങനെ എട്ട് ദേവഗണ ഗ്രഹങ്ങളെന്ന് പറയുന്നു. ഈ ഗ്രഹങ്ങൾ ബാധിച്ചവരുടെ സ്വഭാവവും സ്വരൂപവും വിവരിക്കുന്നുണ്ട്. അതിലെ 61–ാം അദ്ധ്യായത്തിൽ അപസ്മാര പ്രതിഷേധം പറയുന്നുണ്ട്

വിസ്തരഭയത്താൽ അതൊന്നും ഇവിടെ ചേർക്കുന്നില്ല. 62–ാം അദ്ധ്യായത്തിലാണ് ഉന്മാദ പ്രതിഷേധം കൊടുത്തിരിക്കുന്നത്.

ഉന്മാദം ആറുതരമുണ്ടെന്ന് സുശ്രുതത്തിൽ പറയുന്നു: വാതജും, പിത്തജും, കഫജും, സന്നിപാതജും എന്നിങ്ങനെ നാല്. മാനസികമായ ദുഃഖംകൊണ്ടുണ്ടാകുന്ന ഒന്ന്. വിഷംകൊണ്ടുണ്ടാകുന്ന ഒന്ന്. ഉന്മാദമെന്ന് വിളിക്കുന്നതിന് ഒരു കാരണവും പറഞ്ഞുകാണുന്നു. മനസ്സിൻെറ അസ്വാസ്ഥ്യം ആദ്യം അല്പലക്ഷണങ്ങളോട് കൂടിയിരിക്കുന്ന. അതിനെ മദം എന്ന് വിളിക്കുന്നു. അത് വർദ്ധിച്ചാൽ ഉന്മാദമായി.

## ഉൻമാദം ഹോമിയോപ്പതിയിൽ

**ചോ**ദ്യം: എങ്ങനെയാണ് ഹോമിയോപ്പതിയിൽ ഉൻമാദത്തെ സമീപിക്കുന്നത്?

ഉത്തരം: അലോപ്പതിയിലോ ആയുർവേദത്തിലോ ചെയ്യുന്നതുപോലെ ഇന്ന രോഗം അതിനിന്ന മരുന്ന് അങ്ങനെയല്ല ഹോമിയോപ്പതിയിൽ. അവർ അന്വേഷിക്കുന്നത് രോഗമാർക്ക് മരുന്നാർക്ക് എന്നാണ്. അപ്പോൾ മുഖ്യമായിട്ട് നോക്കുന്നത് പൂർണ്ണ വ്യക്തിത്വമുള്ള ഒരാളിനെയാണ്. ആ ആളിൽ അവർ മൂന്നവസ്ഥകൾ കാണുന്നു. ഒന്ന് മാനസികം അല്ലെങ്കിൽ അദ്ധ്യാത്മം. രണ്ട്. വൈകാരികം അല്ലെങ്കിൽ ചിജ്ജഡസത്ത. മൂന്ന്. ശാരീരികം എന്നു പറഞ്ഞാൽ ഐന്ദ്രികത, വിശപ്പ്, നിദ്ര, ലൈംഗഷികാദി രോഗങ്ങൾ.

അങ്ങനെ തിരിച്ചു പറയുമ്പോഴും ഒന്നിൽനിന്ന് വേറൊന്ന് അവർ മാറ്റിനിർത്തുന്നില്ല.

എന്നാലും വ്യക്തിയിൽ കാണപ്പെടുന്ന അസ്വസ്ഥതയെ ഈ നിലകളിൽ നിന്നെല്ലാം അവർ നോക്കും. ഇതിനാദ്യത്തെ പടിയായി വരുന്നത് മാനസികം അല്ലെങ്കിൽ അദ്ധ്യാത്മം എന്നു പറയുന്നതാണ്. ഇവിടെ പറഞ്ഞ മൂന്നു നിലകൾക്കും സഹജമായി വരുന്ന തകരാറുകളുണ്ട്. അവയിൽ മാനസികം അല്ലെങ്കിൽ അദ്ധ്യാത്മം എന്നു പറയുന്നിടത്ത് ആദ്യം ശ്രദ്ധേയമായി വരുന്നത് അതിന്റെ അടുക്കില്ലായ്മയും കുഴമറിച്ചിലുമാണ്. രണ്ടാമത്, സംഭാഷണത്തിൽ വരുന്ന വകതിരിവില്ലായ്മയാണ്. ഇവിടെ വകതിരിവില്ലായ്മ എന്നു പറഞ്ഞതിനെ അക്ഷരാർത്ഥത്തിലെടുക്കണം—വകതിരിച്ചു കാണാൻ കഴിയാത്തത്. മൂന്നാമതായി പറയുന്നത് ഭയമുളവാക്കുന്ന സംശയങ്ങളാണ്. നാലാമത്തേത് വിഭ്രാന്തി. പിന്നെ ആലസ്യം,



ദാലിയുടെ ഒരു ചിത്രം

അതിന്റെ കൂടെത്തന്നെ വരുന്നതാണ് മാന്ദ്യം, സ്ഥായിയായ താല്പര്യമില്ലാതെ നിരന്തരമായി മനസ്സിനുണ്ടാകുന്ന വിക്ഷുബ്ധം. ഓർമ്മക്കുറവും ചില്ലറയൊന്നുമല്ല. പലപ്പോഴും നത്തിന്റെകൂട്ട് മിഴിച്ചു നോക്കിയിരിക്കും. വൈകാരികമായ നിലയിൽ വരാവുന്ന കെടുതികൾ, മനസ്സിലെന്തോ ഭാരം കയറിയതുപോലെ. ചിന്ത അധോഗതിയിൽ പോയി, ആത്മഹത്യ ചെയ്യണം എന്നു വിചാരിക്കുക—അരതി, അകാരണമായ ദുഃഖം, വീർപ്പുമുട്ടി വിതുമ്പുകയും ദീർഘശ്വാസം വിടുകയും ചെയ്യുക, ഓരോരോ പിശാചുകൾ പിടിക്കാൻ വരുന്നുവെന്ന് വിചാരിക്കുക. ആകാംക്ഷ ഉളവാക്കുന്ന അസ്വസ്ഥത, കാണുന്നതും കേൾക്കുന്നതുമൊക്കെ വെറുപ്പുണ്ടാക്കുക. എപ്പോഴും നിരാശയും അതൃപ്തിയും. ഇതുപോലെ ശാരീരികം എന്നു പറഞ്ഞാൽ തലവേദന, തലകറക്കം, ഹൃദയം നിന്നുപോകുമോ എന്ന പേടി, ഗ്രന്ഥികളുടെ വേണ്ടാത്ത സ്രാവം, കരളുരോഗം, ശ്വാസസംബന്ധമായ രോഗങ്ങൾ, മൂത്രരോഗങ്ങൾ. എല്ലിന്റെയും പേശികളുടെയും ത്വക്കിന്റെയും രോഗങ്ങൾ. ഇതിൽ ഓരോ നിലയിലും വരുന്ന രോഗത്തിന് ഒട്ടനേകം ലക്ഷണങ്ങൾ കാണും.

എന്നാൽ അതിനെ ഉൻമാദമെന്നെണ്ണേണ്ടി വരുന്നത് ഒരുവന് തന്റെ ചുറ്റുപാടുകളെ മനസ്സിലാക്കാനോ അതിനോടിണങ്ങിപ്പോകാനോ തന്റെ ശീലങ്ങളെയും പെരുമാറ്റങ്ങളെയും ക്ളിപ്തപ്പെടുത്താൻ കഴിയാതെയോ വരിക, ബന്ധപ്പെടുന്നവരുമായിട്ട് പ്രയോജനകരമായി ഒത്തുപ്രവർത്തിക്കത്തക്കവണ്ണം ഒരു പെരുമാറ്റിച്ചിട്ട ഉണ്ടാക്കാൻ കഴിയാതെ വരിക എന്നൊക്കെ വരുമ്പോഴാണ്. മനസ്സിന്റെ ഈ സാമർത്ഥ്യമില്ലായ്മ വരുമ്പോൾ അവർക്ക് എപ്പോഴും കാണും ഒരു കരച്ചിൽ. ഒരു പിറുപിറുപ്പ്. ഒരു വിതുമ്പൽ. ഒരു പരാതി പറച്ചിൽ. ചുമ്മാതിരിക്കുന്ന സമയത്തെല്ലാം ഓരോരോ കണക്ക് കൂട്ടിക്കൊള്ളും, അവനെക്കൊണ്ടിതു ചെയ്യിക്കാം ഇവനെക്കൊണ്ടതു ചെയ്യിക്കാം. ഇതൊക്കെ എല്ലാവരും ചെയ്യുന്നതാണ്. എന്നാൽ ഇവർക്ക് ഒത്തിരി കൂടുതലാണ്. കാണാതിരിക്കുന്ന സ്ഥലത്തേയോ ഭാവിയിൽ നടന്നേക്കാവുന്നതിനെയോ ഭാവന ചെയ്യാൻ ശ്രമിക്കും. പലപ്പോഴും ഭാവന നടക്കുകയില്ല. അപ്പോൾ മനസ്സ് തകരും. പ്രതിയോഗികളെ നേരിടുന്നതിനുവേണ്ടി പദ്ധതികൾ തയ്യാറാക്കും. നടപ്പിലാക്കാൻ കഴിയുകയില്ല. അങ്ങനെ പ്രതിയോഗി അറിയാതെ തന്നെ അയാളെ മഹാശത്രുവാക്കും.

യഥാർത്ഥത്തിൽ ക്രിയാത്മകമായ ജീവിതപരിപാടി ആസൂത്രണം ചെയ്തു സത്യവൽക്കരിക്കുമ്പോഴാണ് ഒരാൾ വ്യക്തിയായിത്തീരുന്നത്. ഇയാൾക്ക് ആ വ്യക്തിത്വം പലേടത്തും അവ്യക്തമായിരിക്കും, അവ്യാകതമായിരിക്കും. അതുകാരണം സ്വന്തം ജീവിതത്തിനൊരർത്ഥമുണ്ടെന്ന് നിശ്ചയിക്കാൻ കഴിയാതെ പോകുന്നു. ചിലർ കൈയില്ലാത്തവരുണ്ട്, കാലില്ലാത്തതുകൊണ്ട് എണീറ്റ് നടക്കാൻ കഴിയാത്തവരുണ്ട്. അന്ധരോ ബധിരരോ ആയിരിക്കാം ചിലർ. എന്നാൽ ഇതൊന്നും അവരുടെ വ്യക്തിത്വത്തിൽ ഒരു കുറവും വരുത്തുന്നില്ല. അവർ ജീവിതത്തിനൊരർത്ഥമുണ്ടാക്കി ഉത്സാഹികളായി ഓരോ ദിവസത്തേയും ഒരു ഉത്സവമാക്കി കഴിയുന്നു. ഏകദേശം അത്രയെങ്കിലും ചെയ്യുവാൻ കഴിയുമ്പോഴാണ് ഒരുവൻ പൂർണ്ണപ്രജ്ഞനായ മനുഷ്യൻ എന്നു പറയുവാൻ കഴിയുന്നത്.

ബെയ്ഥോവനും ശ്രീരാമകൃഷ്ണനും രമണമഹർഷിയുമെല്ലാം ശാരീരികമായി അതികായൻമാരായിരുന്നില്ല. എന്നാലും അവർ മാനവികതയുടെ മഹാബോധത്തിൽ നിറഞ്ഞുനിൽക്കുന്നു. മനസ്സു തളർന്നാൽ പിന്നെ നടക്കുന്നത് ഒരു വയസ്സുള്ള കുഞ്ഞ് രണ്ടു കാലിൽ എണീറ്റു നടക്കുന്നതുപോലെയാണ്. ശരീരത്തിൽ ഇക്കാലത്ത് എന്തെങ്കിലും രോഗം വന്നാൽ ജനം അതിനെ കാണുന്നത് രോഗമായിട്ടല്ല, നാണക്കേടായിട്ടാണ്. അവരുടെ ഒരേ ഒരു പല്ലവി! വല്ലവരും എന്തു പറയും എന്നതാണ്. വല്ലവരും എന്തു പറയും എന്നു ചോദിച്ചു നടക്കുന്നവരുടെ രോഗത്തെ മൂടിവയ്ക്കാൻ വിദഗ്ദ്ധൻമാരായിട്ടുള്ള കച്ചവടക്കാർ എവിടെയുമുണ്ട്. ജെയിംസ് ടൈലർ കെൻറ് എന്ന അമേരിക്കൻ ഹോമിയോപത് പറയുന്നു: ''ഇക്കാലത്ത് ആരുടേയും തോലിൽ ഒരു പൊക്കലോ പൊള്ളലോ ഒന്നും കാണാൻ കഴിയില്ല. അതുണ്ടാവുമ്പോൾ ത്തന്നെ മൂടിവെയ്ക്കും. ഈ മൂടിവെയ്ക്കൽ പ്രസ്ഥാനംകൊണ്ട് കുറച്ചു കഴിയുമ്പോൾ ഭൂമുഖത്ത് ജനതയെത്തന്നെ കാണാൻ കഴിയാതാവും. അതുകൊണ്ട് ആരോഗ്യവാൻമാരെ സൃഷ്ടിക്കുവാൻ മൂന്നു കാര്യങ്ങൾ നോക്കിയാൽ മതി. ഒന്ന്. വസ്തുതകളായാലും ആശയങ്ങളായാലും ആദർശങ്ങളായാലും ഒരാൾ കാണുകയും അതേപ്പറ്റി പ്രതിപാദിക്കുകയും ചെയ്യുന്നത് ഋജുവും സരളവുമായ ബുദ്ധിയോടുകൂടി സത്യസന്ധമായിട്ടാണോ എങ്കിൽ അവൻ ആരോഗ്യവാനാണ്. രണ്ട്. വേറൊരുവനോട് സംസാരിക്കുകയോ ബന്ധപ്പെടുകയോ ചെയ്യുമ്പോൾ തനിക്ക് യുക്തിയുക്തമായി തോന്നുന്നത് ഇതരനും യുക്തിഭദ്രതയുള്ളതായി ബോദ്ധ്യം വരുത്തിയിട്ട് സംസാരിക്കുക അല്ലെങ്കിൽ പെരുമാറുക. അങ്ങനെ കഴിയുന്നവർ ആരോഗ്യവാനാണ്. മൂന്ന്. താൻ ഈ ലോകത്തിൽ വന്നിരിക്കുന്നത് കാഴ്ചക്കാരനായി നോക്കിയിരുന്ന് ഉണ്ടും ഉറങ്ങിയും അവസാനം വിഷണ്ണനും നിരാശിയുമായി തന്റെ കബറടക്കത്തിന് വേണ്ടി കിടന്നു കൊടുക്കുവാൻ വേണ്ടിയല്ല. നേരം വെളുത്താൽ സൂര്യപ്രകാശം ഊർജ്ജം പകർന്നുതരുന്നു, പക്ഷികൾ പാടുന്നു, പൂക്കൾ വിരിയുന്നു, ശലഭങ്ങളും തേനീച്ചകളും സാകൂതം പൂക്കളിലേക്ക് പറന്നുപോകുന്നു. ഇതൊന്നും പൂർണ്ണമായും ത്യാഗത്തിന്റെ പ്രതീകങ്ങളല്ല. അവർ അവർക്കുതന്നെ സന്തോഷം കൈവരുത്തുന്നു. അതോടൊപ്പം ഈ ലോകത്തെ വർണ്ണോജ്ജ്വലമാക്കുന്നു. മധുരതരമാക്കുന്നു. അതുപോലെ നമുക്കോരോരുത്തർക്കും സ്വന്തം സന്തോഷത്തിനും സംതൃപ്തിക്കും വേണ്ടി ഒട്ടേറെ കാര്യങ്ങൾ ചെയ്യാൻ കഴിയും. അതൊക്കെ നമുക്കെന്നതുപോലെ ഈ ലോകത്തിനും പ്രയോജനകരമായിത്തീരും. നമ്മുടെ ഔദാര്യം കൊണ്ട് ഈ ലോകം കൂടുതൽ ശോഭനമായിത്തീരും. അപ്പോഴേ നാം ആരോഗ്യവാൻമാരായിരിക്കുന്നുള്ളൂ. അല്ലെങ്കിൽ ഏതെങ്കിലും ഒരർത്ഥത്തിൽ നമ്മൾ ഉൻമാദികളാണ്.

പലരുടെയും ഉൻമാദം തനിച്ചല്ല വരുന്നത്. ശരീരത്തിൽ വന്നുകൂടിയിരിക്കുന്ന ഏതെങ്കിലും ഒന്നിന്റെ കുറവ് അല്ലെങ്കിൽ കൂടുതൽ കൊണ്ടാണ്. ആ കാരണവസ്തുവിനെ ഹോമിയോപ്പതിയിൽ ചിജ്ജഡങ്ങളുടെ ചേരുവയായിരിക്കുന്ന ഒരു ഭൂതഭൗതികവസ്തുവായെണ്ണുന്നു—ഒരു ഡ്രഗ്. സമാനസ്വഭാവമുള്ള ഒരു വീര്യവസ്തു, സമാനസ്വഭാവമുള്ള രോഗത്തെ ശിമിപ്പിക്കുമെന്നുള്ളതാണ് അവരുടെ തീരുമാനം. Similar cures similar.

(തുടരും)





# എന്റെയും നിന്റെയും കഥ അവന്റെയും

## അറുപത്തിമൂന്ന്

മൂന്നാം ദിവസം രാവിലെ പത്തുമണിക്ക് ഉഷ യൂണിവേഴ്സിററിയിലേക്കു പുറപ്പെട്ടു. ''യൂണിവേഴ്സിററിയിലേക്കു പോയിട്ട് ദിവസം കുറേയായി. ഡോക്ടർ ദാസിന് ഹാജർ കൊടുക്കണം. ഇല്ലെങ്കിൽ ഞാൻ ഒന്നും ചെയ്യുന്നില്ലെന്നു ധരിക്കും.''

സേട്ട് ഉച്ചയ്ക്ക് സിഹ്നയെ കാണാൻ പോയി. തനിച്ചിരുന്നു സംസാരിക്കാനുള്ള ഉദ്ദേശ്യത്തോടെ സിഹ്ന പറഞ്ഞു—''ഇനി സമരമല്ല, വിപ്ളവമാണു വേണ്ടത്. വളരെ സൂക്ഷിച്ചുവേണം, കാൽവെപ്പുകൾ. അറസ്ററു ചെയ്യാനിടയാകരുത്. ഒളിവിൽ പോയാലും തരക്കേടില്ല. നെഹ്റുവിനും ആസാദിനും ജപ്പാനെയാണു പേടി. ആസാദ് കാൺപൂരിൽ വെച്ച് പ്രസംഗിക്കുകയും ചെയ്തു—ബോസ് ജാപ്പാൻ സൈന്യത്തേയും കൊണ്ടുവരികയാണെങ്കിൽ രണ്ടു കൈകളിലും വാളേന്തി നാം അവരെ എതിർക്കുമെന്ന്. രാജാജിയാണെങ്കിൽ ലീഗിനോടും സർക്കാറിനോടും ഒത്തുതീർപ്പുണ്ടാക്കാൻ തയ്യാറാണ്. പാകിസ്ഥാനുവേണ്ടിയുള്ള ആവശ്യംപോലും അദ്ദേഹത്തിനു സ്വീകാര്യമാണ്. ആളുകൾ ഇളകി. അടിപിടി നടന്നില്ലെന്നേയുള്ളൂ. പൊതുജനങ്ങളുടെ ചിന്താഗതി മനസ്സിലാക്കിയ നെഹ്റു ഒന്നും പറയുന്നില്ല. ഗാന്ധിജിയെ എതിർക്കാൻ നെഹ്റുവിന് ധൈര്യമില്ല. എല്ലാററിലും വിശേഷം ഗാന്ധിജി ഇപ്പോൾ കടുത്ത യുദ്ധവിരോധിയായിരിക്കുന്നുവെന്നതാണ്.''

സ്വരം താഴ്ത്തി ഇംഗ്ളീഷിൽ തുടർന്നു—''മിനിഞ്ഞാന്ന് ഉഷയോടു പറയേണ്ടെന്നു കരുതിയതാണ്. അവിനാശും മററു കൂട്ടുകാരും പല തവണയായി പറയുന്നു, ഉഷയെ പറഞ്ഞു മനസ്സിലാക്കിക്കണമെന്ന്. നരേന്ദ്രനോടും കോഹലിയോടുമുള്ള അവളുടെ അടുപ്പം അത്ര നന്നല്ല. കമ്മ്യൂണിസ്ററുകൾ പെൺപിള്ളരെക്കുറിച്ച് എന്തെല്ലാമാണു പറഞ്ഞു നടക്കുന്നതെന്നറിയാമോ? ആളുകളുടെ ശ്രദ്ധ ആദ്യം തിരിക്കുന്നത് പെൺപിള്ളരുടെ നേരെയാണ്. ആരോടെങ്കിലും ഒന്നുരണ്ടുതവണ ചിരിക്കുന്നതു കണ്ടാൽ മതി. ഇവരാണെങ്കിൽ ദിവസേന കണ്ടുമുട്ടുന്നു, കാറിൽ ഒന്നിച്ചു പോകുന്നു, സിനിമ കാണുന്നു, ചുമലിൽ കയ്യുംവെച്ച് നടക്കാൻ പോകുന്നു, റെസ്ററാറണ്ടിൽ ഒന്നിച്ചിരുന്നു ചായ കഴിക്കുന്നു. ഞാനതൊന്നും കാര്യമാക്കാറില്ല. എന്നാൽ പാർട്ടി കോമ്രേഡിന്റെ പേരുദോഷം പാർട്ടിക്കും പേരുദോഷമുണ്ടാക്കും.''

സേട്ട് ഭാര്യയുടെ പക്ഷം പിടിച്ചുകൊണ്ടു പറഞ്ഞു—''അവളുടെ കൾച്ചർ നമ്മുടേതിൽ നിന്നും വ്യത്യസ്തമാണല്ലോ. നരേന്ദ്രൻ എനിക്കും അവൾക്കും ജ്യേഷ്ഠനാണ്. ഞാനില്ലാതിരുന്നപ്പോൾ നരേന്ദ്രനായിരുന്നു, എല്ലാത്തരം സഹായങ്ങളും ചെയ്തിരുന്നത്.''

സിഹ്ന എതിർത്തു—''അഞ്ചുകൊല്ലം യൂറോപ്പിൽ ജീവിച്ച ആളാണു ഞാൻ. അവിടെ ഏതെങ്കിലും നല്ല കുടുംബത്തിലെ യുവതിയുടെ കൂടെ നടക്കുമ്പോൾ അവളുടെ കൈ പിടിച്ചില്ലെങ്കിൽ നിങ്ങളെ കൊള്ളരുതാത്തവനായി കണക്കാക്കും. ഓരോ സമുദായത്തിലും അതിന്റേതായ നിയമങ്ങളും സമ്പ്രദായങ്ങളുമുണ്ട്. കോഹലിയുമായി അവളുടെ ബന്ധമെന്തെന്ന് ആളുകൾക്കറിയില്ലല്ലോ. ജ്യേഷ്ഠന്റെ മുമ്പിൽക്കൂടി സാരിത്തുമ്പുകൊണ്ട് തല മറക്കുന്നതാണ് നമ്മുടെ നാട്ടിലെ പതിവ്. എനിക്ക് കോഹലിയെ അറിയില്ല. എന്നാൽ കാര്യങ്ങളുണ്ടല്ലോ. അത് എനിക്കുമാത്രം തോന്നിയതല്ല. എല്ലാവരും പറയാൻ തുടങ്ങിയിരിക്കുന്നു. ഞാൻ യാഥാസ്ഥിതികനൊന്നുമല്ല. എന്നാൽ ഔചിത്യം കണക്കിലെടുക്കേണ്ടേ? നരേന്ദ്രന്റെ കാര്യം വളരെ മുമ്പുതന്നെ ഞാൻ നിന്നോടു സൂചിപ്പിച്ചിരുന്നു. നീ അറിയുന്നുണ്ടാവില്ല. എന്നാൽ നരേന്ദ്രനോടുള്ള നിന്റെ അടുപ്പം ആർക്കും രസിക്കുന്നില്ല.'' സിഹ്നയുടെ പേരു പറയാതെ തന്നെ സേട്ട് എല്ലാം തുറന്നു പറഞ്ഞു.

''ഇതൊക്കെ കൊള്ളരുതാത്ത ആളുകൾ പറയുന്ന കാര്യങ്ങളാണ്. നരേന്ദ്രൻ ചേട്ടനെക്കുറിച്ച് അവർക്കെന്തറിയാം?'' ഉഷ അല്പം ദേഷ്യത്തോടെ പറഞ്ഞു—''സെക്സില്ലാതെ ആത്മീയതയും മൈത്രിയും പററില്ലെന്നുണ്ടോ? അദ്ദേഹത്തെക്കുറിച്ച് പലതും പറഞ്ഞുകേട്ടിട്ടുണ്ട്. നമ്മളെല്ലാം പൊളിററിക്കൽ വർക്കേഴ്സാണ്. പാർട്ടി പ്രവർത്തകർക്ക് പേരുദോഷമുണ്ടായാൽ അതു പാർട്ടിയേയും ബാധിക്കും.

സേട്ട് വീട്ടിലെത്തേണ്ട താമസം, ഉഷ ചായയുണ്ടാക്കിക്കൊണ്ടുവന്നു. എന്നിട്ട് സ്നേഹപൂർവ്വം അറിയിച്ചു—''വൈകുന്നേരത്തെ പ്രോഗ്രാം മറന്നുവെന്നു തോന്നുന്നല്ലോ. വേഗത്തിൽ ചായ കുടിക്കൂ. മണി അഞ്ചാകുന്നു.''

''നിനക്ക് ചായ ഇഷ്ടമല്ലല്ലോ, കാപ്പി ഉണ്ടാക്കാമായിരുന്നില്ലേ?''

''നിങ്ങളുടെ കൂടെ എനിക്ക് എന്തും ഇഷ്ടമാണ്. നരേന്ദ്രൻ ചേട്ടൻ ആറിന് അഞ്ചു മിനിട്ടുണ്ടാകുമ്പോൾ അവിടെ എത്തും.''

''''ഞാനെങ്ങിനെയാ ഇന്ന് സിനിമയ്ക്കു വരിക?'' സേട്ട് വൈമനസ്യം പ്രകടിപ്പിച്ചു.

''ഇതെന്തൊരേർപ്പാട്? നിങ്ങളെന്താ മനസ്സു മാററിയത്? മിനിഞ്ഞാന്നേ പറഞ്ഞതല്ലേ?'' ഉഷ വിഷമത്തോടെ ചോദിച്ചു—''നിങ്ങളില്ലാതെ ഞങ്ങൾ മാത്രം പോകുന്നത് ശരിയോ?''

''എനിക്കു മനസ്സില്ലെന്നറിഞ്ഞിട്ടുകൂടി നിനക്കു പോകണമെന്നുണ്ടെങ്കിൽ പൊയ്ക്കോ. ഞാൻ മനസ്സു മാററിയതൊന്നുമല്ല. എന്നോടു ചോദിച്ചിട്ടാണോ പ്രോഗ്രാം ഫിക്സു ചെയ്തത്? ഞാൻ വരുന്നില്ലെന്ന് അപ്പോഴേ പറയാൻ ഭാവിച്ചതായിരുന്നു.''

''നിങ്ങളിതെന്താണു പറയുന്നത്...? എനിക്ക് ഇത്രയെങ്കിലും അധികാരമില്ലെന്നോ...? ഇത് പുതിയ ഏർപ്പാടാണല്ലോ...''

''നോക്ക്, മിനിഞ്ഞാന്ന് ഞാൻ പറഞ്ഞ കാര്യങ്ങൾക്ക് എന്തെല്ലാം നിറങ്ങളാണു കൊടുക്കുന്നത്! ഞാൻ ആഴ്ചയിലൊരിക്കൽ യൂണിവേഴ്സിററിയിൽ പോകുന്നു. നരേന്ദ്രൻ ചേട്ടൻ വല്ലപ്പോഴുമൊക്കെ ഇവിടേയും വരുന്നു. മാർക്കററിൽ ചെല്ലുമ്പോഴോ സിനിമയ്ക്കു പോകുമ്പോഴോ അദ്ദേഹം കമ്പനി ചേരാറുണ്ട്. ഇതിൽ നൈതികയ്ക്ക് നിരക്കാത്തതായി എന്താണുള്ളത്? ചുമലിൽ കയ്യിട്ടൊന്നും ഇവിടെ ആരും നടക്കുന്നില്ല. ഇത്തരം അപവാദപ്രചരണങ്ങൾക്കു പിന്നിൽ അസൂയ മാത്രം...''

''മററുള്ളവരെല്ലാം അസൂയ കൊണ്ട് നുണ പറയുകയാണല്ലോ?''

''വാട്ട് ഡു യൂ മീൻ?'' ഉഷ ഭർത്താവിന്റെ നേരെ തുറിച്ചുനോക്കി—''നിങ്ങൾക്ക് എന്തു പററി?''

''എനിക്ക് ഒന്നും പററിയിട്ടില്ല. ഞാൻ കണ്ടതും കേട്ടതും നിന്നോടു പറഞ്ഞുവെന്നു മാത്രം. നിന്നെ ഇക്കാര്യത്തിൽ ബോധവതിയാക്കേണ്ടത് എന്റെ കർത്തവ്യവും അധികാരവുമാണെന്നു കരുതി. അതുകൊണ്ടാണു പറഞ്ഞത്.''

''നിങ്ങളുടെ കർത്തവ്യത്തേയും അധികാരത്തേയും ഞാൻ ചോദ്യം ചെയ്യുന്നില്ല. എന്നാൽ തെററിദ്ധാരണ നീക്കേണ്ടത് എന്റേയും കടമയാണ്. നിങ്ങൾക്ക് ആളുകൾ പറയുന്നതിലാണോ അതോ നിങ്ങളുടെ ഭാര്യ പറയുന്നതിലാണോ വിശ്വാസം, എന്നതാണു പ്രശ്നം.''

''നിന്നിൽ വിശ്വാസമില്ലാത്തതുകൊണ്ടല്ല പരസ്പരബന്ധം കൂടുതൽ മെച്ചപ്പെടുത്താൻ വേണ്ടി നിന്നെ ബോധവത്കരിക്കേണ്ടത് ആവശ്യമായി വന്നതുകൊണ്ടാണ് ഇത്രയും

പറഞ്ഞത്.

"ആദ്യമായി ... കഴിഞ്ഞതിന്റെ മാനസികാസ്വാസ്ഥ്യം കൊണ്ടായിരിക്കും ഈ

തോന്നൽ കാരണമില്ലാതെ ... വെറുതേ സംശയിക്കുക. കുറച്ച് ധൈര്യമായി ... വിശ്വസിച്ചാൽ









പോരേ?

"ഞാനെല്ലാം കാണുന്നു. എനിക്ക് മാനസികാസ്വാസ്ഥ്യമൊന്നുമില്ല. എനിക്ക് വെറും തോന്നൽ! നാട്ടുകാർക്കും തോന്നൽ! ഈ തോന്നലിന്റെ കാരണങ്ങളെക്കുറിച്ച് ചിന്തിച്ചുകൂടേ? ആ തോന്നലിന്റെ കാരണം നിർമ്മാർജ്ജനം ചെയ്യുകയാണാവശ്യം."

"നമ്മുടെ ചിന്താഗതിയും രീതിയും നമുക്കറിഞ്ഞുകൂടേ?"

"ഇതു തർക്കമല്ല, വാശിയാണ്. ഓരോരുത്തർക്കും അവരവരെക്കുറിച്ച് നല്ല അഭിപ്രായമുണ്ടായിരിക്കാം. അതുമാത്രം പോരല്ലോ." സേട്ട് എഴുന്നേററ് വരാന്തയിൽ ഉലാത്താൻ തുടങ്ങി. ചായ കിടന്നു തണുത്തു. ഉഷ സോഫയിൽ പല്ലും കടിച്ചുകൊണ്ടിരുന്നു.

"പ്ളീസ്, ഒന്നുകേൾക്കൂ!" ഉഷ വിളിച്ചു പറഞ്ഞു.

"എന്താ?" സേട്ട് അകത്തേക്കു പ്രവേശിച്ചുകൊണ്ടു ചോദിച്ചു.

ഉഷ ഭർത്താവിന്റെ ചുമലിൽ കൈവച്ചുകൊണ്ട് അപേക്ഷാസ്വരത്തിൽ പറഞ്ഞു—"നിങ്ങൾ എന്താണു ധരിച്ചുവെച്ചിരിക്കുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല. ആറുമാസത്തെ മാനസിക പീഡനം കൊണ്ടായിരിക്കാം, ഈ തോന്നൽ. നേരിട്ട് കാണുമ്പോൾ എല്ലാ പ്രശ്നങ്ങളും ശരിയാകും."

"എന്തു പ്രശ്നമാണു ശരിയാകാനുള്ളത്?"

ഈ തെററിദ്ധാരണകൾ നീങ്ങാതിരിക്കില്ല. മണി അഞ്ചേമുക്കാലായി. എങ്ങിനെയെങ്കിലും ഇന്നൊന്നു പോയേക്കാം. എന്റെ മാനം കളയരുത്. നരേന്ദ്രൻ ചേട്ടനോടു വേണമെങ്കിൽ ഇക്കാര്യം നിങ്ങൾ തന്നെ സംസാരിച്ചോളൂ."

"എന്റെ മാനം നിനക്കു പ്രശ്നമല്ല, ഡിസ്പെൻസറിയിലെ തിരക്കിനെക്കുറിച്ചും ബോധമില്ല. എന്നേക്കുറിച്ചുമില്ല, ഒരു ചിന്ത. ഇപ്പോഴത്തെ ഈ മാനസിക സ്ഥിതിയുമായി ഞാനെങ്ങിനെ സിനിമയ്ക്കു പോകും?"

"യു വിൽ ഫീൽ ബെററർ. നമുക്കു പോകാം. അദ്ദേഹം നമുക്കുവേണ്ടി ഇത്രയും ദൂരെനിന്നു വന്നിട്ട് മടങ്ങിപ്പോകേണ്ടി വന്നാൽ എന്തു കരുതും?"

"പിന്നേയും നിനക്കതേ പറയാനുള്ളൂ. എന്റെ വിഷമങ്ങളും ചിന്താഗതിയുമൊന്നും പ്രശ്നമല്ല."

"എനിക്കും മനസ്സുണ്ടായിട്ടല്ല. പ്രശ്നങ്ങൾ ഒഴിവാക്കാൻ മാത്രം. എനിക്ക് നിങ്ങളെയല്ലേ, നിർബന്ധിക്കാനൊക്കൂ? നരേന്ദ്രൻ ചേട്ടൻ അന്യ വ്യക്തിയല്ലേ?"

"ഞാൻ വരുന്നില്ലെന്നു പറഞ്ഞുകഴിഞ്ഞു." സേട്ട് വീണ്ടും വരാന്തയിലേക്കിറങ്ങിക്കൊണ്ടു പറഞ്ഞു.

തനിക്കു നേരിടേണ്ടിവന്ന അവജ്ഞയിൽ ഉഷ അന്തംവിട്ടു നിന്നുപോയി. ഭർത്താവിൽ നിന്നും ഇത്രയും മയമില്ലാത്ത പെരുമാററം പ്രതീക്ഷിച്ചിരുന്നില്ല. ദൃഢസ്വരത്തിൽ പരമുവിനെ വിളിച്ചുപറഞ്ഞു—"ഒരു റിക്ഷ വിളിച്ചുകൊണ്ടുവാ, ഉടനെ." എന്നിട്ട് കുളിമുറിയിലേക്കു കടന്നുപോയി.

"റിക്ഷ വന്നു." പരമു വന്നുപറഞ്ഞു.



സേട്ട് അന്തംവിട്ടുപോയി. ഉഷ തന്റെ വാക്കുകളിൽ ഇത്രയും ഉറച്ചുനില്ക്കുമെന്നു പ്രതീക്ഷിച്ചതല്ല.

ഉഷ സാരി മാററി. മുറിയിൽ നിന്നിറങ്ങി. ദേഷ്യംകൊണ്ട് വീർത്ത മുഖം. "ഐ ആം സോറി. പറഞ്ഞ വാക്കു പാലിക്കാതിരിക്കാനൊക്കില്ല. പോയേ പററൂ."

ഉഷ തനിച്ചുപോകാനൊരുങ്ങുമെന്ന് സേട്ട് പ്രതീക്ഷിച്ചിരുന്നില്ല. അല്പം ഔദാര്യം കാട്ടിക്കൊണ്ടു പറഞ്ഞു—"നീ തനിച്ചുപോകാൻ തയ്യാറാണെങ്കിൽ ഞാൻ കൊണ്ടുവിടുമായിരുന്നല്ലോ. ഞാൻ വന്നുവെന്ന കാര്യം ആളുകൾക്കറിയാം. നീ മറെറാരു പുരുഷന്റെ കൂടെ സിനിമയ്ക്കുപോകുന്നതു കണ്ടാൽ ആളുകൾ എന്തു ധരിക്കും? ഞാൻ കൊണ്ടുവിട്ടാൽ എനിക്കു സമയമില്ലാത്തതുകൊണ്ടാണെന്നെങ്കിലും കരുതും. എന്റേയും നിന്റേയും മാനം കാക്കാൻ ഞാൻ ഇത്രയെങ്കിലും ചെയ്യാം. ഒന്നുകൂടി ആലോചിച്ചുനോക്ക്."

ഉഷ വീണ്ടും കൂടെ ചെല്ലാൻ അപേക്ഷിച്ചു നോക്കി.

"ഞാൻ പറഞ്ഞതിൽ മാററമില്ല." അമർ വീണ്ടും ഉറച്ച സ്വരത്തിൽ പറഞ്ഞു. വീട്ടിനകത്താണെങ്കിൽ കണ്ണീരൊഴുക്കി പാട്ടിലാക്കാൻ നോക്കാമായിരുന്നു. വെളിയിലായതുകൊണ്ട് ഉഷയ്ക്ക് അതിനും തരപ്പെട്ടില്ല.

നരേന്ദ്രൻ ടാക്കീസ്സിനു മുന്നിൽ പ്രതീക്ഷാനിർഭരനായി കാത്തുനില്ക്കുകയായിരുന്നു. മോട്ടോർസൈക്കിൾ എത്തിയതും തിയേറ്ററിലെ മണിയടിച്ചതും ഒരേ സമയത്ത്. "വേഗമാകട്ടെ, സിനിമ തുടങ്ങാറായി." നരേന്ദ്രൻ ധൃതികൂട്ടി.

"ഞാൻ വരുന്നില്ല. എട്ടേകാലിന് ഉഷയെ കൂട്ടാം." എഞ്ചിൻ നിർത്താതെതന്നെ സേട്ട് പറഞ്ഞു. നരേന്ദ്രന്റെ പ്രതികരണത്തിനു കാത്തുനില്ക്കാതെ വണ്ടി വിടുകയും ചെയ്തു. നരേന്ദ്രന് ആശ്ചര്യം.

ഉഷ നരേന്ദ്രനോടൊപ്പം ഹാളിൽ പ്രവേശിച്ചു. സിനിമ കാണാനുള്ള ആഗ്രഹം നേരത്തേതന്നെ അസ്തമിച്ചിരുന്നു. സ്ഥിതിഗതികൾ നരേന്ദ്രനിൽനിന്ന് മറച്ചുവയ്ക്കാനൊത്തില്ല. ഇൻറർവെലിന് നരേന്ദ്രൻ ചോദിച്ചു—"അമർ എന്തേ പിണങ്ങാൻ?"

ഉഷയ്ക്ക് തന്റേയും ഭർത്താവിന്റേയും മര്യാദ കാക്കേണ്ടതുണ്ടായിരുന്നു. ഒന്നുമില്ലെന്നു പറയാനും പററില്ല. മനസ്സാകെ ഇളകിമറിഞ്ഞിരുന്നു. കണ്ണീരടക്കാൻ കഴിഞ്ഞില്ല. നരേന്ദ്രന്റെ ആത്മീയതയും വിശ്വാസവും തന്മൂലമുണ്ടായ കടപ്പാടുകളും അവളെ വളരെയേറെ സ്വാധീനിച്ചിരുന്നു.

"എന്തൊക്കെ തെററിദ്ധാരണകളാണുണ്ടായിരിക്കുന്നതെന്നു മനസ്സിലാകുന്നില്ല." ഉഷയ്ക്ക് പറയേണ്ടിവന്നു—"ആളുകൾ എന്തൊക്കെയോ ഏഷണികൾ പറഞ്ഞുകൊടുത്തിട്ടുണ്ട്. സ്വയം നേരു മനസ്സിലാക്കുമായിരിക്കും."

"ഇതു ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള പ്രശ്നമാണ്. തർക്കത്തിനു ഇവിടെ സ്ഥാനമില്ല. പരസ്പരധാരണയാണാവശ്യം. അമർ അല്പം ഐഡിയലാണ്. അഡ്ജസ്ററ് ചെയ്യാൻ നോക്കണം. ഇക്കാര്യത്തിൽ മററുള്ളവർ വല്ലതും പറഞ്ഞാൽ അവന് കൊറച്ചിലാവും."

സേട്ട് തിരിച്ചുവരുമ്പോഴേക്കും ഗൗരി വന്നിരുന്നു. ഏതാനും രോഗികളും. അമർ രോഗികളെ പരിശോധിക്കുകയായിരുന്നു.

"ചേട്ടാ, നമസ്കാരം." ഗൗരി കുട്ടിയേയും കൂട്ടിവന്നിരിക്കുന്നു. "ആദയയ്ക്ക് ഇലദോഷവും പനിയും."

അമർ ആദയെ പരിശോധിച്ച് കമ്പൗണ്ടറോടു മരുന്നുകൊടുക്കാൻ പറഞ്ഞു. ഹരിഭായിയുടേയും ഏടത്തിയുടേയും കുട്ടികളുടേയും കാര്യങ്ങളന്വേഷിച്ചു.

"ചേട്ടനെന്താ സുഖമില്ലേ?" അമറിന്റെ പ്രസാദമററ മുഖം കണ്ടപ്പോൾ ഗൗരിക്ക് ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല.

"ഒരസുഖവുമില്ല."

"ഞാൻ ഏടത്തിയേയും പപ്പുവിനേയും കണ്ടിട്ടുവരാം." ഗൗരി അകത്തേക്കുതിരിഞ്ഞു.

"പപ്പുവിനേയുംകൊണ്ട് പരമു നടക്കാൻ പോയിരിക്കുന്നു." റോസി പറഞ്ഞു. "അവര് രണ്ടുപേരും പുറത്തെവിടെയോ പോയിരിക്കുന്നു." അമർ തിരിച്ചുവന്ന കാര്യം റോസിക്ക് അറിയില്ലായിരുന്നു.

"ചേട്ടനുണ്ടല്ലോ. ഏടത്തി എവിടെ?"

രോഗികൾ പോയിക്കഴിഞ്ഞപ്പോൾ അമർ അകത്തുവന്നു.

"ഞാൻ ഉഷയെ തിയേറ്ററിൽ വിട്ടുവന്നതാ. നരേന്ദ്രനുണ്ട്, നല്ല തണുപ്പ്... ആദമോള് ചായ കുടിക്കോ?"

"അതെന്താ ചേട്ടൻ സിനിമയ്ക്ക് പോകാതിരുന്നത്? ഹരിച്ചേട്ടനെപ്പോലെ സിനിമ കാണില്ലെന്ന വ്രതമൊന്നുമില്ലല്ലോ."

"എനിക്കങ്ങിനെ നിർബ്ബന്ധമൊന്നുമില്ല. ഇവിടെ രോഗികളുടെ തിരക്കായിരുന്നു."

"ചേട്ടാ, ഞാനൊന്നു പറഞ്ഞോട്ടെ...?" ഗൗരി പിന്നെ ശങ്കിച്ചുനിന്നു. ഇനി പറയാതിരിക്കാനും വയ്യ. "നിങ്ങളൊക്കെ പരിഷ്കാരമുള്ളവരാണ്. ഞാനും ഇപ്പോൾ പണ്ടത്തെപ്പോലെയല്ല. ഏടത്തി നിങ്ങളുടെ കൂടെ എവിടെ പോകുന്നതും വരുന്നതും സന്തോഷമുള്ള കാര്യം തന്നെ. എന്നാൽ മറെറാരുത്തന്റെ കൂടെ പോയാൽ ആളുകൾ അതുമിതും പറയാതിരിക്കോ? പണ്ടത്തെ കാലത്താണെങ്കിൽ ഭർത്താവ് സ്ഥലത്തില്ലാത്തപ്പോൾ മുടി ചീകിക്കെട്ടിയാലും പൂ ചൂടിയാലും ആളുകൾ പറയുമായിരുന്നു. ഞാനൊന്നും പറയുന്നില്ല. വലിയ ഏടത്തിക്ക് ഇത് തീരെ പിടിക്കുന്നില്ല..."

"ഗൗരി തുടർന്നു—"കാർത്തികനാളിൽ ഗോമതിയിൽ കുളിക്കാൻ പോയപ്പോൾ ഏടത്തി പറഞ്ഞു, ഇവിടംവരെ വന്നതല്ലേ, ഉഷയെ കണ്ടുകളയാമെന്ന്. ഇവിടെ വന്നപ്പോൾ പരമു പറയുന്നു, നരേന്ദ്രന്റെ കൂടെ കാറിൽ പോയെന്ന്. മോൻ കരയുകയായിരുന്നു. ആ തള്ള അവനെ സമാധാനിപ്പിക്കാൻ പാടുപെടുന്നുണ്ടായിരുന്നു. ഏടത്തിക്ക് തീരെ പിടിച്ചില്ല. പറയുകയായിരുന്നു, നിന്റെ ചേട്ടൻ ജെയിലിൽപ്പോയാൽ എനിക്ക് വീടാകെ ഒഴിഞ്ഞതായിത്തോന്നും. ഇവിടെ സർക്കീട്ടിനു പോയിരിക്കുന്നുവെന്ന്.



"ഇന്ന് സിനിമയ്ക്ക് പോയേ മതിയാവൂ എന്നെന്തായിരുന്നു? നിങ്ങൾക്ക് നേരമില്ലെങ്കിൽ നാളെയോ മററന്നാളോ ഒന്നിച്ചുപോയാൽ പോരായിരുന്നോ? നരേന്ദ്രൻചേട്ടനെ എല്ലാവർക്കും വലിയ ബഹുമാനമാണെന്നു പറയുന്നു. അദ്ദേഹത്തിനെങ്കിലും ഓർത്തുകൂടെ, ഇങ്ങനെ മറ്റൊരാളുടെ ഭാര്യയേയുംകൊണ്ട് ചുററുന്നതു ശരിയല്ലെന്ന്? ഞാൻ വരുമ്പോഴെല്ലാം അദ്ദേഹമുണ്ടാകും, ഇവിടെ. ഈയിടെയായി ഡോക്ടർ നല്ലയും. ചായ കുടിയും സിഗരറ്റു വലിയും! വീട്ടിലാകെ സിഗരറ്റിന്റെ പുക!"

"ആ പഴയ ചിന്താഗതിയൊക്കെ കള. നരേന്ദ്രന്റെ മുമ്പിൽ ഉഷ പർദ്ദ ധരിക്കണോ? നരേന്ദ്രൻ ഉത്തരവാദിത്വമുള്ള ആളാണ്. ഉഷയും വകതിരിവില്ലാത്തവളൊന്നുമല്ല." ഗൗരിയുടെ മുമ്പിൽ ഭാര്യയെ ന്യായീകരിച്ചെങ്കിലും അമറിന്റെ മനസ്സാകെ കലുഷിതമായിരുന്നു.

നരേന്ദ്രനും ഉഷയും ടാക്കീസ്സു വിട്ടിറങ്ങുമ്പോൾ അമർ കാത്തുനില്ക്കുകയായിരുന്നു. അമറിന്റെ അടുത്തുചെന്ന് നരേന്ദ്രൻ പറഞ്ഞു, "നിങ്ങളില്ലാത്തതുകൊണ്ട് ഒരു രസവും തോന്നിയില്ല." ഉഷ മിണ്ടാതിരുന്നു.

ഇതിലും ഭേദം അവൾ വരാതിരിക്കലായിരുന്നു. എന്താണുണ്ടായത്?''

''ഒന്നുമില്ല.''സേട്ട് നരേന്ദ്രനെ ശ്രദ്ധിക്കാതെ ഉഷയോട് മോട്ടോർ സൈക്കിളിൽ ഇരിക്കാൻ ആംഗ്യം കാട്ടി. ഉഷ ഉരിയാടാതെ പിന്നിൽ ഇരുന്നു.

വീട്ടിലെത്തിയപ്പോൾ അമർ പറഞ്ഞു. ''എനിക്കു ഭക്ഷണം വേണ്ട. നീ കഴിച്ചോ....''

''എനിക്കും വിശപ്പില്ല.'' ഉഷയും പറഞ്ഞു. റോസിയോടു ഭക്ഷണം കഴിച്ചോളാൻ പറഞ്ഞു. മനസ്സ് വളരെ ഖിന്നമായിരുന്നു. സേട്ടിൻെറ സമീപത്തിരുന്നു കുറേസമയം കാത്തോ? ഉഷ ചോദിച്ചു. ''നിങ്ങളങ്ങിനെ കാത്തുനില്ക്കേണ്ടായിരുന്നു. നരേന്ദ്രൻ ചേട്ടൻ എന്നെ എത്തിക്കില്ലായിരുന്നോ? അല്ലെങ്കിൽ റിക്ഷപിടിച്ച് വരുമായിരുന്നില്ലേ? നിങ്ങളങ്ങനെ വെളിയിൽ കാത്തുനിന്ന് ഞങ്ങൾ രണ്ടുപേരേയും ഇൻസൾട്ട് ചെയ്യേണ്ടായിരുന്നു.''

''ഇൻസൾട്ടിന് ഇവിടെ കുറവൊന്നുമുണ്ടായിട്ടില്ലല്ലോ. സ്ഥിതിഗതികൾ മെച്ചപ്പെടുത്താനൊക്കുമോ എന്നതാണിവിടെ പ്രശ്നം.''

''മനസ്സിലായില്ല.....എന്തു സ്ഥിതിഗതികളാണ് നിങ്ങളുദ്ദേശിക്കുന്നത്?''

''അതു വ്യക്തമാണ്. നമ്മൾ രണ്ടുപേരും മാനസികമായും, നൈതികമായും നിയമത്തിൻെറ മുമ്പിലും ഭാര്യാ-ഭർത്താക്കൻമാരാണ്. മററുള്ളവർ പറഞ്ഞിട്ടോ സമുദായം നിർബന്ധിച്ചിട്ടോ ഉണ്ടായതല്ല, നമ്മുടെ ബന്ധം. നമുക്ക് പരസ്പരം സംതൃപ്തിയില്ലെങ്കിൽ.....''

''ഒരു സെക്കണ്ട്....''ഉഷ ഇടയ്ക്കു കയറിപ്പറഞ്ഞു. സേട്ട് ശബ്ദമുയർത്തി സംസാരിക്കുകയായിരുന്നു. റോസിയുടെ മുറിയുടെ വാതിലടച്ചു. മോൻ ഉണരേണ്ട. എന്നിട്ട് ഭർത്താവിൻെറ അടുത്തു ചെന്നിരുന്നു. ''യസ്.''

''നിനക്ക് എന്നെക്കാൾ നരേന്ദ്രനെയാണിഷ്ടമെന്ന് വ്യക്തം.''

''എന്തൊക്കെ തെററിദ്ധാരണകളാണ് നിങ്ങളെ ബാധിച്ചിരിക്കുന്നതെന്നു മനസ്സിലാകുന്നില്ല. നിങ്ങളും നരേന്ദ്രനും തമ്മിലെന്താണു സാദൃശ്യം?''

''നരേന്ദ്രനുമായി തട്ടിക്കുമ്പോൾ ഞാൻ ഒന്നുമല്ല എന്നായിരിക്കും.''

''ഛി!''ഉഷ ദീർഘനിശ്വാസത്തോടെ തുടർന്നു—''നിങ്ങൾ വിപരീത അർത്ഥം കൽപ്പിക്കുന്നതെന്തിനാണ്? നിങ്ങൾ എൻെറ ഭർത്താവ്. അദ്ദേഹം ഒരു ബന്ധു, അല്ലെങ്കിൽ സ്നേഹിതൻ.''

''നിയമദൃഷ്ട്യാ അങ്ങനെയായിരിക്കാം. നിനക്ക് അദ്ദേഹത്തിൻെറ സാമീപ്യമാണ് ഏറെ ഇഷ്ടം! അദ്ദേഹത്തിൻെറ ആഗ്രഹങ്ങൾക്കും അഭിലാഷങ്ങൾക്കുമാണ് മുൻതൂക്കം. ആശയാഭിലാഷങ്ങളെക്കുറിച്ച് എന്തൊരു ശ്രദ്ധ! നിൻെറ എഴുത്തുകൾ വായിച്ചാൽ ത്തോന്നും നീയാകെ നരേന്ദ്രമയമായിപ്പോയെന്ന്.''

''അൽപ്പം ചിന്തിച്ച് സംസാരിച്ചുകൂടേ?'' ഉഷ ക്രോധം അടക്കാൻ പ്രായസപ്പെട്ടുകൊണ്ട് ചോദിച്ചു. ''ഞാൻ കടപ്പാടു തീർക്കാൻ മര്യാദ കാണിച്ചുവെന്നേയുള്ളൂ.''

''സ്വയം ആകർഷണവലയം സൃഷ്ടിച്ച് എന്നേയും നിന്നേയും വഞ്ചിക്കുന്നതെന്തിന്? അദ്ദേഹത്തിൻെറ ആകർഷണ വലയത്തെ നിനക്ക് അവഗണിക്കാനാവുന്നില്ലെന്നത് വ്യക്തമാണ്. അദ്ദേഹത്തിൻെറ സാമീപ്യമാണ് നിനക്ക് ഏറെ അഭികാമ്യം!''

''ദിസ് ഈസ് ലിമിറ്റ്'' ഉഷ ചുണ്ടു കടിച്ചുകൊണ്ട് പറഞ്ഞു. എഴുന്നേൽക്കാനായി കൈ രണ്ടും സോഫയിലൂന്നി. കണ്ണുകളിൽ തീപ്പൊരി. ''നിങ്ങൾക്ക് എന്നെ വിശ്വാസമില്ലെന്നു വ്യക്തമായി.''പെട്ടെന്ന് എഴുന്നേററു.!

സേട്ട് കൈ പിടിച്ചു.

''എന്നെ വിടൂ! നിങ്ങളുടെ സംശയം തീർത്തേക്കാം.''ഉഷ കൈ വിടുവിക്കാൻ ശ്രമിച്ചുകൊണ്ട് പറഞ്ഞു.

അമർ അവളെ കൈകളിൽ ഒതുക്കിക്കൊണ്ട് പറഞ്ഞു—''പിരാന്ത് കളിക്കരുത്.'' അപ്പോഴാണ് അമറിനു ഓർമ്മ വന്നത്, അമ്മ അപമാനിച്ചപ്പോൾ സ്വയം തലയ്ക്കടിച്ചു കീറിയ കാര്യം. കൈകളിൽ വാരിയെടുത്ത് കിടപ്പുമുറിയിലേക്കു കൊണ്ടുപോയി.

ഉഷ കിതച്ചുകൊണ്ട് ഭർത്താവിൻെറ കൈയിൽനിന്ന് കുതറി മാറാൻ ശ്രമിക്കയായിരുന്നു. ''എന്നെ വിടൂ....ഇതെനിക്ക് സഹിക്കാനാവില്ല....''

സേട്ട് ഉഷയെ രണ്ടു കൈകളിലും ഒതുക്കി കട്ടിലിൽ ഇരുത്താൻ ശ്രമിച്ചു. കുതറിക്കുതറി തളർന്നപ്പോൾ ഉഷ മെല്ലെ കണ്ണുകളടച്ചു. ശ്വാസോച്ഛ്വാസം മന്ദഗതിയിലായി. മുഖത്തു വെള്ളംതളിച്ചപ്പോൾ കണ്ണുകൾതുറന്നു. ഭർത്താവിൻെറ കണ്ണുകൾ നിറഞ്ഞുകണ്ടപ്പോൾ ഉഷയുടെ മനസ്സലിഞ്ഞു. ഭർത്താവിനെ കെട്ടിപ്പിടിച്ചുകൊണ്ട് ചോദിച്ചു— ''നിങ്ങളു കരയുന്നോ? ഞാൻ ചത്തേക്കാം....''സാരിത്തുമ്പു കൊണ്ട് ഭർത്താവിൻെറ കണ്ണീരൊപ്പി. അപ്പോഴേക്കും സ്വന്തം കണ്ണുകളിൽ തടുക്കാനാവാത്ത പ്രവാഹം! പിന്നെ കെട്ടിപ്പിടച്ച് ചുമലിൽ തലചായ്ച്ച് വിതുമ്പിത്തുടങ്ങി.

(തുടരും)

വിവർത്തനം: കെ.വി. കുമാരൻ





# അവസാനത്തെ നാടുവാഴിയുടെ അമ്മ

ടി.എൻ. ഗോപിനാഥൻനായർ



## ഏഴ്

രണ്ടാം വട്ടമേശസമ്മേളനത്തെത്തുടർന്ന് നാട്ടുരാജ്യങ്ങളുടെ പ്രശ്നങ്ങൾ പഠിക്കുവാൻ ഇന്ത്യൻ സ്റ്റേറ്റ് കമ്മിററി രൂപീകൃതമായി. ജെ.സി.സി ഡേവിഡ്സൻെറ അദ്ധ്യക്ഷതയിൽ രൂപീകൃതമായ ആ കമ്മിററിയിലെ അംഗങ്ങൾ തിരുവിതാംകൂർ സന്ദർശിച്ചപ്പോൾ അന്ന് മഹാരാജാവിൻെറ നിയമോപദേഷ്ടാവായിരുന്ന സർ സി.പി. രാമസ്വാമി അയ്യർ ഭരണസുഗമതയെ സാരമായി അലട്ടിക്കൊണ്ടിരുന്ന ഒട്ടേറെ പ്രശ്നങ്ങൾക്ക് പരിഹാരം സമ്പാദിക്കുവാൻ സമർത്ഥമായി വാദിക്കുകയുണ്ടായി. 1106-ൽ നിയമസഭകളുടെ പരിഷ്കാരത്തെ പുരസ്കരിച്ച് ആവിഷ്കരിച്ച നിയമങ്ങൾക്കു പിന്നിലും സർ സി.പിയുടെ പക്വമായ ബുദ്ധിശക്തി സാരമായി പ്രവർത്തിച്ചിരുന്നു. കൂടുതൽ അധികാരവും ജനപ്രാതിനിധ്യവുമുള്ള ശ്രീമൂലം അസംബ്ളിയും ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലും നാലുകൊല്ലത്തെ കാലാവധിയോടെ നിലവിൽ വന്നു. അന്ന് ദിവാൻജി മിസ്ററർ ആസ്ററിനും നിയമോപദേഷ്ടാവ് സർ സി.പിയും ആയിരുന്നു. കിരീടധാരണത്തെത്തുടർന്ന് ഒരുകൊല്ലത്തിനകംതന്നെ ഇന്ത്യൻ നാട്ടുരാജ്യങ്ങൾക്ക് മാതൃക കാട്ടിയതും ദൂരവ്യാപകഫലങ്ങൾക്ക് വിത്തുപാകിയതുമായ നിയമനിർമ്മാണ പരിഷ്കാരാവിഷ്കരണത്തിനു പിന്നിൽ അമ്മമഹാറാണിയുടെ നിർദ്ദേശങ്ങളും ഉത്തേജനവും സാരമായ പങ്കുവഹിച്ചിരുന്നു.

1933 ഏപ്രിൽ 8-ാം തീയതി മഹാരാജാവും രാജകുടുംബാംഗങ്ങളും ബോംബെയിൽനിന്നും ഒരു യൂറോപ്യൻ പര്യടനത്തിനു പുറപ്പെട്ടു.

കാർത്തികതിരുനാൾ തമ്പുരാട്ടിയും പൂഞ്ഞാറിലെ ഗോദവർമ്മ രാജാവും തമ്മിലുള്ള പള്ളിക്കെട്ട് 1934 ജനുവരി 25-ാം തീയതി അവിസ്മരണീയമായ ആഘോഷങ്ങളോടെ നടക്കുകയുണ്ടായി. പിൽക്കാലത്ത് കേരളത്തിലെ കായികവിനോദരംഗത്ത് അതുല്യമായ സേവനങ്ങൾ സമർപ്പിച്ച കേണൽ ഗോദവർമ്മ രാജാവും ശാലീനയും സകലകലാവല്ലഭയുമായ കാർത്തികതിരുനാൾ തമ്പുരാട്ടിയും തമ്മിൽ നല്ല ചേർച്ചയുണ്ടായിരുന്നു. മൈസൂർ യുവരാജാവ്, സാത്തൂരിലെ രാജാസാഹിബ്, കൊച്ചിയിലെ രാജകുടുംബാംഗങ്ങൾ, കൊല്ലങ്കോട്ടുരാജാ തുടങ്ങിയ ഒട്ടുവളരെ വിശിഷ്ടാതിഥികൾ പള്ളിക്കെട്ടിൽ പങ്കുകൊണ്ടിരുന്നു.

മിസ്ററർ ടി. ആസ്ററിൻ ദിവാൻപദം ഒഴിഞ്ഞപ്പോൾ വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കമ്മിററിയംഗമായി സേവനം അനുഷ്ഠിച്ചിരുന്ന സർ മുഹമ്മദ് ഹബീബുള്ള ആ സ്ഥാനത്ത് അവരോധിതനായി.

1110-ൽ പബ്ളിക് സർവ്വീസ് കമ്മിഷനെ നിയമിച്ചത് ജനപ്രീതി നേടിയ ഒരു നടപടിയായിരുന്നു. സകലമതസ്ഥരുടെയും പുരോഗതിയെ കണക്കിലെടുത്ത് ഇരു നിയമസഭകളും വിശദമായ ചർച്ചയ്ക്കുശേഷം അംഗീകരിച്ച ചട്ടങ്ങളുടെ അടിസ്ഥാനത്തിലാണ് പബ്ളിക് സർവ്വീസ് കമ്മിഷൻ സമാരംഭിച്ചത്. അവശതകളനുഭവിക്കുന്ന പിന്നോക്ക വർഗ്ഗക്കാർക്കും ഗിരിവർഗ്ഗക്കാർക്കും എല്ലാം തൊഴിലവസരങ്ങൾ ഉറപ്പുവരുത്തുന്ന അതിലെ ചട്ടങ്ങൾ ആലംബഹീനർക്ക് മഹാനുഗ്രഹമായിരുന്നു. അതോടൊപ്പം എല്ലാ ശ്രേണികളിലും ശമ്പളപരിഷ്കരണവും നടന്നു.

സംസ്ഥാന സൈന്യത്തിൽ നടത്തിയ പരിഷ്കാരങ്ങളും ശ്രദ്ധേയമാണ്. മഹാരാജാവ് സൈന്യത്തിൻെറ കേണൽ ഇൻ ചീഫ് പദവി സദയം സ്വീകരിച്ചു. ഇളയ മഹാരാജാവ്, മഹാരാജാവിൻെറ ബോഡിഗാർഡ് വിഭാഗത്തിൻെറ ഓണററി ലഫ്ററനൻറ് കേണൽ പദവിയിലും ശ്രീ. ഗോദവർമ്മരാജാ ക്യാപ്ററൻസിയിലും അവരോധിതനായി. പട്ടാളത്താവളം പാളയത്തുനിന്നും വിശാലമായ പാങ്ങോട്ടേക്ക് മാററി സ്ഥാപിച്ചു.

ആയിടയ്ക്കാണ് ജോർജ്ജ് പഞ്ചമൻ ചക്രവർത്തിയുടെ രജതജൂബിലി ആഘോഷം സമുചിതമായ ആഡംബരങ്ങളോടെ ആഘോഷിച്ചത്. മഹാരാജാവ് തിരുമനസ്സിനെ കെ.ജി.സി എന്ന സമുന്നത ബിരുദം നല്കി ബഹുമാനിക്കുകയുണ്ടായി.





മഹാറാണിയും കാർത്തികതിരുനാളും ഇളയരാജാവും 1933-ൽ

പള്ളിവാസൽ ജലവൈദ്യുതി സ്റേറഷന് മഹാരാജാവ് തറക്കല്ലിട്ടത് 1935 മാർച്ച് ഒന്നാം തീയതിയാണ്. രാജ്യത്തെ ആസകലം ശോഭനമാക്കാൻ ആ പദ്ധതി* എത്രമാത്രം സഹായിച്ചുവെന്ന് ചരിത്രം സ്വർണ്ണലിപികളിൽ രേഖപ്പെടുത്തിക്കഴിഞ്ഞു.

ഭാരതത്തിൻെറ ഇതരഭാഗങ്ങളിലെ പുരോഗതിയും പരിഷ്കാരങ്ങളും നേരിൽക്കണ്ട് മനസ്സിലാക്കാൻ മഹാരാജാവ്, അമ്മമഹാറാണിയും, മാർത്താണ്ഡവർമ്മ ഇളയരാജയും, കാർത്തികതിരുനാൾ തമ്പുരാട്ടിയും, കേണൽ ഗോദവർമ്മരാജയും ഒന്നിച്ച് രണ്ടുവട്ടം ഡെൽഹി സന്ദർശിച്ചു.

1936-നു മുമ്പ് പ്രഖ്യാപിക്കപ്പെട്ടിരുന്ന ജി.സി.ഐ.ഇ ബിരുദം നേരിട്ടു വാങ്ങുന്നതിന് ഡെൽഹിയിൽ സംഘടിപ്പിച്ചിരുന്ന ഡർബാറിൽ

സംബന്ധിക്കാൻ വീണ്ടും പോകേണ്ടി വന്നു. വൈസ്രോയിപദവിയിൽനിന്നു വിരമിച്ച് സ്വദേശത്തേക്കു മടങ്ങാൻ ഒരുങ്ങിയിരുന്ന വില്ലിംഗ്ടൺ പ്രഭുവിനും പത്നിക്കും അവരുടെ ബഹുമാനാർത്ഥം ഒരു ഗംഭീരവിരുന്നു നൽകാൻ. മഹാരാജാവു തിരുമേനിക്കും അമ്മ മഹാറാണിക്കും അവസരം കിട്ടി. തിരുമേനിയുടെ ഭരണസാമർത്ഥ്യത്തെ പ്രകീർത്തിച്ച് വിടപറയുന്ന വൈസ്രോയി ഒരു പ്രസംഗം ചെയ്യുകയുണ്ടായി.

ബിക്കാനീർ മഹാരാജാവിൻെറ ക്ഷണപ്രകാരം ആ സംസ്ഥാനം സന്ദർശിക്കാൻ തിരുമേനിക്കും രാജ്ഞകുടുംബാംഗങ്ങൾക്കും അവസരം കിട്ടി. അവിടെ ലഭിച്ച സ്വീകരണം ഹൃദ്യവും വർണ്ണോജ്ജ്വലവും ആയിരുന്നു. ഹരിദ്വാരയും സിംലയും ബോംബെയും സന്ദർശിച്ചിട്ടാണ് രാജ്ഞകുടുംബം മടങ്ങിയെത്തിയത്.

1112 കന്നിമാസം 15-ാം തീയതി സർ മുഹമ്മദ് ഹബീബുള്ള ദിവാൻപദത്തിൽനിന്നും വിരമിച്ചു. അടുത്ത ദിവാനായി അവരോധിതനായത് വിശ്വവിഖ്യാതനും ബഹുമുഖപ്രതിഭനും പരിണതപ്രജ്ഞനും പരിചയസമ്പന്നനുമായ സർ സി.പി. രാമസ്വാമി അയ്യരാണ്.

അക്കൊല്ലം നടന്ന ജന്മദിന ഡർബാറിൽ വച്ച് സർ സി.പിക്ക് ''സചിവോത്തമൻ'' ബിരുദം മഹാരാജാവ് സമ്മാനിച്ചു. നിയമോപദേഷ്ടാവ് എന്ന നിലയിൽ അദ്ദേഹം ചെയ്ത മഹനീയ സേവനങ്ങൾക്കുള്ള അംഗീകാരമായിരുന്നു ആ ബിരുദം.

## ക്ഷേത്രപ്രവേശന വിളംബരം

തിരുമേനിയുടെ 24-ാം ജന്മദിനത്തിലാണ് (1112-ൽ) ചരിത്രപ്രസിദ്ധവും അവിസ്മരണീയവുമായ ക്ഷേപ്രവേശന വിളംബരം തുല്യം ചാർത്തിയത്. സ്വാമിദർശനം കഴിഞ്ഞുവന്ന് അമ്മയുടെ പാദം തൊട്ടുതൊഴുത് അനുഗ്രഹവും ആത്മധൈര്യവും നേടിയാണ് ആ മംഗളകർമ്മം നിർവ്വഹിച്ചത്. സകല മാമൂലുകളെയും ലംഘിക്കുന്ന ധീരമായ ആ നടപടി നടപ്പാക്കാൻ പൊന്നോമനപുത്രനു ധൈര്യം നല്കിയത് പുരോഗമനാശയങ്ങളുടെ വിളനിലമായ അമ്മമഹാറാണിയാണ്. അത് ഹൈന്ദവചരിത്രത്തിലെ ''അവിസ്മരണീയ സംഭവമായി'' സർ സി.പി വിശേഷിപ്പിച്ചു. അതറിഞ്ഞ മഹാത്മജിയുടെ സന്തോഷം സീമാതീതമായിരുന്നു. ഭാരതത്തെ ആസകലം വിസ്മയിപ്പിക്കുകയും വികാരം കൊള്ളിക്കുകയും ചെയ്ത വിളംബരമാണിത്. ''അങ്ങകലെയുള്ള ഹൈന്ദവസംസ്ഥാനത്തെ മററു ഹൈന്ദവ രാജാക്കന്മാർ അനുകരിക്കണമെന്ന്'' മഹാത്മജി പത്രദ്വാരാ അഭ്യർത്ഥിച്ചു.

''അശോകനുശേഷം ഇന്ത്യയിൽ നടന്ന ഏററവും മഹത്തായ മതപരിഷ്കാരമാണ് ക്ഷേത്രപ്രവേശന വിളംബരം'' എന്ന് മദ്രാസിലെ പ്രധാനമന്ത്രി പ്രകീർത്തിച്ചു. തിരുമേനിയെ അഭിനന്ദിക്കുവാൻ തലസ്ഥാനത്തും മററു പല ഭാഗങ്ങളിലും സംഘടിപ്പിച്ചിരുന്ന മഹായോഗങ്ങളിൽ പങ്കെടുക്കുവാൻ വന്നുചേർന്ന രാഷ്ട്രപിതാവായ മഹാത്മജി ഇത്തവണത്തെ ദക്ഷിണഭാരതയാത്ര ഒരു തീർത്ഥാടനം ആണെന്ന് വിശേഷിപ്പിക്കുകയുണ്ടായി. മഹാത്മജിയെ തൊട്ടടുത്തു കാണാൻ എനിക്കു ഭാഗ്യം കിട്ടിയത് സ്റേറഡിയത്തിൽ നടന്ന സമ്മേളനത്തിലാണ്. ബാപ്പുജി തൻെറ അരികിൽ ഒരു ഹരിജൻ ബാലികയെ പിടിച്ചിരുത്തിയിരുന്നു. രാജ്ഞകുടുംബത്തെ അദ്ദേഹം കലവറയില്ലാതെ സ്തുതിച്ചു.

തിരുമനസ്സിലേക്ക് ആന്ധ്രാസർവ്വകലാശാലയും അമ്മമഹാറാണിക്ക് കാശി സർവ്വകലാശാലയും ഉന്നതബിരുദങ്ങൾ സമ്മാനിക്കുകയുണ്ടായി. മഹാരാജാവിൻെറ ഒരു അർദ്ധകായ പ്രതിമ കുട്ടനാടിൻെറ ഹൃദയമായ മങ്കൊമ്പിൽ സ്ഥാപിച്ചത് സർ സി.പി അനാവരണം ചെയ്തു. മദ്രാസിലെ ഹൈന്ദവ ജനത തിരുമേനിയുടെ ഒരു പൂർണ്ണകായ പ്രതിമ സ്ഥാപിച്ചു ബഹുമാനിച്ചു. ''നിരവധി മഹാരാജാക്കന്മാർ നാടുഭരിച്ച് വിടപറഞ്ഞു കഴിഞ്ഞു. ഇനി ഭരിക്കുകയും ചെയ്യും. പക്ഷേ, തിരുവിതാംകൂർ മഹാരാജാവിനു ലഭിച്ചപോലെ ചരിത്രത്തിലെ ഒരുപേജ് മററാർക്കും ലഭിക്കുകയില്ല'' എന്നാണ് പ്രതിമ അനാച്ഛാദനം ചെയ്ത മദ്രാസ് പ്രധാനമന്ത്രി പ്രസ്താവിച്ചത്.









വിളംബരത്തിൽ തുല്യം ചാർത്താൻ ഉത്തേജനം നല്കിയ അമ്മമഹാറാണിയെ അനുമോദിക്കാൻ അനേകായിരം സ്ത്രീകൾ പങ്കെടുത്ത ഒരു മഹാസമ്മേളനം തിരുവനന്തപുരത്തു നടന്നു.

ജനലക്ഷങ്ങളുടെ ആദരവിൻെറ പ്രതീകമായി 1915 കർക്കടകമാസം മഹാരാജാവ് തിരുമനസ്സിലെ പൂർണ്ണകായപ്രതിമ കോട്ടയ്ക്കകത്ത് കൊട്ടാരത്തിനു മുമ്പിൽ പ്രതിഷ്ഠിക്കുകയുണ്ടായി. ധോൽപൂർ മഹാരാജാവാണ് പ്രതിമ അനാച്ഛാദനം ചെയ്തത്.

1937 ഏപ്രിൽ മാസം തിരുമേനിയും രാജ്ഞകുടുംബാംഗങ്ങളും നെതർലൻഡ് സന്ദർശിക്കാൻ പുറപ്പെട്ടു. മെഡാനിലെ രണ്ട് ഹൈന്ദവക്ഷേത്രങ്ങൾ സന്ദർശിച്ചു. യാത്രാമദ്ധ്യേ സിംഗപ്പൂർ മലയാളികൾ ഉജ്ജ്വലമായ സ്വീകരണം നല്കി. ബ്രിട്ടേഷ്യയിലെ ഗ്രാമങ്ങൾ തിരുമേനിമാരെ വളരെ ആകർഷിച്ചു. ജാവയിലെ പുരാതന സംസ്കാരവും അവരെ ആകർഷിച്ചു.

മഹാരാജാവു തിരുമേനിയുടെയും അമ്മമഹാറാണിയുടെയും മഹനീയ സേവനങ്ങൾക്കുള്ള പുരസ്കാരമായി ആന്ധ്രാസർവ്വകലാശാല രണ്ടുപേർക്കും ഡോക്ടറേറ്റ് ബിരുദം നല്കുകയുണ്ടായി. അതേററു വാങ്ങാൻ രണ്ടുപേരും 1937-ൽ വാൾട്ടയറിലേക്കു പോയി. അമ്മമഹാറാണിക്ക് ബിരുദദാനം നടത്തിക്കൊണ്ട് പ്രഗല്ഭനായ വൈസ് ചാൻസലർ ''സമകാലീനഭാരതത്തിലെ ഏററവും ശ്രദ്ധേയമായ സ്ത്രീരത്നമാണെന്നും പ്രതിഭാധനയും പ്രകീർത്തിതയുമായ അവർ നവീന തിരുവിതാംകൂറിൻെറ പുരോഗതിക്ക് ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ടെന്നും'' പ്രസ്താവിക്കുകയുണ്ടായി.

## വിദ്യാഭ്യാസം

പരമ്പരാഗതമായിത്തന്നെ സംസ്ഥാനത്തിൻെറ വിദ്യാഭ്യാസാഭിവൃദ്ധിക്കുവേണ്ടി തിരുവിതാംകൂർ രാജ്ഞകുടുംബം അനല്പമായ താല്പര്യം പുലർത്തിവന്നിട്ടുണ്ട്. 990-ൽ റാണി പാർവ്വതീഭായിയാണ് അതിനു തുടക്കം കുറിച്ചത്. ശ്രീചിത്തിരതിരുനാൾ തിരുമേനിയുടെ കാലത്ത് 3715 വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ടായിരുന്നു. ഏഴുലക്ഷത്തി അറുപത്തെണ്ണായിരം വിദ്യാർത്ഥികൾ സ്ക്കൂളിൽ പഠിക്കുന്നുണ്ടായിരുന്നു. അമ്പതുലക്ഷം രൂപ, അതായത് വരുമാനത്തിൻെറ 20% വിദ്യാഭ്യാസാഭിവൃദ്ധിക്ക് ചെലവു ചെയ്തിരുന്നു. വിദ്യാഭ്യാസവിഷയത്തിൽ ഭാരതീയ നാട്ടുരാജ്യങ്ങളുടെ മുൻപന്തിയിൽ തിരുവിതാംകൂറിന് സ്ഥാനമുണ്ടായിരുന്നു.

വിദ്യാഭ്യാസമേഖലയിലെ പ്രശ്നങ്ങൾ പഠിച്ച് പരിഹാരം നിർദ്ദേശിക്കുവാൻ സ്ററാഥാം എന്ന വിദ്യാഭ്യാസ വിദഗ്ദ്ധൻെറ അദ്ധ്യക്ഷതയിൽ ഒരു കമ്മിററി രൂപീകരിച്ചു. അവർ സമർപ്പിച്ച റിപ്പോർട്ട് നിയമസഭകൾ ചർച്ച ചെയ്തു. അതിൻെറ നിഗമനങ്ങളുടെ അടിസ്ഥാനത്തിലാണ് തിരുവിതാംകൂർ സർവ്വകലാശാല രൂപീകൃതമായത്. തിരുവിതാംകൂർ സർവ്വകലാശാലയുടെ ആവിർഭാവ വിളംബരം നടന്നത് തിരുമനസ്സിലെ 25-ാം ജന്മദിന ഡർബാറിലാണ്. അങ്ങനെ യൂണിവേഴ്സിററി ആക്ട് 1937-ൽ നിലവിൽ വന്നു. നക്ഷത്രബംഗ്ളാവ്, പബ്ളിക് ലൈബ്രറി, പബ്ളിക് ഹെൽത്ത് ലബോറട്ടറി, സ്ക്കൂൾ ഒഫ് ആർട്സ് തുടങ്ങിയ സ്ഥാപനങ്ങളും സർവ്വകലാശാലയുടെ പരിധിയിൽ വന്നു. ഇൻസ്ററിററ്യൂട്ട് ഒഫ് ടെക്സ്റ്റൈൽ ടെക്നോളജി, എൻജിനീയറിംഗ് കോളേജ്, സെൻട്രൽ റിസർച്ച് ഇൻസ്ററിററ്യൂട്ട് തുടങ്ങിയവ സർവ്വകലാശാല ഉൾക്കൊണ്ടിരുന്നു. ഇൻസ്ററിററ്യൂട്ട് ഒഫ് മറൈൻ ബയോളജി സ്ഥാപിച്ചു. ഓറിയൻററൽ മാനുസ്ക്രിപ്ററ് ലൈബ്രറി പരിഷ്കരിച്ചു. സർവ്വകലാശാലയുടെ ആവിർഭാവം തിരുവിതാംകൂറിൻെറ സാംസ്കാരിക പുരോഗതിയുടെ നാഴികക്കല്ലാണ്. വിദ്യാർത്ഥികൾക്കുവേണ്ടി ഒരു യൂണിവേഴ്സിററി യൂണിയൻ നിലവിൽ വന്നു. അതിൻെറ ആദ്യത്തെ നോമിനേററഡ് പ്രസിഡൻറ് ഡോ. പി.സി. അലക്സാണ്ടറും ആദ്യത്തെ തിരഞ്ഞെടുക്കപ്പെട്ട പ്രസിഡൻറ് ഞാനുമാണെന്ന് സാഭിമാനം പറഞ്ഞുകൊള്ളട്ടെ.



അവിട്ടം തിരുനാൾ



കാർത്തിക തിരുനാൾത്തമ്പുരാട്ടി

അമ്മമഹാറാണിയുടെ അദ്ധ്യക്ഷതയിൽ തിരുവനന്തപുരത്തു നടന്ന അഖിലേന്ത്യാ വനിതാസമ്മേളനവും മഹാരാജാവ് ഉദ്ഘാടനം ചെയ്ത ആൾ ഇന്ത്യാ ഓറിയൻറൽ കോൺഫറൻസും അക്കാലത്തു നടന്ന സുപ്രധാനമായ രണ്ടു സാംസ്കാരിക സംഭവങ്ങളാണ്. (അമ്മമഹാറാണിയുടെ അദ്ധ്യക്ഷപ്രസംഗം അന്യത്ര ചേർത്തിട്ടുണ്ട്.)

## അവിട്ടം തിരുനാൾ

1938 ജനുവരി അഞ്ചാം തീയതി കാർത്തിക തിരുനാൾ തമ്പുരാട്ടി അവിട്ടംനാളിൽ ഒരാൺകുഞ്ഞിനെ പ്രസവിച്ചു. അടുത്ത നാടുവാഴിയാകേണ്ട ആ യുവരാജാവിന് നിർഭാഗ്യവശാൽ ദൈവം ദീർഘായുസ്സ് നല്കിയില്ല. മഹാരാജാവു തിരുമേനിക്ക് ആ കുഞ്ഞ് പ്രാണനുതുല്യം പ്രിയങ്കരനായിരുന്നു. വിദഗ്ദ്ധ ചികിത്സയ്ക്കു വിധേയനായെങ്കിലും കന്യാകുമാരിയിൽവച്ച് വിശ്രമിക്കവെയാണ് ആകസ്മികമായി അന്ത്യം സംഭവിച്ചത്. ആ സംഭവത്തെപ്പററി പിതാവായ കേണൽ ഗോദവർമ്മ രാജാ നിരുക്തകണ്ഠനായി നിറഞ്ഞ കണ്ണുകളോടെ എന്നോട് ഒരിക്കൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. ആ വേർപാടിൻെറ വേദന മഹാരാജാവ് തിരുമേനിയെയും അമ്മമഹാറാണിയെയും വല്ലാതെ ഉലയ്ക്കുകയുണ്ടായി. അതിൻെറ തീവ്രത ദീർഘനാൾ നീണ്ടുനിന്നു. അത് ഓർമ്മിക്കുമ്പോൾ ഇന്നും മഹാരാജാവ് തിരുമേനിയുടെ കണ്ണുകൾ ഈറനാകാറുണ്ട്.

## തിരുമാടമ്പ്

മാർത്താണ്ഡവർമ്മ ഇളയരാജാവിൻെറ തിരുമാടമ്പ് കർമ്മം 1914 മകരം പത്താം തീയതി സർവ്വ ആഡംബരങ്ങളോടുംകൂടി അമ്മമഹാറാണിയുടെയും മഹാരാജാവ് തിരുമനസ്സിൻെറയും സാന്നിദ്ധ്യത്തിൽ സമംഗളം നടക്കുകയുണ്ടായി. തുടർന്നു നടന്ന ആഘോഷപരിപാടികളിൽ ബിക്കാനീർ മഹാരാജാവ് ഉൾപ്പെടെ ഒട്ടേറെ പ്രശസ്താതിഥികൾ പങ്കുകൊണ്ടു. മകരം ഇരുപതാം തീയതിയാണ് 'പടിയേററ' കർമ്മം നടന്നത്. ആഘോഷങ്ങളുടെ സമാപനച്ചടങ്ങായി നടന്ന നിറപ്പകിട്ടാർന്ന ഘോഷയാത്ര ദിവാൻജിയായ സർ സി.പി. രാമസ്വാമി അയ്യരാണ് നയിച്ചത്.

നാടിൻെറ നട്ടെല്ലായ കർഷകൻെറ പുരോഗതിയിലാണ് ഭരണകൂടം പ്രധാനമായും ശ്രദ്ധചെലുത്തിയത്. അവരുടെ കടബാദ്ധ്യതകൾ എഴുതിത്തള്ളി, നികുതിയിളവുകൾ നല്കി, സാമ്പത്തികസഹായം ഉദാരമായി സമ്മാനിച്ച് പ്രോത്സാഹിപ്പിച്ചു. നൂതനമായ പല ജലസേചന പരിപാടികളും ആവിഷ്കരിച്ചു. പീച്ചിപ്പാറ അണക്കെട്ടിൻെറ ജോലികൾ ആരംഭിച്ചു. കാർഷിക വികസനത്തിനുവേണ്ടി ഒരു ബോർഡ് രൂപീകരിച്ചു. ഉല്പന്നങ്ങളുടെ വിപണനത്തിന് ഉദ്യോഗസ്ഥന്മാരെ നിയമി

ക്കുകയും നാനാഭാഗങ്ങളിലും ഡിപ്പോകൾ തുറക്കുകയും ചെയ്തു.

അതേപടി വ്യവസായരംഗത്തും ഊർജ്ജസ്വലമായ പരിപാടികൾ ആവിഷ്കരിച്ചു. കുണ്ടറയിൽ കളിമൺ ഫാക്ടറിയും തിരുവനന്തപുരത്ത് റബ്ബർ ഫാക്ടറിയും തക്കലയിൽ പഞ്ചസാര ഫാക്ടറിയും സ്ഥാപിച്ചു. ആലുവയിൽ ശ്രീചിത്രാ മിൽസ് തുടങ്ങി. പുനലൂരിലെ പേപ്പർ നിർമ്മാണശാലയും തെന്മലയിലെ തീപ്പെട്ടി ഫാക്ടറിയും ശ്രദ്ധേയമാണ്. ഇവയുടെയെല്ലാം പുരോഗതിയെ സാരമായി സഹായിച്ചത് പള്ളിവാസൽ വൈദ്യുതപദ്ധതിയാണ്.

ബഹുജനങ്ങളുടെ ഗതാഗതസൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിന് ഒരു സ്റ്റേറ്റ് ട്രാൻസ്പോർട്ട് രൂപീകരിച്ചു. നമ്മുടെ വനങ്ങളിലെ തടി ഉപയോഗിച്ച് നമ്മുടെ എൻജിനീയർമാരും തൊഴിലാളികളും ചേർന്ന് നിർമ്മിക്കുന്ന ബസ്സുകൾ സൃഷ്ടിക്കുവാൻ ഫാക്ടറികൾ ഉണ്ടാക്കി. എല്ലാ സരണികളിലും സ്റ്റേറ്റ് ബസ്സുകൾ ഓടിത്തുടങ്ങി. അനേകായിരം ബിരുദധാരികൾക്ക് ജോലി ലഭിച്ചു. ഇന്നും ആ പദ്ധതി വിപുലമായ തോതിൽ വികസിച്ചുകൊണ്ടിരിക്കുന്നു.

തിരുവനന്തപുരത്ത് വിമാനത്താവളം ഉദ്ഘാടനം ചെയ്തു. ട്രങ്ക് ടെലഫോൺ സമ്പ്രദായം നിലവിൽ വന്നു.

അങ്ങനെ ഏതു മേഖലയിലേക്കു നോക്കിയാലും പുരോഗതിയുടെ നീണ്ട പട്ടിക രേഖപ്പെടുത്താൻ കഴിയും. ശ്രീചിത്തിരതിരുനാൾ മഹാരാജാവിൻെറ ഭരണകാലം ജനസേവനനിരതമായ അനേകമനേകം പരിപാടികൾകൊണ്ട് സമ്പന്നമായിരുന്നുവെന്ന് നിർമ്മത്സരബുദ്ധികൾ സമ്മതിക്കാതിരിക്കില്ല.

(തുടരും)

---

13 -ാം പേജിൽ നിന്നും തുടർച്ച

ത്തിൽ എന്തോ പറയുന്നുണ്ടായിരുന്നു.

''ഗോപൻ എങ്ങട്ടാ'' വേച്ചു വേച്ച് അടിവയ്ക്കുന്ന ഗോപൻെറ നേർക്ക് തെല്ലൊരു അമർഷത്തോടെ നോക്കിക്കൊണ്ട് ജാനുവമ്മായി ചോദിക്കുന്നതു കേട്ടു.

''പുഴവക്കുവരെ. വേഗം വരാം.''

''ഈ മഴയത്തോ.''

''ആ''

''കുടയെടുക്കണില്ലേ.''

''ഈ മഴയൊക്കെ ഞങ്ങൾക്ക് നല്ല പരിചയാണ്.''

അമ്മായിയുടെ കത്തുന്ന നോട്ടം പിന്നെ ഞങ്ങളുടെ നേരെയായി. അതു ഒഴിവാക്കിക്കൊണ്ട് ഞാൻ വേഗം പുറത്തേക്ക് കടന്നു.

പഴുത്ത മണ്ണിൽ, പതിവില്ലാത്ത മഴയുടെ വലിയ തുള്ളികൾവന്ന് വീണുകൊണ്ടിരുന്നു. നിരത്തിൽനിന്ന് പൊങ്ങുന്ന ആവിക്ക് ചെമ്മണ്ണിൻെറ ഗന്ധമായിരുന്നു.

''നമ്മൾ വീണ്ടും കുട്ടികളാകുകയാണ്. മുഖത്ത് വീഴുന്ന മഴനാരുകൾ തട്ടിത്തെറിപ്പിച്ചുകൊണ്ടു കേശു പറഞ്ഞു.

കൊരുത്തു കൂട്ടുന്ന നൂലുകൾക്കപ്പുറത്ത് ഗോപൻെറ ഇടറിയ ശബ്ദം കേട്ടു.

''ഒരിക്കൽ ഇതുപോലൊരു സന്ധ്യയ്ക്ക്, ഇതുപോലൊരു മഴയിൽ കുരുങ്ങി ഞാനും സാവിത്രിയും കടവ് തൊട്ട് ആൽത്തറവരെ ഓടിയതാണ്.''

ആരുമൊന്നും പറഞ്ഞില്ല. പുഴക്കരയിലെത്തിയപ്പോഴേക്കും മഴ കനത്തു തുടങ്ങിയിരുന്നു. കടവത്ത് ഓലകെട്ടി മറച്ച ഒരു കൊച്ചു ചായക്കടയുണ്ടായിരുന്നു. അതിൻെറ ഓരം ചേർന്നു നിന്ന് ഞങ്ങൾ തല തോർത്തി. പുഴവെള്ളത്തിലേക്ക് മഴനാരുകൾ അലിഞ്ഞ് ചേരുന്നതുംനോക്കി നിൽക്കുമ്പോൾ ഞാൻ പതുക്കെ ചോദിച്ചു.

''എന്നിട്ട് അമ്മു—''

''എന്നോട് ചോദിക്കരുത്—''ഗോപൻെറ ഒച്ച ചിലമ്പി. ''സത്യമായും എനിക്കറിഞ്ഞൂടാ. ഞാൻ തിരക്കിപ്പോയതുമില്ല. ഒന്നു രണ്ടു വെർഷനുകൾ കേട്ടു. ട്രൂപ്പിലെ അംഗങ്ങൾ തമ്മിൽ ഏതോ ചെറിയ റെസ്റ്റോറൻറിൽവച്ച് ഒരു വഴക്ക്. ഒരു ബ്രാൾ. ഒരു പക്ഷേ, അവളെ ചൊല്ലിയാവാം. അടിപിടിയോ കത്തിക്കുത്തോ എന്തൊക്ക്യോ ഉണ്ടായിക്കാണും. ആവോ ആർക്കറിയാം? ഞാൻ തിരക്കിയില്ല. അമ്മുവിൻെറ പടം ഏതോ പത്രത്തിൽ വന്നുവെന്നു കേട്ടു. അതു മതി. ഞാൻ മോഹിച്ചപോലെ എൻെറ അമ്മു പ്രസിദ്ധയായല്ലോ.''

''അവളിപ്പോൾ?''കേശു അയാളുടെ മുഖത്തേക്കു ഉററുനോക്കുകയായിരുന്നു.

ഗോപൻ മുഖം തിരിച്ചു.

''ഒരു പക്ഷേ, ആസ്പത്രിയിലായിരിക്കും. വലിയ മുറിവുകളുണ്ടെങ്കിലും കേട്ട വിവരം വച്ച് രക്ഷപ്പെടുമായിരിക്കും. ഞാൻ തിരക്കിപ്പോയില്ല. എന്തോ, വേണമെന്ന് തോന്നിയില്ല. എൻെറ ഉള്ളിൽനിന്ന് അവളെന്നേ പോയിക്കഴിഞ്ഞിരുന്നു. ഇനി അഡ്രസ്സൊക്കെ തപ്പിപ്പിടിച്ച് പൊലീസുകാര് അന്വേഷിക്കാൻ ഇവിടെയും എത്തും. അന്ന് ഞാൻ വെട്ടിമുറിച്ച് പറഞ്ഞോളാം. ഒരു തനി പെരുച്ചാഴിക്കാരണവരപ്പോലെ ങ്ഺ—അവൾ എൻെറ ആരുമല്ലെന്ന്. വേണമെങ്കിൽ മുദ്രപ്പത്രത്തിൽ എഴുതിക്കൊടുക്കുകയും ചെയ്യാം.''

''അത്രയ്ക്കൊക്കെ പോകണോ ഗോപൻ''ഞാൻ ചോദിച്ചു. ''ഇനിയും വൈകിയിട്ടില്ലല്ലോ. അവളെ തിരിച്ച് കൊണ്ടുവരാൻ പററിയ സമയം ഇതല്ലേ. ഈ തളർച്ചയിൽ അവർക്ക് പോകാൻ മറെറാരിടമില്ലല്ലോ.''

''അതാണ് ചങ്ങാതി ഞാൻ നേരത്തേ പറഞ്ഞത്.'' ഗോപൻെറ ഒച്ച കടുത്തു. ഇക്കാര്യത്തിൽ ഞാനൊരു അറുമൂരാച്ചിയാണെന്ന്. എന്തോ ഞാനങ്ങിനെയാണ്. ഇനി ഈ പ്രായത്തിൽ മാറാൻ വയ്യാ. ഒരിക്കൽ വെട്ടിമുറിച്ചിട്ടത് കൂട്ടിച്ചേർക്കാൻ എന്നെക്കൊണ്ടാവില്ല. ഉപദേശിക്കാൻ എളുപ്പമാണ്. പക്ഷേ, എനിക്ക് അവൾ എന്തായിരുന്നെന്ന് പറഞ്ഞാൽ നിങ്ങൾക്കാർക്കും മനസ്സിലാവില്ല. അതങ്ങനെയാണ്. എനിക്ക് രണ്ടു വിധമേ അറിയൂ— ഒന്നുകിൽ ഭയങ്കരമായിട്ട് സ്നേഹിക്കുക. അല്ലെങ്കിൽ ഭയങ്കരമായിട്ട് വെറുക്കുക. ഇടയ്ക്കൊരു വഴി എന്തോ എനിക്കത് പിടിയില്ല.''

പുഴയിൽ ഇരുട്ടലിഞ്ഞ് തുടങ്ങിയിരുന്നു. അക്കരെ കുടിലുകളിൽ മണ്ണെണ്ണവിളക്കുകൾ മുനിഞ്ഞു കത്താൻ തുടങ്ങി. പുഴയ്ക്കു നടുവിൽനിന്ന് കടത്തുകാരൻെറ നീട്ടിയുള്ള കൂവൽ കേട്ടു.

മഴ ഒന്നു തോർന്നിരുന്നു. ഓലത്തുമ്പുകളിൽനിന്ന് വെള്ളം അപ്പോഴും ഒലിച്ചിറങ്ങുന്നുണ്ടായിരുന്നു.

''പൂവ്വാം''കേശുവിൻെറ നനഞ്ഞ ഒച്ചകേട്ടു.

''ആ''ഗോപൻ മൂളി.

മഴ പെയ്തു കുതിർന്ന നിരത്തിലേക്ക്, നനഞ്ഞ രാത്രിയിലേക്കു ഞങ്ങളിറങ്ങി.

ഒപ്പം നടക്കുമ്പോൾ തെല്ല് നേരത്തേക്ക് ആരുമൊന്നും മിണ്ടിയില്ല. പിന്നീട് ഗോപൻ മെല്ലെ പറയുന്നതു കേട്ടു.

''നമ്മുടെ അന്നത്തെ ആ അല്ലലില്ലാത്ത ലോഡ്ജ് ജീവിതം തന്നെയായിരുന്നു നല്ലത് എന്നിപ്പോൾ തോന്നിപ്പോകുന്നു. അതുകഴിഞ്ഞ് എന്തൊക്കെ കണ്ടു. എന്തൊക്കെ അറിഞ്ഞു. ഇപ്പോൾ മനസ്സുകൊണ്ടുപോലും ആ പഴയ ലോകത്തിലേക്കു തിരിച്ച് പോകാനാകുമെന്ന് തോന്നുന്നില്ല.''

ഞാനൊന്നും പറഞ്ഞില്ല. കേശുവും.

ഞങ്ങൾ തലകുനിച്ച് വെറുതെ നടന്നു.

---

16 -ാം പേജിൽ നിന്നും തുടർച്ച

യുടെ സുഗന്ധമാണ്. അവരുടെ വിയർപ്പിൻെറ സുഗന്ധം. താമര വിരിയുമ്പോഴുള്ള സുഗന്ധമാണ് ഹീരാമൊണിക്ക് എന്ന് മുത്തച്ഛൻ പറഞ്ഞു. അവൾ വന്നതിനുശേഷമാണ് ഞങ്ങളുടെ വീട്ടിൽ ഈ പ്രത്യേക സുഗന്ധം പരന്നത്.''ശാന്തു ആശ്ചര്യം കലരാത്ത സ്വരത്തിൽ എന്നോടു പറഞ്ഞു.

ഹീരാമൊണി മിക്കവാറും പ്രസവത്തിൽ മരിക്കുമെന്ന് ശാന്തു പറഞ്ഞിരുന്നത് ആ നിമിഷത്തിൽ ഞാൻ ഓർത്തു. എൻെറ ഹൃദയം പിടഞ്ഞു.

''മരിക്കുമെന്ന് നിനക്ക് തീർച്ചയുണ്ടോ?'' ഞാൻ ചോദിച്ചു.

''ആര് മരിക്കുമോ എന്നാണ് നീ ചോദിക്കുന്നത്?''

ശാന്തു ചോദിച്ചു.

''ഹീരാമൊണി. പ്രസവത്തിൽ ഹീരാമൊണി മരിക്കുമെന്ന് നീ പറഞ്ഞില്ലേ?'' ഞാൻ ശാന്തുവിനോടു ചോദിച്ചു.

''ഞാൻ അങ്ങനെ പറഞ്ഞുവോ? ഹീരാമൊണി മരിക്കുമെന്ന് പറഞ്ഞത് ഞാൻ അശേഷം ഓർമ്മിക്കുന്നില്ല.''ശാന്തു പറഞ്ഞു.

ആ മാസാന്ത്യത്തിൽത്തന്നെ പ്രസവത്തിൽ ഹീരാമൊണി മരിച്ചു. ആസ്പത്രിയിൽനിന്ന് അവളുടെ മൃതശരീരം ശാന്തുവിൻെറ വീട്ടിലേക്ക് ആരും കൊണ്ടുവന്നില്ല. സാധാരണക്കാർക്കായി സർക്കാർ ഒരുക്കിയ ശ്മശാനത്തിൽ ഹീരാമൊണിയെയും ചാപിള്ളയായി ജനിച്ച ഞ്ഞിനെയും സംസ്കരിച്ചുവെന്ന് ശാന്തു പറഞ്ഞ് അറിഞ്ഞു. ഹീരാമൊണിയുടെ മരണത്തെപ്പററി ചിന്തിക്കുമ്പോൾ അവരുടെ വിയർപ്പിൻെറ സുഗന്ധം ഇന്നും ഞാൻ ഓർമ്മിക്കുന്നു.

(തുടരും)





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

കുറെക്കാലം മുൻപ് ശ്രീമതി കമലാദാസും ഇതെഴുതുന്ന ആളും തമ്മിൽ ഒരു വാദപ്രതിവാദമുണ്ടായി. സ്ത്രീയുടെയും പുരുഷൻെറയും ശാരീരികസൗന്ദര്യം പരകോടിയിലെത്തുന്നത് അവർ അനാച്ഛാദിതരായി കാണപ്പെടുമ്പോഴാണെന്നു കമലാദാസ് അഭിപ്രായപ്പെട്ടു. ശ്രീമതിയുടെ ആ മതം ശരിയല്ലെന്നായിരുന്നു എൻെറ വാദം. സ്ത്രീയുടെയും പുരുഷൻെറയും ശരീരങ്ങൾ ജനനകാലവേഷത്തിൽ പ്രത്യക്ഷങ്ങളാവുമ്പോൾ അവയവങ്ങളുടെ അനുപാതരാഹിത്യവും സമതുലനാവസ്ഥാരാഹിത്യവും വൈരൂപ്യപ്രതീതി ജനിപ്പിക്കുമെന്നു ഞാൻ അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു. വസ്ത്രധാരണമാണ് സ്ത്രീക്കും പുരുഷനും ''ആദർശാത്മക''സൗന്ദര്യം നല്കുന്നത്. അനാച്ഛാദിതങ്ങളായ അവയവങ്ങൾ വർത്തുളാകൃതി ഇല്ലാത്തതുകൊണ്ടോ ജന്മനാ ആയതാവസ്ഥയിലായിപ്പോയതുകൊണ്ടോ കാഴ്ചയ്ക്കു ജുഗുപ്സാവഹങ്ങളായിരിക്കും. അവയ്ക്കു വസ്ത്രാലങ്കാരങ്ങൾകൊണ്ട് ''ആദർശാത്മകത്വം'' നല്കുമ്പോഴാണു സൗന്ദര്യം ജനിക്കുന്നത്. സംശയമുണ്ടോ ഇതിൽ? എങ്കിൽ കാലത്തു സുന്ദരികളായും അതിസുന്ദരികളായും ഓഫീസുകളിൽ പോകുന്നവർ വൈകുന്നേരം വീടുകളിലേക്കു തിരിച്ചു പോകുമ്പോൾ ആകർഷകതമില്ലാത്തവരായി കാണപ്പെടുന്നത് എന്തുകൊണ്ടെന്നു ആലോചിച്ചു നോക്കുക. എന്നിട്ടും സംശയം തീരുന്നില്ലെങ്കിൽ സ്ത്രീയോ പുരുഷനോ ജനിച്ചമട്ടിൽ രാജരഥ്യയിലൂടെ നടക്കുന്നതായി സങ്കല്പിക്കുക. എന്തൊരു വൈരൂപ്യമായിരിക്കുമത്.

ഞാനിത്രയും എഴുതിയത് സൗന്ദര്യത്തിൻെറ പക്ഷത്തുനിന്നാണ്. സെക്സിൻെറ പക്ഷത്തുനിന്നല്ല. അവിടെ ദിഗംബരത്വം ജയിക്കുമെന്നു ഞാൻ സമ്മതിക്കുന്നു. ജാപ്പനീസ് നോവലിസ്ററ് കോബോ ആബേയുടെ രണ്ടു നോവലുകൾ ഞാൻ വായിച്ചിട്ടുണ്ടെങ്കിലും 'Andrea Dworkin അവരുടെ ''Intercourse'' എന്ന പുസ്തകത്തിൽ പറയുന്ന ''The Box Man'' വായിച്ചിട്ടില്ല. സമുദായത്തെ ഉപേക്ഷിച്ച് പെട്ടിക്കകത്ത് താമസിക്കുന്ന ഒരുത്തൻ നഗ്നയായ സ്ത്രീയോടു വേഴ്ച നേടുന്നു. അവൾ വസ്ത്രധാരണം ചെയ്യുമ്പോൾ അയാളുടെ സ്നേഹം ഇല്ലാതെയാവുന്നു (പുറം 28). ഇവിടെ സൗന്ദര്യത്തിനല്ല, ലൈംഗികതത്വത്തിനാണു പ്രാധാന്യം. അതു പോകട്ടെ. സൗന്ദര്യം തീക്ഷ്ണതമമാകാൻ കൃത്രിമത്വം വേണമെന്നു ഫ്രഞ്ചെഴുത്തുകാരൻ Montaigne-ഉം പറഞ്ഞിട്ടുണ്ട്. ''We perceive no beauties that are not sharpened, prinked out, and inflated by artifice.'' (On Physiognomy) സാഹിത്യത്തിലും ആവിഷ്കാരശൈലിക്കു തീക്ഷ്ണത വരണം. എങ്കിലേ ഭംഗിയുണ്ടാകൂ. 'സ്ത്രീ നോക്കുന്നു' എന്നു പറഞ്ഞാൽ ചാരുതയില്ല. 'കാമിനി കടാക്ഷിക്കുന്നു' എന്നു പറയുമ്പോൾ അത് ഉണ്ടാകുന്നു. (ഉദാഹരണം 'കാവ്യജീവിതവൃത്തി' എഴുതിയ മഹാപണ്ഡിതൻ പി. കൃഷ്ണൻനായരുടേത്.) കവിത വാക്കുകളിൽനിന്നുണ്ടാകുന്നുവെന്നു വേഡ്സ്വർത്ത് പറഞ്ഞു. സാഹിത്യകാരൻ മുഖാവരണമണിഞ്ഞ് പ്രവർത്തിക്കുമ്പോഴാണ് കലയുണ്ടാകുന്നതെന്നു അഭിപ്രായപ്പെട്ടത് നീചേയാണ്, എമേഴ്സണാണ്.

## ദാരുമയം

ഞാനൊരു സാക്ഷിയായി കോടതിയിൽ പോയപ്പോൾ ''വാദി പ്രശസ്തനായ സാഹിത്യകാരനല്ലേ?'' എന്ന് അദ്ദേഹത്തിൻെറ വക്കീൽ എന്നോടു ചോദിച്ചു. ''No, he is only a pen-pusher'' എന്നു ഞാൻ മറുപടി പറഞ്ഞു. ''pen-pusher എന്നു പറഞ്ഞാൽ എന്തർത്ഥം?'' എന്നു വാദിഭാഗം വക്കീൽ വീണ്ടും. ''തൂലിക ഉന്തുന്നവൻ'' എന്നു മലയാളത്തിൽ അർത്ഥം നല്കിയിട്ട് one who labours at uninteresting tasks എന്ന് ഇംഗ്ളീഷിൽ വിശദീകരണം നല്കി. ''Are you not a pen-pusher'' എന്ന് അദ്ദേഹം എന്നോടു ചോദിച്ചില്ല. ചോദിച്ചെങ്കിൽ 'അതേ' എന്നു പറയാൻ എനിക്കു വൈമനസ്യം ഉണ്ടാകുമായിരുന്നില്ല. സർഗ്ഗാത്മകത ഒട്ടുമില്ലാതെ എഴുതുന്നവർ തൂലികയുന്തുന്നവർതന്നെ.

ഫ്രാൻസിൽ ജീവിച്ച റഷ്യൻ ചെസ് ചാമ്പ്യൻ അലികെന്നിനെ (Alekhine 1892-1946) wood-pusher എന്നാണ് വിളിച്ചിരുന്നത്. ചാമ്പ്യനായാലെന്ത്, ഇല്ലെങ്കിലെന്ത്? കളിയിൽ ഭാവന പ്രദർശിപ്പിക്കാത്തവൻ തടിയുന്തുന്നവൻതന്നെ. ഭാവനയുടെ കുറവും ചിന്തയുടെ കുറവും ദാരുമയങ്ങളായ രചനകളേ ഉണ്ടാക്കൂ. അങ്ങനെയുള്ള ഒരു ദാരുമയ രചനയാണ് ശ്രീ. അംബികാസുതൻ മാങ്ങാടിൻെറ ''സാധാരണ വേഷങ്ങൾ'' എന്ന ചെറുകഥ (കലാകൗമുദി). സുന്ദരിയായ ഒരു ജേണലിസ്ററിനെ കരിമ്പൂച്ചകളുടെ വേഷം ധരിച്ച കുറെപ്പേർ തട്ടിക്കൊണ്ടു

വസ്ത്രധാരണമാണ് സ്ത്രീക്കും പുരുഷനും ''ആദർശാത്മക'' സൗന്ദര്യം നൽകുന്നത്. അനാച്ഛാദിതങ്ങളായ അവയവങ്ങൾ വർത്തുളാകൃതി ഇല്ലാത്തതുകൊണ്ടോ ജൻമനാ ആയതാവസ്ഥയിലായിപ്പോയതുകൊണ്ടോ കാഴ്ചയ്ക്കു ജുഗുപ്സാവഹങ്ങളായിരിക്കും. അവയ്ക്ക് വസ്ത്രാലങ്കാരങ്ങൾകൊണ്ട് ''ആദർശാത്മകത്വം'' നൽകുമ്പോഴാണ് സൗന്ദര്യം ജനിക്കുന്നത്.



കോബോ ആബേ

പോകുന്നു. കാറിൽ അടുത്തിരുന്ന ഒരപഹർത്താവിൻെറ കൈയിൽ തടവി സുഖിപ്പിച്ചിട്ട് അവൾ ഡ്രൈവറുടെ കഴുത്തിൽ അടികൊടുക്കുന്നു. കാറ് നിന്നപ്പോൾ അതിൽനിന്നു പുറത്തുചാടി എതിരേ വന്ന കാറിൽ കയറി രക്ഷപ്പെടുന്നു. പക്ഷേ അതോടിച്ചു വന്നവനും കരിമ്പൂച്ചതന്നെ. അവൻ അവളെ ബലാത്സംഗത്തിനു സ്വന്തം വീട്ടിലേക്കു കൊണ്ടുപോകുന്നു. ഇത്തരം കഥകളിൽ ഇംഗ്ളീഷിൽ skill എന്നു വിളിക്കുന്ന വൈദഗ്ദ്ധ്യമെങ്കിലും സാധാരണമായി കാണാറുണ്ട്. ഹാഡ്ലി ചേസിൻെറ ''നോ ഓർക്കിഡ്സ് ഫോർ മിസ് ബ്ളാൻഡിഷ്'' (പുസ്തകത്തിൻെറ പേരു ശരിയാണോ എന്തോ) എന്ന നോവലിൽ—ഒരുകൂട്ടം ഭയങ്കരന്മാർ തട്ടിക്കൊണ്ടു പോകുന്ന പെണ്ണിനെ വേറൊരു കൂട്ടം ഭയങ്കരന്മാർ അപഹരിച്ചുകൊണ്ടു പോകുന്നതിനെ വർണ്ണിക്കുന്ന നോവലിൽ—ഗ്രന്ഥകാരൻ അസാമാന്യമായ പ്രാഗല്ഭ്യം കാണിച്ചിട്ടുണ്ട്. അതുകൊണ്ടാണ് ഓർവെല്ലും കോളിൻ വിൽസനും അതിനെക്കുറിച്ച് എഴുതിയത്. അംബികാസുതൻ തടിക്കഷണങ്ങൾ വലിച്ചുകൂട്ടുന്നതുപോലെ കുറെ വാക്കുകൾ വാരിയിടുന്നതേയുള്ളൂ. വികാരരഹിതമായ ഉല്പാദനമല്ല കല. അത് പ്രചോദനത്തിൻെറ സന്തതിയാണ്. അംബികാസുതൻെറ ഈ ബാലിശപ്രവർത്തനം സംസ്കാരത്തെ പിറകോട്ടു പിടിച്ചുവലിക്കുന്നു.

★ ★ ★

എൻെറ കുട്ടിക്കാലത്താണ് തിരുവനന്തപുരത്തു. വിദ്യുച്ഛക്തിവിളക്കുകൾ വന്നത്. ആദ്യമായി അതു കണ്ടപ്പോൾ എന്തെന്നില്ലാത്ത അദ്ഭുതമായിരുന്നു ഓരോ ആളിനും. അതേ അദ്ഭുതം അടുത്തകാലത്തു ടെലിവിഷൻ വന്നപ്പോഴും ഉണ്ടായി. ഇപ്പോൾ വിദ്യുച്ഛക്തിവിളക്കുകൾ ആരുടെയും ശ്രദ്ധയിൽ വന്നുവീഴുന്നില്ല. ടെലിവിഷൻസെററ് പ്രവർത്തിക്കുന്നുവെന്നു കണ്ടാൽ ഞാൻ വീട്ടിൽനിന്നു റോഡിലേക്കു പോരും. പുതുമയാണ് ബഹുജനത്തിൻെറ ശ്രദ്ധയ്ക്ക് ആസ്പദം. ദാനീലോ കീഷിൻെറ ചെറുകഥ വായിക്കുമ്പോൾ അതിൻെറ അന്യാദൃശസ്വഭാവം കണ്ട് സഹൃദയൻ വിസ്മയിക്കുന്നു. സർവസാധാരണങ്ങളായ ചെറുകഥകൾ അവർക്ക് വെറുപ്പ് ഉണ്ടാക്കുന്നു.

## വിശ്വസാഹിത്യത്തിൽനിന്ന്

മരണത്തെക്കുറിച്ച് പല വിശ്വസാഹിത്യനായകന്മാരും എഴുതിക്കണ്ടിട്ടുണ്ട്. ഓസ്ട്രിയൻ കവിയും നാടകകർത്താവുമായ ഹ്യൂഗോ ഫൊൺ ഹോഫ്മൻസ്ററാൽ (Hugo Von Hofmannsthal) ഓസ്ട്രിയൻ നോവലിസ്ററ് ഹെർമൻ ബ്രോഹ് (Hermann Broch) ഇററലിയിലെ നോവലിസ്ററും ചെറുകഥാകാരനുമായ ചേസാറേ പാവേസേ (Cesare Pavese) ഇവരൊക്കെ ചിലർ മാത്രം. എന്നാൽ റേറാമസ് മൻ (Thomas Mann) അത് കൈകാര്യം ചെയ്യുന്നതു കണ്ടാൽ ഇപ്പറഞ്ഞ സാഹിത്യകാരന്മാർ നിഷ്പ്രഭരായിപ്പോകും. മന്നിൻെറ ''The Magic Mountain'' എന്ന നോവൽ വായിച്ചാൽ മരണം നമ്മളെ 'ഹോണ്ട്' ചെയ്തുകൊണ്ടിരിക്കും. വിശേഷിച്ചും അതിലെ 'Snow' എന്ന ഭാഗം. നോവലിലെ പ്രധാന കഥാപാത്രമായ ഹാൻസ് കാസ്റ്റ്റോർപ്പ് മഞ്ഞുമൂടിയ മലകളിലേക്കു പോകുന്നു. മഞ്ഞ് മരണത്തിൻെറ പ്രതീകമാണ്. അയാൾക്കു രണ്ടാഗ്രഹങ്ങളേയുള്ളൂ. ഒന്ന് സ്വന്തം ചിന്തകളുമായി ഏകാന്തതയിൽ ഇരിക്കുക. രണ്ട് മഞ്ഞുമൂടിയ മലകളെ അവയുടെ ഹിമമയ വിവിക്തതയിൽ സ്പർശിക്കുക. രണ്ടാമത്തെ ആ ആഗ്രഹമാണ് മരണത്തോടു ബന്ധപ്പെട്ടത്. ഈ അഭിലാഷം സാഫല്യത്തിലെത്തിക്കുന്നത് എങ്ങനെ? ''He had only to step beyond the end of the shovelled paths—an end soon reached upon any of them—to plunge breast-high in the snowy element.'' മന്നിൻെറ നോവൽ മുഴുവനും വായിക്കാൻ സമയമില്ലാത്തവർ 'Snow' എന്ന അദ്ധ്യായമെങ്കിലും വായിക്കണം. വായിച്ചാൽ ജ്ഞാനപീഠം സമ്മാനം മേടിച്ച കുർ അതുൽ ഐൻ ഹൈദറുടെ ''അഗ്നിനദി'' തുടങ്ങിയ നോവലുകൾ നമ്മൾ കൈകൊണ്ടുപോലും തൊടുകയില്ല.

2. റൊമാങ് റൊളാങ്ങിൻെറ ''ഷാങ് ക്രിസ്തോഫ്'' എന്ന നോവലിൽ ക്രിസ്തോഫ് മരിക്കുന്ന രംഗം വർണ്ണിച്ചിട്ടുള്ളത് ഉദാത്തമായ രീതിയിലാണ്. തൻെറ പ്രതിയോഗിയായ ലേവി കൊയിറിനോട് അദ്ദേഹം ഇണങ്ങി. വിപ്ളവകാരികളായ ചെറുപ്പക്കാർ പുതിയ കലാസിദ്ധാന്തങ്ങളുമായി വന്നപ്പോൾ അദ്ദേഹം പ്രതിഷേധിച്ചില്ല. ക്രിസ്തോഫ്തന്നെ യൗവനകാലത്തു വിപ്ളവകാരിയായിരുന്നല്ലോ. ശാന്തനായി അദ്ദേഹം മരിക്കുന്നത് റൊളാങ്ങിൻെറ വാക്കുകളിലൂടെ കാണുക:

''Lord, art Thou not displeased with Thy servant? I have done so little. I could do no more--- I have struggled, I have suffered, I have erred, I have created. Let me draw breath in Thy Father's arms. Some day I shall be born again for a new light.''

3. ഫ്രഞ്ച് സാഹിത്യകാരൻ ബ്ളെസ് സാങ്ദ്രാർ (Blaise Cendrars 1887—1961) 'Moravagine' എന്ന നോവലിൻെറ രചനകൊണ്ടാണ് വിശ്വവിഖ്യാതനായത്. ഇരുപതാം ശതാബ്ദത്തിലെ ക്ളാസിക്കായി കരുതപ്പെടുന്ന ആ നോവലിൽ പുരുഷൻെറ ഏററവും വലിയ ദൗർഭാഗ്യം സ്ത്രീയെ ഗൗരവത്തോടു പരിഗണിക്കുക എന്നതാണെന്നു പറഞ്ഞിരിക്കുന്നു. ''The greatest misfortune that can overtake a man—and it's not so much a moral disaster as a sign of premature old age—is to take a woman seriously. Woman is a plaything.''

## ചുവരെഴുത്തുകൾ

നിങ്ങൾ നിങ്ങളെത്തന്നെ രക്ഷിച്ചുകൊള്ളൂ. ഭീകരന്മാരെ തടയാൻ, തട്ടിക്കൊണ്ടു പോകുന്നവരെ തടയാൻ സർക്കാരിനു കഴിയുകയില്ല.

2) വേലുത്തമ്പിദളവയ്ക്കു ഹജൂർകച്ചേരിയുടെ മുൻപിൽ നില്ക്കണമെന്നില്ല. മണ്ണടിയോ കണ്ണമ്മൂലയോ എത്രയോ ഭേദമെന്ന് അദ്ദേഹം വിചാരിക്കുന്നു.

3) സൈനയിഡ് തീർന്നാൽ തമിഴ് തീവ്രവാദികൾ എന്തു ചെയ്യുമെന്നോ? അവർ കേരളത്തിൽ വന്നു നവീന നിരൂപണവും നവീന കവിതയും ക്യാപ്സ്യൂളിലാക്കി കഴുത്തിൽ കെട്ടിക്കൊണ്ടു, നടന്നാൽ മതി.

4) ഇന്നത്തെ പൗരന്മാർ നാളത്തെ കുഞ്ഞുങ്ങളാണ്; ഇന്നത്തെ ആടുകൾ ഇന്നത്തെ കട്ലററുകളാണ്.

5) ചെറുപ്പക്കാരി വിഷാദത്തോടെ റോഡിലൂടെ പോകുന്നതുകണ്ട് അവൾക്ക് അമ്മയുടെ ശകാരം കേൾക്കേണ്ടി വന്നുവെന്നോ അച്ഛൻ ശിക്ഷിക്കുമെന്നു പറഞ്ഞത് കാതിൽ വന്നു വീണുവെന്നോ കാമുകൻ ചതിച്ചുകളഞ്ഞുവെന്നോ തെററിദ്ധരിക്കരുത്. അവളുടെ വിവാഹം കഴിഞ്ഞിട്ട് പതിനഞ്ചു ദിവസമായി എന്നു മാത്രം ധരിച്ചാൽ മതി.

6) സർവരാജ്യകാമുകിമാരേ, സംഘടിക്കുവിൻ. നിങ്ങൾക്കു നഷ്ടപ്പെടാൻ കാമുകന്മാരുടെ ഭാര്യമാർ മാത്രമേയുള്ളൂ.

7) ലോകം മായയാണെന്നു ശിഷ്യയെ പഠിപ്പിക്കുന്ന സന്ന്യാസിവര്യനു രാത്രി പന്ത്രണ്ടു മണിക്കുശേഷം കാലുകഴയ്ക്കും. അപ്പോൾ കാലുകഴപ്പ് മായയല്ലെന്നു ശിഷ്യ സ്വന്തം കരതലത്തിലൂടെ മനസ്സിലാക്കും.

8) ഇൻഡ്യൻ റേയ്സർ ബ്ളെയ്ഡുകൾ വാങ്ങിക്കൂ. വെള്ളത്തിനു പകരം കണ്ണീരൊഴുക്കി ഷേവ് ചെയ്യൂ.

9) വീട് ശുചിയായി സൂക്ഷിക്കൂ. മീനിൻെറ തലയും വാലും ചപ്പും ചവറും ആളുകൾ നടക്കുന്ന റോഡിലേക്ക് എറിയൂ.

## രജ്ജുകഭാണ്ഡം

ഒരു പ്രഭാഷകൻ വയലാർ രാമവർമ്മയുടെ ''കുചേലൻ കുഞ്ഞൻനായർ'' എന്ന കാവ്യത്തിൻെറ സാമൂഹികപ്രാധാന്യവും അതിൻെറ മനോഹാരിതയും വ്യക്തമാക്കിയിട്ട് ഇരുന്നു. എൻ. ഗോപാലപിള്ളസ്സാറ് ചെറുപ്പക്കാരായ കവികളെ സ്നേഹിച്ചിരുന്ന ആളായിരുന്നു. അദ്ദേഹത്തിന് രാമവർമ്മയുടെ കാവ്യം ഇഷ്ടമായിക്കാണും. എങ്കിലും പ്രഭാഷകൻെറ ഏതെങ്കിലും ചേഷ്ടയോ പെരുമാററമോ വാക്കോ അദ്ദേഹത്തിന് ഇഷ്ടപ്പെട്ടിരിക്കില്ല. അതുകൊണ്ട് അദ്ദേഹം കാവ്യത്തെ ആക്രമിച്ചു. ആടിക്കഴിഞ്ഞ കുചേലന്—കുഞ്ഞൻനായർക്ക്—ശ്രീകൃഷ്ണൻെറ വേഷം കെട്ടുന്ന ശങ്കുണ്ണിമേനോൻ ഒന്നും കൊടുക്കില്ല. ദാരിദ്ര്യദുഃഖമനുഭവിക്കുന്ന കുഞ്ഞൻനായർ ഒരു ദിവസം രംഗത്തുവച്ചു കുടത്തണ്ടു വലിച്ചൂരി ശ്രീകൃഷ്ണനെ തല്ലി. ''കൃഷ്ണനെത്തല്ലീ കുചേലൻ'' എന്ന മുറവിളിയായി. ഇതു ശരിയായില്ല എന്നാണു സാറ് പറഞ്ഞത്. വിരോധമുണ്ടെങ്കിൽ വേഷം കെട്ടാത്ത സമയത്ത് കുഞ്ഞൻനായർ ശങ്കുണ്ണിമേനോനെ തല്ലിക്കൊള്ളണം. കഥകളി നടക്കുമ്പോൾ അടിക്കുന്നത് കലയെ വ്യഭിചരിക്കലാണ്. ഗോപാലപിള്ളസ്സാറ് ഇങ്ങനെ പറഞ്ഞെന്ന് പ്രഭാഷകൻതന്നെയാണ് എന്നോടു പറഞ്ഞത്. എനിക്കു വേറൊന്നാണ് എഴുതാനുള്ളത്. ചൂഷണം നമ്മുടെ സമുദായത്തിലാകെയുണ്ടല്ലോ. കുഞ്ഞൻനായരെപ്പോലുള്ള പാവങ്ങൾ ധാരാളം. അവരെ ചൂഷണം ചെയ്യുന്ന ശങ്കുണ്ണിമേനോന്മാരും ധാരാളം. ഈ നൃശംസതയിൽ അമർഷമുള്ള വായനക്കാർ തങ്ങളുടെ ആ മാനസികനിലയെ രാമവർമ്മയുടെ കാവ്യത്തിൽ ആരോപിക്കുന്നതുകൊണ്ടാണ് അത് നന്ന് എന്ന തോന്നലുളവാക്കുന്നത്. കാവ്യത്തിൻെറ അന്തർഭൂതമായ മേന്മയാലല്ല. മണ്ണാനും മണ്ണാത്തിയും നടന്നുപോകുന്നു. മണ്ണാത്തിയുടെ തലയിൽ അലക്കിയതോ അലക്കാത്തതോ ആയ തുണിക്കെട്ട്. അതു ചുമന്നു ക്ഷീണിച്ച മണ്ണാത്തി 'ഇനി അല്പമിത് വച്ചുകൊള്ളൂ' എന്നു പറഞ്ഞ് ഭർത്താവിൻെറ തലയിലേക്ക് അതു മാററിക്കൊടുക്കുന്നതുപോലെ വായനക്കാരുടെ മനസ്സിലെ അമർഷഭാരം രാമവർമ്മയുടെ കാവ്യത്തിലേക്കു മാററിക്കൊടുക്കുകയാണ് അവർ. ഉത്തമകാവ്യമെന്ന നിലയിൽ ആ രചനയ്ക്ക് നിലനില്പില്ല.

ശ്രീ. എം. രാഘവൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ ''ഓട്ടുപാത്രം'' എന്ന കഥയിൽ പ്രായംകൂടിയ ആൾ മരിച്ചാൽ ബന്ധുക്കളും സ്നേഹിതരും കാണിക്കുന്ന കാപട്യത്തെ ചിത്രീകരിച്ചിട്ടുണ്ട്. പക്ഷേ വായനക്കാർക്കു പൊതുവേയുള്ള വെറുപ്പ് എന്ന രജ്ജുകഭാണ്ഡത്തെ അവർ കഥയിലേക്കു സംക്രമിപ്പിക്കുന്നതേയുള്ളൂ. ചിരപരിചിതമായ ഈ വിഷയം അന്തർവ്വീക്ഷണപാടവത്തോടെ രാഘവൻ പ്രതിപാദിച്ചിരുന്നെങ്കിൽ എനിക്കു നാലു നല്ലവാക്കു പറയാൻ കഴിഞ്ഞേനെ.

## നിർവ്വചനങ്ങൾ

സന്ന്യാസിമാർ:- പാപംചെയ്തതിൻെറ പശ്ചാത്താപം കാഷായമാക്കിയവർ.

നിരീശ്വരന്മാർ:- പണ്ടത്തെ റഷ്യാക്കാർ. ഇപ്പോഴത്തെ ഭാരതീയർ.

പ്രഭാഷണവേദി:- ഞാൻ ചോദിക്കുന്നു എന്നു ധൈര്യമായി ഏതു പ്രഭാഷകനും പറയാവുന്ന സ്ഥലം.

മകൻ:- അച്ഛനു തലവേദനയുണ്ടാക്കുന്നവൻ.

അച്ഛൻ:- മകനു മാനഭംഗം സംഭവിപ്പിക്കുന്നവൻ.

ഓവർകോട്ട്:- പെൺകുട്ടികൾക്കു തങ്ങൾ മെഡിക്കൽ കോളേജിലാണ് പഠിക്കുന്നതെന്ന് പാവപ്പെട്ട നമ്മളെ അറിയിക്കാൻ പററിയ വെളുത്ത ഒരുടുപ്പ്.

നോബൽ:- പ്രതിഭയില്ലാത്തവരെ പ്രതിഭാശാലികളാക്കി ലോകത്തിൻെറ മുൻപിൽ കൊണ്ടുവരാൻ ശ്രമിക്കുകയും അതിൽ വിജയം വരിക്കുകയും ചെയ്ത ഒരു ദുഷ്ടൻ.

സ്പീഡ് പോസ്ററ്:- കിടപ്പാടം എഴുതിക്കൊടുത്തിട്ട് ചെന്നാൽ എഴുത്തയയ്ക്കാൻ സൗകര്യം നല്കുന്ന ഒരു ഏർപ്പാട്.

പ്രാർത്ഥന:- അന്യനു ന്യായമായി കിട്ടാനുള്ള ജോലിക്കയററം തനിക്കു തരണമെന്ന് ഈശ്വരനോട് അഭ്യർത്ഥിക്കുന്നതിനുള്ള ഏർപ്പാട്.

നിശ്ശബ്ദത:- സ്ത്രീകൾക്കു ഉണ്ടായിരിക്കേണ്ട ഗുണം. മൊട്ടുസൂചി വീണാൽ കേൾക്കാൻ പാടില്ലാത്ത തറയുടെ ധർമ്മം.

ഭയം:- ടെലിവിഷൻസെററ് നന്നാക്കുന്നവനെ കാണുമ്പോൾ എനിക്കുണ്ടാകുന്ന ഒരു വികാരം. ഇപ്പോൾ ഓട്ടോറിക്ഷ കാണുമ്പോഴും ഉണ്ടാകുന്നത്.

നവീന നിരൂപണം:- പേടിസ്വപ്നത്തെ നിസ്സാരമാക്കിക്കളയുന്നത്.

★ ★ ★

മുഖസ്തുതി നടത്തുന്നവർ ചിലപ്പോൾ ലജ്ജകൂടാതെ നിസ്സാരനായ എൻെറ മുൻപിൽ നിന്ന് അതു നിർവഹിക്കുമ്പോൾ ഞാൻ അവരെ വേദനിപ്പിച്ച് ഒന്നും പറയാറില്ല. ഒരിക്കൽ ഇത്രയും പറഞ്ഞു. ''സാറിൻെറ പ്രസംഗം



ഹെർമൻ ബ്രോഹ്

സർഗ്ഗാത്മകത ഒട്ടുമില്ലാതെ എഴുതുന്നവർ തു...യുന്നുന്നവർതന്നെ.

വികാരരഹിതമായ ഉല്പാദനമല്ല കല. അത് പ്രചോദനത്തിൻെറ സന്തതിയാണ്.



ഇടശ്ശേരി

കേൾക്കാൻ ഞങ്ങളുടെ നാട്ടുകാർ കൊതിച്ചിരിക്കുന്നു''വെന്ന് ഒരു സമ്മേളന സംഘാടകൻ അറിയിച്ചപ്പോൾ ഞാൻ ചിരിച്ചുകൊണ്ടു മറുപടി നല്കി:- ''ബുദ്ധിമാന്മാർ അങ്ങനെയൊക്കെയാണ് പറയുക.'' എന്നിൽനിന്ന് അലിക്സാണ്ടറിലേക്കാണ് ഞാൻ **പോവുക**. അലിക്സാണ്ടർ **ജൂപ്പിറ്ററിൻെറ മകനാണെന്നു** മുഖസ്തുതിക്കാർ അദ്ദേഹത്തോട് എപ്പോഴും പറയുമായിരുന്നു. ഒരുദിവസം യുദ്ധത്തിൽ മുറിവേററു ചോര ഒഴുകിയപ്പോൾ ചക്രവർത്തി മുഖസ്തുതിക്കാരെ വിളിച്ച് ''നോക്കു ഇതു സാധാരണ മനുഷ്യൻെറ രക്തം ...ത്രമല്ലേ'' എന്നു ചോദിച്ചു. ഒരു ചക്രവർത്തി സൂര്യൻെറ മകനാണെന്നു സ്ഥാപിച്ചുകൊണ്ട് കവി കാവ്യമെഴുതിയപ്പോൾ ചക്രവർത്തി അദ്ദേഹത്തോടു പറഞ്ഞു:- ''എൻെറ മലം ദിവസന്തോറും എടുത്തുകൊണ്ടു പോകുന്നവന് അറിയാം ഞാൻ അങ്ങനെയൊന്നുമല്ലെന്ന്.'' (Montaigne-ൻെറ ഉപന്യാസത്തിൽനിന്ന്)

## കരഘോഷം

**ഈ** ഫ്രഞ്ചെഴുത്തുകാരൻെറ ഒരു പ്രബന്ധത്തിൽ കണ്ട വേറൊരു കഥയുണ്ട്. ടർക്കിഷ് സുൽത്താൻ ബജ്ജാസെററിനോട് ഒരു സ്ത്രീ വന്നു പരാതി പറഞ്ഞു:- ''പ്രഭോ അങ്ങയുടെ സൈന്യം ഞങ്ങളുടെ ഗ്രാമം കൊള്ളയടിച്ചപ്പോൾ ഒരുഭടൻ, എൻെറ കൊച്ചുകുഞ്ഞിനു കൊടുക്കാൻ വച്ചിരുന്ന സൂപ്പ് എടുത്തു കുടിച്ചുകളഞ്ഞു. എൻെറ കുഞ്ഞ് പട്ടിണിയായിപ്പോയി.'' ആർമി ജനറൽ കൂടിയായ സുൽത്താൻ അവളോടു പറഞ്ഞു:- ''കള്ളം പറഞ്ഞാൽ നിനക്കു കടുത്ത ശിക്ഷ കിട്ടും. അതറിയാമോ?'' സ്ത്രീ പരാതി ആവർത്തിച്ചിട്ട് അതിനു സാക്ഷിയില്ലെന്ന് അറിയിച്ചു. സുൽത്താൻ അവൾ ചൂണ്ടിക്കാണിച്ച ഭടനെ അവിടെ കൊണ്ടുവന്നു കിടത്തി വേറൊരുത്തനെക്കൊണ്ടു വയറുകീറിച്ചു. വയററിനകത്തു സൂപ്പ്.

തിരുവിതാംകൂറിൽ രാജവാഴ്ചയുണ്ടായിരുന്ന കാലം. എൻെറ ഒരടുത്ത ബന്ധു തിരുവനന്തപുരത്തെ ഒരിടവഴിയിലൂടെ നട്ടുച്ചയ്ക്കു നടന്നു വരികയായിരുന്നു. എതിരേ ഒരു പട്ടാളക്കാരനും. സുന്ദരിയായ അവരെ അയാൾ ആക്രമിച്ചു. സ്ത്രീയുടെ നിലവിളികേട്ട് ആളുകൾ ഓടിക്കൂടിയപ്പോൾ പട്ടാളക്കാരൻ ഓടിക്കളഞ്ഞു. ഞങ്ങൾ അക്കാലത്ത് ജി.ഓ.സി ആയിരുന്ന മേജർ ജനറൽ പരമേശ്വരൻപിള്ളയെക്കണ്ട് പരാതി പറഞ്ഞു. ''ആളിനെ കണ്ടാലറിയാമോ'' എന്ന് അദ്ദേഹത്തിൻെറ ചോദ്യം. ''അറിയാ''മെന്നു ബന്ധുവിൻെറ ഉത്തരം. അദ്ദേഹം അന്നു ഡ്യൂട്ടിയിൽ ഇല്ലായിരുന്ന പട്ടാളക്കാരെ മുഴുവനും വരിയായി നിറുത്തി സ്ത്രീയോടു അയാളെ കണ്ടുപിടിക്കാൻ പറഞ്ഞു. അവർ ഏതാനും നിമിഷങ്ങൾകൊണ്ട് ഒരുത്തനെ ചൂണ്ടിക്കാണിച്ചു. ഭാഗ്യംകൊണ്ട് അയാൾ കുററം സമ്മതിച്ചു. ജി.ഓ.സി അയാളെ ജോലിയിൽനിന്നു പിരിച്ചുവിട്ടു. മൂന്നുമാസം കഠിനതടവു നല്കുകയും ചെയ്തു.

എനിക്കു ടർക്കിഷ് സുൽത്താൻെറയോ ബന്ധുവിൻെറയോ സൂക്ഷ്മവീക്ഷണപാടവമില്ല. അതുകൊണ്ടു ദേശാഭിമാനി വാരികയിൽ ശ്രീ. ദിവാകാരൻ വിഷ്ണുമംഗലം എഴുതിയ ''കിനാവ്'' എന്ന കാവ്യത്തിലൊളിഞ്ഞിരിക്കുന്ന ആശയം എന്തെന്നു മനസ്സിലാക്കാൻ കഴിഞ്ഞില്ല. സൂര്യനോട് ഒരുണ്ണി ചോദിക്കുന്നു അദ്ദേഹം അവന് എന്തു കൊടുക്കുമെന്ന്. ഒരു ചായക്കിരീടം നല്കുമെന്നു സൂര്യൻ. അതനുസരിച്ച് ഉണ്ണി സൂര്യൻെറ കൈപിടിച്ച് കിഴക്കിൻെറ ഗോപുരവാതിലിൽനിന്നു. അവിടെനിന്നുകൊണ്ട് ഉണ്ണി പുന്നെല്ലു കണ്ടു. വയലിൻെറ ഗാനം കേട്ടു. ഒടുവിൽ സൂര്യനും ഉണ്ണിയും താഴത്തിറങ്ങി. ഉണ്ണി മണലിൽക്കിടന്നു കരഞ്ഞു. ഇതാണ് കാവ്യത്തിൻെറ ആശയസാമ്രാജ്യത്തിൻെറ സ്വഭാവം. പടച്ചവനാണെ എനിക്ക് ഈ സാമ്രാജ്യത്തിൽ സഞ്ചരിക്കാനറിഞ്ഞുകൂടാ. എങ്കിലും ദിവാകാരൻ വിഷ്ണുമംഗലത്തിൻെറ കാവ്യത്തിൻെറ ലയം എന്നെ രസിപ്പിച്ചു. ഏകാന്തത്തിൽ ഞാനിരുന്നു കാവ്യം ഉറക്കെ വായിച്ചപ്പോൾ എന്തോ ഒരുരസം.

ഇന്ത്യൻ ഫിലോസഫിയെക്കുറിച്ച് മനുഷ്യനു മനസ്സിലാകാത്ത ഗ്രന്ഥങ്ങളെഴുതിയ ദാസ്ഗുപ്ത ഇററലിയിൽച്ചെന്ന് ഇംഗ്ളീഷിൽ പ്രസംഗിച്ചപ്പോൾ കൂടക്കൂടെ സംസ്കൃതശ്ളോകങ്ങൾ ചൊല്ലി. അപ്പോഴൊക്കെ ശ്രോതാക്കളായ ഇററലിക്കാർ എഴുന്നേററു നിന്നു കരഘോഷം മുഴക്കി. ''എന്താണ് നിങ്ങൾ കൈയടിക്കുന്ന''തെന്ന് ദാസ്ഗുപ്ത ചോദിച്ചപ്പോൾ ''ഞങ്ങൾക്കു ഭാഷ മനസ്സിലായില്ലെങ്കിലും സംസ്കൃത കാവ്യത്തിൻെറ ലയം ആസ്വദിക്കാൻ കഴിയുന്നു'' എന്നായിരുന്നു അവരുടെ ഉത്തരം. രക്തപ്രവാഹത്തിന് ലയമുണ്ടല്ലോ. കാവ്യലയം അതിനു യോജിച്ചു വരുമ്പോൾ ശ്രോതാവിനു ആഹ്ളാദമുണ്ടാകും. വിഷ്ണുമംഗലത്തെ ദിവാകാരൻെറ കാവ്യത്തിലെ ആശയം എനിക്കു മനസ്സിലായില്ലെങ്കിലും ഞാൻ എഴുന്നേററുനിന്ന് കരഘോഷം മുഴക്കുന്നു.

## ചോദ്യം, ഉത്തരം

''**ക**ടമ്മനിട്ട രാമകൃഷ്ണൻെറ കവിതയെക്കുറിച്ച് എന്താണ് നിങ്ങൾ പറയുന്നത്?''

''ഇടപ്പള്ളിക്കവിതാപ്രസ്ഥാനത്തിൽനിന്നകന്ന് കവിതയ്ക്കു മുഖതീയരൂപം (Oral form) നല്കിയ കവിയാണ് അദ്ദേഹം. അക്കാര്യത്തിൽ ആരും അദ്ദേഹത്തെ സമീപിക്കാനില്ല.''

''കക്കാടിൻെറ കവിത എങ്ങനെ?''

''കവി ആവിഷ്കരിക്കുന്ന യുക്തിഭദ്രമായ ലോകത്തിൻെറ പിറകിൽ അവ്യക്തവും ദുർഗ്രഹവുമായ ഒരു ലോകമുണ്ട്. അതിനെ പൂർണ്ണമായും മനസ്സിലാക്കില്ല അനുവാചകൻ. എങ്കിലും അവഗണിക്കാൻ വയ്യല്ലോ ഈ കവിയെ എന്നു നമുക്കു തോന്നും.''

''ഇടശ്ശേരിയുടെ കവിതയോ?''

''സമ്പന്നവും സങ്കീർണ്ണവുമായ കവിത. സമ്പന്നത നമ്മെ അദ്ഭുതപ്പെടുത്തും. സങ്കീർണ്ണത ക്ളേശമുണ്ടാക്കും.''

''അക്കിത്തത്തിൻെറ കവിത എങ്ങനെ?''

''പാരമ്പര്യത്തെ വിട്ടുകളയാത്ത കവി. തികച്ചും സാങ്കല്പികസുന്ദരമായ ലോകം സൃഷ്ടിക്കാൻ അദ്ദേഹത്തിൻെറ ആധ്യാത്മികത്വപ്രതിപത്തി തടസ്സമുണ്ടാക്കുന്നു.''

''കുഞ്ഞുണ്ണിയുടെ കവിത?''

''ഒരുജീവിതബിന്ദുവെടുത്ത് അതിലേക്കു തുളച്ചുകയറി സൂക്തത്തിൻെറ മട്ടിൽ സോല്ലുണ്ഠനം (irony) നിർവഹിക്കുന്നു.''

**സൈ**നയിഡ് തീർന്നാൽ തമിഴ് തീവ്രവാദികൾ എന്തു ചെയ്യുമെന്നോ? അവർ കേരളത്തിൽവന്നു നവീന നിരൂപണവും നവീന കവിതയും ക്ാപ്സ്യൂളിലാക്കി കഴുത്തിൽ കെട്ടിക്കൊണ്ടു നടന്നാൽ മതി.



''യേററ്സിൻെറ കവിതയെക്കാൾ ഉത്കൃഷ്ടമാണ് വൈലോപ്പിള്ളിയുടെ കവിതയെന്ന് ഒരു നല്ല മലയാളകവി പറഞ്ഞതിനെക്കുറിച്ച് നിങ്ങൾക്കു അഭിപ്രായം വല്ലതുമുണ്ടോ?''

''യേററ്സിനെ മാത്രമല്ല വാല്മീകിയെയും വ്യാസനെയും ഷെയ്ക്സ്പിയറെയും നോൺസെൻസിലൂടെ അപമാനിക്കാം.''

[എല്ലാ ചോദ്യങ്ങളും സ്വന്തം.]

## പൊൻകുന്നം വർക്കി

**മം**ഗളം വാരികയിൽ ''ഇരുളും വെളിച്ചവും'' എന്ന പാരായണയോഗ്യമായ കോളമെഴുതുന്ന ശ്രീ. കെ.എം. റോയ് ശ്രീ. പൊൻകുന്നം വർക്കിക്കുണ്ടായ ഒരാഗ്രഹത്തെക്കുറിച്ച് പറഞ്ഞിരിക്കുന്നു. ശ്രീചിത്തിരതിരുനാൾ മഹാരാജാവു കഴിക്കുന്ന ഭക്ഷണം തനിക്കും കഴിക്കണമെന്നായിരുന്നു വർക്കിയുടെ ആഗ്രഹം. വേനൽക്കാലത്ത് ആലുവാക്കൊട്ടാരത്തിൽ മഹാരാജാവ് വന്നു താമസിക്കുമായിരുന്നു. അങ്ങനെയൊരു താമസം കഴിഞ്ഞ് അദ്ദേഹം തിരിച്ചുപോയപ്പോൾ പൊൻകുന്നം വർക്കി ആ കൊട്ടാരത്തിൽച്ചെന്നു മഹാരാജാവിന് ആഹാരം തയ്യാറാക്കുന്ന പോററിയെക്കണ്ട് മഹാരാജാവിനു വിളമ്പുന്ന ഭക്ഷണം അതേ രീതിയിൽ തനിക്കും തയ്യാറാക്കിത്തരണമെന്ന് അപേക്ഷിച്ചു. പോററി സമ്മതിച്ചു. ഊണിനിരുന്നു വർക്കി. ചോറ്, അവിയൽ, മെഴുക്കുപുരട്ടി, പപ്പടം, പുളിശ്ശേരി ഇവ മാത്രമേ ഉണ്ടായിരുന്നുള്ളു. പപ്പടത്തിനു മാത്രമേ സവിശേഷമായ രുചിയുണ്ടായിരുന്നുള്ളു. അതു കാച്ചിയത് നെയ്യിലായിരുന്നു.

ശ്രീചിത്തിരതിരുനാൾ മഹാരാജാവിൻെറ ഈ ലാളിത്യം കേരളത്തിലെ പ്രശസ്തനായ ഒരു വിപ്ളവകാരിക്കു മനസ്സിലാക്കാൻ കഴിഞ്ഞല്ലോ. അതു നന്നായി. പ്രധാനമന്ത്രിമാരും രാജാക്കന്മാരും സാധാരണക്കാരായ നമ്മളിൽനിന്നു വിഭിന്നരായി ജീവിക്കുകയാണെന്നു തെററിദ്ധാരണ പരന്നിട്ടുണ്ട്. നാട്ടിനുവേണ്ടി ജീവിക്കുന്നവർ നമ്മൾ സങ്കല്പിക്കുന്നതുപോലെ ആർഭാടത്തോടെ കഴിഞ്ഞുകൂടുന്നവരല്ല. ജവാഹർലാൽ നെഹ്റു ഉറങ്ങാൻ ഉപയോഗിച്ചിരുന്ന കട്ടിൽ ഞാൻ കണ്ടു. എൻെറ വീട്ടിലെ ഏതു കട്ടിലിനെക്കാളും മോശപ്പെട്ടതാണത്. വീതിപോലും വേണ്ടുവോളമില്ല. അതിനടുത്ത് തികച്ചും സാധാരണമായ ഒരു ടീപ്പോയിയിൽ നെഹ്റു കെട്ടിയിരുന്ന വാച്ച് വച്ചിരിക്കുന്നു. കൂടിവന്നാൽ എൺപതുരൂപ വിലവരും. പിന്നെ കൊട്ടാരംപോലുള്ള തീൻമൂർത്തിഭവനത്തിൽ താമസിച്ചതോ എന്ന ചോദ്യമുണ്ടാകാം. അത് ബ്രിട്ടീഷുകാരുടെ കെട്ടിടം എന്നേ മറുപടിയുള്ളു.

ഇന്ദിരാഗാന്ധി താമസിച്ചിരുന്ന കെട്ടിടത്തിൽ ഞാൻ പോയി. തീരെച്ചെറിയ ഭവനം. ബലക്ഷയമാർന്ന കതകുകൾ, ജന്നലുകൾ. കെട്ടിടത്തിൻെറ വരാന്തയിലൂടെ നടക്കുമ്പോൾ അവരുടെ ലൈബ്രറി കണ്ടു. ആയിരം പുസ്തകങ്ങൾ വരും. ഏറിയകൂറും പേപ്പർ ബ്ാക്കുകൾ. ഒരു 'ദെ ല്യൂക്സ്' (de luxe) പ്രസാധനവും ഞാൻ അവിടെ കണ്ടില്ല. മഹാത്മാഗാന്ധിയുടെ ലളിതജീവിതം പ്രഖ്യാതമാണ്. സമുന്നതരായ നേതാക്കന്മാർ ഇ.എം.എസ്സും ജ്യോതിബാസുവും ഇതുപോലെ ലളിതജീവിതം നയിക്കുന്നവരാണെന്നു ഞാൻ അറിഞ്ഞിട്ടുണ്ട്. തങ്ങൾ സുഖോപഭോഗസൗകര്യത്തോടെ ജീവിച്ചാൽ മററുള്ളവർക്കു കുറവുവരും എന്ന തത്ത്വം ഈ മഹാന്മാർ മനസ്സിലാക്കിയിട്ടുണ്ട്. ശ്രീചിത്തിരതിരുനാൾ മഹാരാജാവും അതു ഗ്രഹിച്ചിരുന്നു. കെ.എം. റോയ് ഇത് പ്രകാശിപ്പിച്ചത് നന്നായി; വളരെ നന്നായി.



റ്റോമസ് മൻ

★ ★ ★

**കാ**പ്പൽച്ചേതം വന്ന് ഒരുദ്വീപിൽ അകപ്പെട്ടുപോയാൽ, പത്തു പുസ്തകങ്ങളേ അവിടെ കിട്ടുകയുള്ളു എന്നു വന്നാൽ ഏതു പുസ്തകങ്ങൾ തിരഞ്ഞെടുക്കുമെന്നു ഒരാൾ അൽഡസ് ഹക്സിലിയോടു ചോദിച്ചപ്പോൾ അദ്ദേഹം ഷെയ്ക്സ്പിയറിൻെറ കൃതികൾ എന്ന് ആദ്യം പറഞ്ഞു. രണ്ടാമത് മൊങ്തെന്യയുടെ ഉപന്യാസങ്ങൾ (Montaigne). ഈ പ്രബന്ധങ്ങളിൽ ഇല്ലാത്തതായി ഒന്നുമില്ല. മൊങ്തെന്യയുടെ ഒരു നിരീക്ഷണം നോക്കുക:- ''വ്യാപാരി അഭിവൃദ്ധിയാർജ്ജിക്കുന്നത് യുവാവിൻെറ ധാരാളിത്തത്തിൽനിന്നാണ്; ശില്പി കെട്ടിടങ്ങളുടെ തകർച്ചയിൽനിന്ന്; പ്രാഡ്വിവാകന്മാർ ആളുകളുടെ ശണ്ഠയിൽനിന്ന്; പുരോഹിതന്മാർ ജനങ്ങളുടെ തിന്മകളിൽനിന്നും മരണത്തിൽനിന്നും. ഒരു ഡോക്ടറും സ്നേഹിതന്മാരുടെപോലും ആരോഗ്യത്തിൽ സന്തോഷിക്കുന്നില്ല. ഭടൻ രാജ്യത്തിൻെറ സമാധാനത്തിൽ ആഹ്ളാദിക്കുന്നില്ല.'' മൊങ്തെന്യ ജീവിച്ചത് മുന്നൂറുകൊല്ലംമുൻപ്. ഇന്ന് അദ്ദേഹമുണ്ടായിരുന്നെങ്കിൽ? സാഹിത്യവാരഫലംപോലുള്ള പംക്തികൾ തഴയ്ക്കുന്നത് കുത്സിതസാഹിത്യത്തിൽനിന്നാണെന്നു പറയുമായിരുന്നു.

**ര**ക്തപ്രവാഹത്തിനു ലയമുണ്ടല്ലോ. കാവ്യലയം അതിനു യോജിച്ചു വരുമ്പോൾ ശ്രോതാവിനു ആഹ്ളാദമുണ്ടാകും.

